# മാർ അത്താനാസിയോസ്
# തേരും തേരാളിയും

എഡിറ്റർ
**ഫാ. തോമസ് വർഗീസ് അമയിൽ**

**ബഥേൽ പത്രിക പ്രസിദ്ധീകരണം**
പി.ബി. നമ്പർ 38, ചെങ്ങന്നൂർ
2008

# CONTENTS

## അവതാരിക

# അമൃതാന്വേഷണത്തിന്റെ എഴുപതു വർഷങ്ങൾ

സന്തുഷ്ട ഹൃദയത്തോടെ സപ്തതിയുടെ നിറവിലെത്തുക സൗഭാഗ്യമാണ്. അങ്ങനെയൊരു ഹൃദയമാണ് ആയുസ്സിന്റെ ഔഷധരഹസ്യമെന്നത് വേദപ്രസിദ്ധമാണല്ലോ. ആദരണീയനായ തോമസ് മാർ അത്താനാസിയോസ് തിരുമേനി അത്തരത്തിലൊരു ദിവ്യസൗഭാഗ്യത്തിന് അവകാശിയായതിൽ നമുക്ക് ആത്മാർത്ഥമായി സന്തോഷിക്കാം.

സപ്തതിക്ക് ഒരു സമ്പൂർണ്ണതാ ഭാവമുണ്ട്. എന്തുകൊണ്ടെന്നറിയില്ല ഏഴിന് എല്ലാ പുരാതന സംസ്കാരങ്ങളിലും സമപ്രതയും വിശുദ്ധിയും കൽപ്പിക്കപ്പെട്ടിട്ടുണ്ട്. ഏഴ് ദശഗുണീഭവിക്കുന്നതാണല്ലോ എഴുപത്. മഴവില്ലിലെ സപ്തവർണ്ണങ്ങളുടെ സമ്മേളനങ്ങളും സംഗീതത്തിലെ സപ്തസ്വരങ്ങളുടെ ലയനങ്ങളും ഒരുക്കുന്ന അനന്തമായ സാദ്ധ്യതകൾ സമ്പൂർണ്ണതയുടെ ഒളിമിന്നലുകളാണ്. അതുപോലെ ആയുസ്സിന്റെ എഴുപത് വാർഷിക വലയങ്ങൾ അറിവിന്റെ നിറവിലും അനുഭവത്തിന്റെ അഗ്നിശോഭയിലും കൂടിക്കലരുമ്പോൾ ജീവന്റെ പുതിയ ആന്ദോളനങ്ങൾ സൃഷ്ടിക്കാൻ അവക്കു കഴിയും.

'അമൃത'നാമധാരിയാണ് 'അത്താനാസ്യോസ്. അമൃത സപ്തതി ആഘോഷം പ്രിയപ്പെട്ട അത്താനാസിയോസ് തിരുമേനിയ്ക്കും സഭയ്ക്കു മുഴുവനും അമൃത യൗവ്വനത്തിന്റെ സമാരംഭമായിത്തീരട്ടെ എന്ന് ആശംസിക്കുന്നു. മലങ്കര ഓർത്തഡോക്സ് സഭയുടെ വിദ്യാഭ്യാസരംഗത്തും ഭരണരംഗത്തും ആരാധനയുടെയും ഇടയപരിപാലനത്തിന്റെയും മേഖലകളിലും പ്രൗഢവും കാര്യക്ഷമമവുമായ നേതൃത്വമാണ് അത്താനാസിയോസ് തിരുമേനി നൽകുന്നത്. കുലീനമായ ഒരു ആദ്ധ്യാത്മിക സംസ്കൃതിയുടെ ചുവടുപിടിച്ചാണ് അദ്ദേഹത്തിന്റെ ഓരോ കാൽവയ്പ്പും. തന്നെ ഏൽപ്പിച്ചിരിക്കുന്ന പൈതൃകത്തെക്കുറിച്ച് തീക്ഷ്ണമായ അവബോധമുണ്ട്. അതുകൊണ്ട് ഒരു തേരാളിയുടെ മട്ടും ഭാവവും അദ്ദേഹത്തിന്റെ നേതൃത്വ ശൈലിയിൽ കാണാം. ശ്രേഷ്ഠമായ ഒരു ഉത്തരവാദിത്തബോധം അദ്ദേഹത്തിന്റെ പൗരോഹിത്യ ശുശ്രൂഷയിലും അജപാലന ദൗത്യത്തിലും നിറഞ്ഞു നിൽക്കുന്നു.

ഭരണഘടനയെക്കുറിച്ചും ഇടവക ഭരണത്തെക്കുറിച്ചും ഈയിടെ വൈദിക സെമിനാരിയിൽ ഭാവി വൈദികർക്ക് നൽകിയ ക്ലാസ്സുകൾ ആ മേഖലയിലുള്ള അദ്ദേഹത്തിന്റെ അറിവും അനുഭവവും സമഞ്ജസമായി ചേർത്ത് വിദ്യാർത്ഥികൾക്ക് വിരുന്നായി. കഠിനമായ രോഗാവസ്ഥയിലിരിക്കുന്ന ചിലരോടും അദ്ദേഹം പ്രദർശിപ്പിക്കുന്ന ആർദ്രതയും കരുതലും എന്നെ ആഴമായി സ്പർശിച്ചിട്ടുണ്ട്. സ്വന്തം ഭദ്രാസനത്തിന്റെ ഇടയപരിപാലനത്തിൽ അദ്ദേഹം സ്വീകരിച്ചിരിക്കുന്ന പദ്ധതികൾ ഏറ്റം അനുകരണീയമാണ്. അദ്ദേഹത്തിന്റെ നയങ്ങളിലും നടപടികളിലും പ്രകടമാകുന്ന ഒന്നുരണ്ടു സുപ്രധാന കാര്യങ്ങൾ മാത്രം എല്ലാവരുടെയും പ്രചോദനത്തിനായി പങ്കുവെച്ചുവെന്നുമാത്രം. മാർ അത്താനാസിയോസ് തിരുമേനി എപ്പോഴും പൊതുനന്മയ്ക്കുവേണ്ടി നിലകൊള്ളുന്ന ഇടയശ്രേഷ്ഠനാണ് ഇത് വലിയ സംഗതിയാണ്. Common Good (പൊതുനന്മ) എന്ന മഹത്തായ ആശയമാണ് ജനാധിപത്യ വ്യവസ്ഥയെയും ക്രിസ്തീയസഭയുടെ സാമൂഹികക്രമത്തെയും ലോകത്തിലെ എല്ലാ നല്ല പ്രസ്ഥാനങ്ങളെയും പ്രചോദിപ്പിച്ചുകൊണ്ടിരിക്കുന്നത്. ഇതിൽ നിന്ന് വ്യതിചലിച്ച് 'ഞാനും എന്റേതും എനിക്കുള്ളവരും മാത്രം' എന്ന കുരുക്കിൽ വീഴുന്നവരാണ് സാമൂഹിക വിരുദ്ധന്മാരാകുന്നത്. പുരാതനഗ്രീക്കുകാർ അങ്ങനെയുള്ളവരെ idiots എന്നാണ് വിളിച്ചിരുന്നത്. എന്നു വച്ചാൽ സ്വന്തകാര്യം മാത്രം നോക്കുന്നവർ : ഫലത്തിൽ വിഢികൾ (idiots). നമ്മുടെ രാഷ്ട്ര വ്യവസ്ഥയാണെങ്കിലും സഭാ വ്യവസ്ഥയാണെങ്കിലും പൊതുനന്മയെ ഊന്നിപ്പറയുകയും അതിനുവേണ്ടി ത്യാഗം സഹിക്കയും ചെയ്യുന്ന നേതാക്കൾ ഇല്ലാതെ വന്നാൽ പിന്നെ ജീർണ്ണതയാണ് ഫലം. സമൂഹവും വ്യക്തികളും പരസ്പരബന്ധങ്ങളും പിന്നെ ചീഞ്ഞളിഞ്ഞു തുടങ്ങും. നന്മയ്ക്കും സത്യത്തിനും നീതിക്കും വസിക്കാൻ ഇടമില്ലാതാകും. അതുകൊണ്ട് പൊതുസ്ഥാപനങ്ങൾ, പൊതുപ്രസ്ഥാനങ്ങൾ, പൊതു വ്യക്തിത്വങ്ങൾ എന്നിവ ഏറ്റവും ഉന്നതവും സുതാര്യവുമായ പൊതുതാൽപര്യത്തിനു വേണ്ടിയാണ് നിലകൊള്ളുന്നത് എന്നും നാം നിരന്തരം ഉറപ്പാക്കേണ്ടതാണ്. സമൂഹത്തിന്റെ പൊതുനന്മയും സ്വകാര്യവ്യക്തിതാല്പര്യങ്ങളും തമ്മിൽ വടംവലിയുണ്ടായാൽ അത്താനാസിയോസ് തിരുമേനി അദ്ദേഹത്തിന്റെ നിർണ്ണായകവോട്ടു നൽകുന്നത് പൊതുനന്മയ്ക്കുവേണ്ടി ആയിരിക്കും എന്ന് നിശ്ചയമാണ്.

ഇപ്പറഞ്ഞതിനൊരു ദൈവശാസ്ത്രപശ്ചാത്തലമുണ്ട്. പാശ്ചാത്യ രാജ്യത്തിൽ ആളുകളെ സ്വകാര്യവ്യക്തികളെന്നും പൊതുവ്യക്തിക

ളെന്നും രണ്ടായി തരംതിരിക്കാറുണ്ട്. പൊതുവ്യക്തി (Public Personality) തന്റെ ഓഫീസ് സമയം കഴിയുമ്പോൾ സ്വകാര്യവ്യക്തി (Private individual) ആയി മാറിയെന്നിരിക്കാം. അമേരിക്കൻ പ്രസിഡണ്ടോ കാന്റർബറി ആർച്ചുബിഷപ്പോ അവധിയെടുത്ത് നായാട്ടിനോ കടലിൽ കുളിക്കാനോ പോയാൽ അവർ സ്വകാര്യ വ്യക്തികളാണ് എന്നാണ് ധാരണ. മാർപ്പാപ്പപോലും വി. പത്രോസിന്റെ സിംഹാസനത്തിലിരുന്ന് (Ex Cathedra) പറയുന്ന കാര്യങ്ങളും സാധാരണ സംഭാഷണത്തിൽ പറയുന്ന കാര്യങ്ങളും തമ്മിൽ മൗലികമായ വ്യത്യാസം റോമാസഭ കൽപ്പിച്ചിട്ടുണ്ട്.

എന്നാൽ പൗരസ്ത്യ ഓർത്തഡോക്സ് പാരമ്പര്യത്തിൽ ഒരു ബിഷപ്പ് ഇരുപത്തിനാലു മണിക്കൂറും പൊതു വ്യക്തിയാണ്. ക്രിസ്തുവിന്റെ കൗദാശിക സാന്നിദ്ധ്യമായി വിശ്വാസികളുടെ സമൂഹത്തിന്റെ നായകനായി എപ്പോഴും കരുതപ്പെടുന്ന ഇടയനും പിതാവുമാകുന്നില്ല. 'മെത്രാന്മാർ ആയുഷ്ക്കാലം മെത്രാൻ' എന്ന ഓർത്തഡോക്സ് സങ്കൽപ്പത്തിന് കാനോനികമായ ചില പ്രായോഗിക വിവക്ഷകളുണ്ട്. ഉദാഹരണമായി.

1) ഒരാൾ മെത്രാനായാൽ സ്വകാര്യസ്വത്ത് പാടില്ല. മെത്രാന്റെ സ്വത്തെല്ലാം ആത്യന്തികമായി സഭയുടെ പൊതുവകയാണ്.

2) ഓരാൾ മെത്രാനായാൽ "റിട്ടയർമെന്റ്" ഇല്ല. ആവശ്യമെങ്കിൽ ഭരണച്ചുമതല ഒഴിയാം. എന്നാൽ മെത്രാനടുത്ത ഇടയ പൗരോഹിത്യ ചുമതല ഇല്ലാതാവുന്നില്ല.

3) ഏറ്റവും പ്രധാനം ഒരാളെ മെത്രാനാക്കുന്നത് ഏതെങ്കിലും നിശ്ചയമായ ഒരു പ്രദേശത്തെ വിശ്വാസികളുടെ സമൂഹത്തിനു വേണ്ടിയാണ്. (ഭദ്രാസനം എന്ന് ഇപ്പോൾ നാം വിളിയ്ക്കുന്ന ഈ സമൂഹത്തെ Local Church എന്നും പറയാറുണ്ട്.) ഈ സഭാസമൂഹവുമായുള്ള ആദ്ധ്യാത്മികവും സാമൂഹികവുമായുള്ള ബന്ധത്തിനു വേണ്ടിയാണ് മെത്രാന്റെ സ്ഥാനം സാധ്യമാകുന്നത്. അവരാണ് അദ്ദേഹത്തെ തെരഞ്ഞെടുക്കുന്നത്. അവർകൂടി സംബന്ധിക്കുന്ന വി. കുർബ്ബാന മദ്ധ്യേയാണ് അദ്ദേഹം വാഴിക്കപ്പെടുന്നത്. അവരാണ് അദ്ദേഹത്തെ 'ഓക്സിയോസ്' (യോഗ്യൻ) എന്നു വിളിച്ച് സ്വീകരിക്കുന്നത്. അവരില്ലെങ്കിൽ മെത്രാനുമില്ല. (ഈ പുരാതന കാനോനിക വഴക്കത്തിന്റെ അടിസ്ഥാനത്തിലാണ് സുന്നഹദോസ്, മാനേജിംഗ് കമ്മറ്റി, അസോസിയേഷൻ എന്നീ സമിതികളിൽ മെത്രാന്മാർക്ക് വോട്ടവകാശം ലഭിക്കാൻ ഭദ്രാസന ചുമതല ഉണ്ടായിരിക്കണമെന്ന് വ്യവസ്ഥചെയ്തിരിക്കുന്നത്.

കാതോലിക്കാ, പാത്രിയർക്കീസ് തുടങ്ങിയ പൊതു പിതാക്കന്മാർക്ക് എപ്പിസ്കോപ്പാ എന്ന നിലയിലുള്ള അവരുടെ ചുമതലയുടെ സൂചനയായി ഭദ്രാസനം ഉണ്ടായിരിക്കണമെന്ന് പറയപ്പെടുന്നതും ഇതേ കാരണത്തിലാണ്. ബിഷപ്പ് ജോൺ സിസിയുലാസിനെപ്പോലെയുള്ള പ്രശസ്ത ഓർത്തഡോക്സ് ശാസ്ത്രജ്ഞന്മാർ എപ്പിസ്കോപ്പായെ അപരക്രിസ്തു (after Christus), അപര അപ്പോസ്തലൻ (after apostolus) എന്നൊക്കെയാണ് വിശേഷിപ്പിക്കുന്നത്. എപ്പിസ്കോപ്പയുടെ വ്യക്തിത്വത്തിന്റെ പൊതു സ്വഭാവവും സൃഷ്ടിഭാവവും കാണിക്കാനാണ്.

മെത്രാപ്പോലീത്താ സ്ഥാനത്തിന്റെ പൊതുവ്യക്തിത്വ സ്വഭാവവും അന്തസ്സും നന്നായി നിലനിർത്തുന്ന മാർ അത്താനാസിയോസ് തിരുമേനിയുടെ പ്രവർത്തനങ്ങൾ സഭയുടെയും സമൂഹത്തിന്റേയും പൊതുനന്മയെ (Commor good / Public good) ശക്തിപ്പെടുത്താൻ കഴിവുറ്റവയാണ്. സഭയുടെ എപ്പിസ്കോപ്പൽ പദവിയിലെത്താൻ ആഗ്രഹിക്കുന്ന തീർത്തും അനർഹരായ ചിലരെങ്കിലും വൻചെലവുള്ള പ്രചരണം നടത്തിയും സ്വകാര്യ അജണ്ടകൾ മനസ്സിൽ വച്ചും തീർത്തും അക്രൈസ്തവമായ മാർഗ്ഗങ്ങൾ സ്വീകരിക്കുന്ന ഒരു സാഹചര്യത്തിലാണ് ആ സ്ഥാനത്തിന്റെ പൊതു സ്വഭാവത്തെക്കുറിച്ച് ഇത്രയും പറഞ്ഞത്. "നിങ്ങൾ എന്നെയല്ല ഞാൻ നിങ്ങളെയാണ് തെരഞ്ഞെടുത്തത്" എന്ന് കർത്താവ് തന്റെ ശിഷ്യന്മാരോട് പറഞ്ഞു. ആ തത്വമാണ് ഇവിടെയും നിയമമാക്കിയിട്ടുള്ളത്. കർത്താവ് തന്റെ സഭയ്ക്കുവേണ്ടി ഇടയന്മാരെ തെരഞ്ഞെടുക്കുകയാണ് അല്ലാതെ ഓക്സിയോസ് 'ഞാൻ അർഹൻ, ഞാൻ അർഹൻ' എന്നുപറഞ്ഞ് ഇടിച്ചു കയറി വരുന്നവർ ആ സ്ഥാനം കവർന്നെടുക്കുകയല്ല.

അത്താനാസ്യോസ് തിരുമേനിയെ സഭയാണ് വിളിച്ചത്. ആ വിളി അദ്ദേഹം സഭയ്ക്കുവേണ്ടിയും നമ്മുടെ നാഥനായ ക്രിസ്തുവിനുവേണ്ടിയും വിശ്വസ്തമായി നിറവേറ്റുന്നതിന്റെ നിറവാണ് ഈ സപ്തതി ആഘോഷങ്ങൾ. തിരുമേനി ആയുഷ്മാനായി ഭവിക്കട്ടെ. നമ്മുടെ ജനങ്ങൾ സന്തോഷവും സമാധാനവും അനുഭവിക്കട്ടെ,

**പഴയസെമിനാരി**
**വചനിപ്പു പെരുനാൾ 2008**

**ഫാ. ഡോ. കെ. എം. ജോർജ്**

# ആമുഖം

ദീർഘവീക്ഷണത്തിന്റെയും, ഭരണമികവിന്റെയും നിശ്ചയദാർഢ്യത്തിന്റെയും ആൾരൂപമായ ചെങ്ങന്നൂർ ഭദ്രാസന പ്രഥമ സാരഥി തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായുടെ ജീവിതവും ദർശനവും അക്ഷരതാളുകളിൽ ആവിഷ്ക്കരിക്കുന്ന അക്ഷരദൗത്യമാണ് **മാർ അത്താനാസിയോസ് – തേരും തേരാളിയും** എന്ന ഈ ഗ്രന്ഥം. പ്രതിസന്ധികളുടെ നടുവിൽ സഭയെ നെഞ്ചിലേറ്റി പരിപാലിച്ച പാരമ്പര്യമുള്ള കിഴക്കേതലയ്ക്കൽ കുടുംബത്തിൽ നിന്ന് ഉദയം ചെയ്ത് സഭയുടെ നാനാവിധമായ പ്രവർത്തനസരണികളിൽ ശക്തമായ സാന്നിദ്ധ്യം തെളിയിച്ച മഹിതാചാര്യനാണ് തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ. ആരാധനയിൽ നിഴലിടുന്ന മാധുര്യവും വ്യക്തതയും ഗാംഭീര്യവും, പ്രവർത്തനങ്ങളിൽ നിറയുന്ന ചടുലതയും ധ്രുതതാളവും, ആശയങ്ങളിലൂടെ പകരുന്ന പുതുമയും ആവേശവും, പ്രതിസന്ധികളിൽ മുഖദാവിൽ സ്ഫുരിക്കുന്ന നിശ്ചയദാർഢ്യവും ആത്മവിശ്വാസവും അഭിവന്ദ്യ തിരുമേനിയെ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയിലെ കരുത്തുറ്റ മേൽപ്പട്ടക്കാരനായി മാറ്റുന്നു.

ഗുജറാത്തിലും, മഹാരാഷ്ട്രയിലും, രാജസ്ഥാനിലും ചിതറി പാർത്തിരുന്ന മലങ്കര സഭാ മക്കളെ കൂട്ടിച്ചേർത്ത് സത്യവിശ്വാസത്തിൽ ബലപ്പെടുത്തുവാൻ തിരുമേനി നടത്തിയ ത്യാഗപൂർണ്ണമായ സേവനങ്ങൾ മലങ്കര സഭയുടെ വരുംതലമുറയ്ക്കായി അക്ഷരതാളുകളിൽ ആവിഷ്ക്കരിക്കുകയാണ് ഈ പുസ്തകത്തിന്റെ പരമമായ ലക്ഷ്യം.

സ്വാർത്ഥതയ്ക്കായി വളച്ചൊടിക്കാൻ തിരുമേനിയെ ലഭിക്കാത്തതിന്റെ പേരിൽ മുറുമുറുക്കുന്നവരെ മാറ്റി നിർത്തിയാൽ മലങ്കര സഭാമക്കളുടെ മനസ്സിൽ നിറയുന്ന ആത്മീയ പൗരുഷമാണ് തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ.

തിരുമേനിയുടെ അകമഴിഞ്ഞ പ്രോത്സാഹനം കൊണ്ട് വളരുവാൻ കഴിഞ്ഞ നിരവധി പേർ ഇന്ന് മലങ്കര സഭയുടെ വിവിധ കർമ്മസരണികളിലുണ്ട് കലവറ കൂടാതെ പ്രോത്സാഹനം തന്ന്, തങ്ങളെ വളർത്തിയ ആത്മീയാചാര്യന്റെ പാദങ്ങളിൽ സമർപ്പിക്കുന്ന ഗുരുദക്ഷിണ കൂടിയാണ് ഈ അക്ഷര ദൗത്യം.

ഈ അക്ഷരദൗത്യം പൂർണ്ണതയിൽ എത്തിക്കുവാൻ അരങ്ങിലും അണിയറയിലും പ്രവർത്തിച്ചവർ നിരവധിയാണ്. അഭിവന്ദ്യ തിരുമേനിയുടെ ജീവിതത്തിലെ പ്രചോദന ദർശനങ്ങളെ വരും തലമുറയ്ക്കായി പങ്ക് വയ്ക്കാൻ ഇങ്ങനെയൊരു പുസ്തകം രചിക്കണമെന്ന നിർദ്ദേശവുമായി മുന്നോട്ട് വന്നത് ബോംബെയിലുള്ള മേഴ്സി ജോൺ ചാരിറ്റബിൾ സൊസൈറ്റിയുടെ ഉടമ ജോൺ മാത്യു (തമ്പാൻ) ആണ്. അദ്ദേഹം തന്നെയാണ് ഈ പുസ്തകത്തിന്റെ അച്ചടിക്ക് ആവശ്യമായ സാമ്പത്തിക സഹായങ്ങൾ നൽകുന്നത്. ആ നല്ല മനസ്സിന് ബഥേൽ പത്രിക പത്രാധിപ സമിതിയുടെ ഹൃദയംഗമമായ നന്ദി രേഖപ്പെടുത്തുന്നു. ഈ പുസ്തകത്തിന്റെ അവതാരിക എഴുതി അനുഗ്രഹിച്ചത് മലങ്കര സഭയുടെ അംബാസിഡർ എന്നറിയപ്പെടുന്ന കോട്ടയം വൈദിക സെമിനാരി പ്രിൻസിപ്പൽ ഡോ. കെ. എം. ജോർജ് അച്ചനോടുള്ള കടപ്പാട് രേഖപ്പെടുത്തുന്നു. തിരുമേനിയെ പറ്റിയുള്ള ഓർമ്മകളും, സാക്ഷ്യങ്ങളും എഴുതി അനുഗ്രഹിച്ച പരിശുദ്ധ ബാവാ തിരുമേനി, അഭിവന്ദ്യ ജോസഫ് മാർത്തോമ്മാ മെത്രാപ്പോലീത്താ, ആർച്ച് ബിഷപ്പ് മാർ ജോസഫ് പൗവ്വത്തിൽ, സാം മാത്യു തിരുമേനി, യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് തിരുമേനി, യൂഹാനോൻ റമ്പാച്ചൻ, ഫാ. ഡോ. റ്റി. ജെ. ജോഷ്വാ, ഫാ. ഡോ. കെ. വി. മാത്യു, ഫാ. ഡോ. ജോൺ പണിക്കർ, ഫാ. മാത്യു വർഗീസ്, ഫാ. ജോൺ പോൾ, പ്രതിപക്ഷ നേതാവ് ശ്രീ. ഉമ്മൻ ചാണ്ടി, ശ്രീ. പി. ജെ. ജോസഫ്, ഹൈകോർട്ട് ജഡ്ജ് ബഞ്ചമിൻ കോശി, തോമസ് കുതിരവട്ടം എക്സ്-എം. പി, അഡ്വ. തോമസ് ഫിലിപ്പ് , മീരാ ഭക്ഷി, ഡോ. അമിത് അഗർവാൾ, ഡോ. ഹേമന്ത് സന്ത്, ഡോ. ഇംഗിസാൻ എ. ഖാൻ എന്നിവരോടുള്ള നന്ദിയും രേഖപ്പെടുത്തുന്നു. ബഥേൽ പത്രികയുടെ എഡിറ്റോറിയൽ ബോർഡ് അംഗങ്ങളോട് പ്രത്യേകിച്ച് ഫാ. ജോൺ പി. ഉമ്മൻ, ഫാ. സുനിൽ ജോസഫ്, ശ്രീ. പി. എം. ജേക്കബ്, ശ്രീ. തോമസ് കുര്യൻ എന്നിവരോടുള്ള നന്ദി നിസ്സീമമാണ്. തിരുമേനിയുടെ ജീവചരിത്രം ടൈപ്പ് ചെയ്ത് തയ്യാറാക്കുന്നതിന് സഹകരിച്ച ഓഫീസ് സ്റ്റാഫ് ശ്രീ. റെഞ്ജി വർഗീസിനോട് പ്രത്യേകം നന്ദി രേഖപ്പെടുത്തുന്നു. ഈ പുസ്തകത്തിന് ആവശ്യമായ നിർദ്ദേശങ്ങളും തിരുത്തലുകളും നൽകിയ ഭദ്രാസന സെക്രട്ടറി മാത്യു വർഗീസ് അച്ചൻ, ഫാ. പി. വി. ജോൺ, ഫാ. ഐപ്പ് പി. സാം, ഫാ. ഫിലിക്സ് യോഹന്നാൻ, കെ. കെ. ഏബ്രഹാം പുത്തൻകാവ്, അഡ്വ. വി. സി. സാബു, ശ്രീ. സജി പട്ടരുമഠം എന്നിവരോടുള്ള നന്ദി വാക്കുകൾക്ക് അതീതമാണ്. കൃത്യസമയത്ത് അച്ചടി ഭംഗിയായി നിർവ്വഹിച്ച താരാ പ്രസ് ഉടമ ജൂണി കുതിരവട്ടത്തോടും താരാ പ്രസ് പ്രവർത്തകരോടുമുള്ള നന്ദി അറിയിക്കുന്നു.

മലങ്കര സഭാചരിത്രത്തിലെ ശക്തമായ പ്രചോദന ഉറവിടമായ തോമസ് മാർ അത്താനാസിയോസ് തിരുമേനിയുടെ ജീവചരിത്രഗ്രന്ഥം വായനക്കാർക്കായി വിനീതമായി സമർപ്പിക്കുന്നു.

**ഫാ. തോമസ് വർഗീസ് അമയിൽ**

ചീഫ് എഡിറ്റർ - ബഥേൽ പത്രിക

# ജീവിത സ്പന്ദനം

**അസാദ്ധ്യതകളുടെ മുമ്പിൽ പകച്ച് നിൽക്കാതെ യാത്ര ചെയ്യുവാൻ ആത്മധൈര്യമുള്ളവരുടെ ജീവിത കർമ്മം എപ്പോഴും വാചാലമാകും. കർമ്മ മണ്ഡല ത്തിലെ വിജയ ഗാഥകൾക്ക് പിന്നിലെ സമർപ്പണവും, പങ്കപ്പാടും നിശ്ചയ ദാർഢ്യവും തലമുറകൾക്ക് ഉണർത്തുപാട്ടാണ്. തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായുടെ ഗുജറാത്തിലും കേരളത്തിലു മുള്ള പ്രവർത്തന സരണികൾ പകരുന്ന മിഴിവുകളും തുടിപ്പുകളും ഒരു സമൂഹത്തെ മുഴുവനും കർമ്മോന്മുഖരാക്കും. മുന്നേറ്റങ്ങളെ തടുത്തു നിർത്തുവാൻ ഒരുക്കിയ കോട്ടകൊത്തളങ്ങളെ അതിജീവിച്ച് ഈ ധന്യജീവിതം അനസ്യൂതം, അനായാസം സ്പന്ദിച്ചുകൊണ്ടേയിരിക്കും...**

# I

# ജനനവും ബാല്യവും

മലങ്കര സഭയുടെ ധീരനായകൻ പുത്തൻകാവിൽ കൊച്ചുതിരുമേനിയുടെ ആകസ്മിക വിയോഗ വാർത്ത ഒരു വെള്ളിടി പോലെയാണ് മലങ്കര സഭാമക്കൾ കേട്ടത്. കാതോട് കാതോരം കൈമാറി ഈ വാർത്ത വിശ്വസിക്കാൻ കഴിയാതെ വിശ്വാസി സമൂഹം പകച്ചുനിന്നു. തന്റെ ഭാഗിനേയന്റെ വിയോഗവാർത്ത സ്ഥിരീകരിക്കുവാൻ പതിമൂന്ന് വയസ്സുകാരനായ ബാബു ബഥേലിലേക്ക് പുത്തൻകാവ് തെരുവിലൂടെ അതിശീഘ്രം ഓടി. പുത്തൻകാവിൽ കൊച്ചു തിരുമേനി തെക്കും വടക്കും എന്നില്ലാതെ സഭയ്ക്ക് വേണ്ടി ഓടിയ ഓട്ടത്തിന്റെ തുടർച്ച ആ ബാലൻ ഏറ്റുവാങ്ങുകയായിരുന്നു. മലങ്കര സഭാമക്കളെ വിശ്വാസത്തിൽ പിടിച്ചുനിർത്താനും വിദ്യാഭ്യാസ പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകാനും മലങ്കര സഭയുടെ മുക്കിലും മൂലയിലും അക്ഷീണം സഞ്ചരിച്ച പുത്തൻകാവിൽ കൊച്ചുതിരുമേനിയുടെ പാത പിൻതുടർന്ന ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ പ്രഥമസാരഥി തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ ഈ ദൗത്യം അക്ഷരാർത്ഥത്തിൽ ഏറ്റെടുത്തു. സഭയുടെ സ്കൂളുകളുടെ മാനേജർ, സഭയുടെ ഫിനാൻസ് കമ്മറ്റി പ്രസിഡന്റ് എന്നീ നിലകളിലും സ്കൂൾ വികസനത്തിനും, കാതോലിക്കാദിനഫണ്ടു പിരിവിനും തെക്കു വടക്ക് അക്ഷീണം ഓടുവാൻ സർവ്വശക്തൻ തിരുമേനിയെ ശക്തീകരിച്ചു.

## ജനനവും ബാല്യവും

അനേകം വൈദികശ്രേഷ്ഠർക്കും മഹാപുരോഹിതന്മാർക്കും ജന്മം നൽകിയ മാവേലിക്കര വടക്കേത്തലയ്ക്കൽ മഹാകുടുംബത്തിലെ ഒരു ശാഖയായ പുത്തൻകാവിൽ കിഴക്കേത്തലയ്ക്കൽ കുടുംബത്തിലാണ് തിരുമേനിയുടെ ജനനം. പുത്തൻകാവ് കിഴക്കേത്തലയ്ക്കൽ തോമാ കത്തനാരുടെ തൃതീയ പുത്രനായ അന്തരിച്ച ശ്രീ. കെ. റ്റി. തോമസാണ് പിതാവ്. കോഴഞ്ചേരി തേവർവേലിൽ കുടുംബത്തിലെ തെള്ളീരേത്ത് ഇടിച്ചാണ്ടി ഗീവറുഗീസിന്റെ മകൾ പരേതയായ ഏലിയാമ്മയാണ് മാതാവ്. ഈ ദമ്പതികളുടെ ഏഴു മക്കളിൽ സീമന്തപുത്രനായി ബാബു എന്ന വിളിപ്പേരുണ്ടായിരുന്ന കെ. റ്റി. തോമസ് 1938 ഏപ്രിൽ മൂന്നാം തീയതി ജാതനായി. ടെലിഫോൺ ഡിപ്പാർട്ട്മെന്റിൽ ഉദ്യോഗസ്ഥനായിരുന്ന പിതാവിന്റെ ജോലിയുമായി ബന്ധപ്പെട്ട് ഈ കുടുംബത്തിന് കേരളത്തിലെ വിവിധ സ്ഥലങ്ങളിൽ താമസിക്കേണ്ടി വന്നിട്ടുണ്ട്. പിതാവ് ജോലിയിൽ കർമ്മനിരതനായിരിക്കുമ്പോഴും ബാബുവിനെ ആത്മീയതയിൽ വളർത്തിയെടുക്കാൻ മാതാവ് ഏലിയാമ്മ അക്ഷീണം യത്നിച്ചിരുന്നു. മെത്രാപ്പോലീത്താ ആയശേഷം പല വേദികളിലും തിരുമേനി തന്റെ ആത്മീയ ജീവിതവളർച്ചയ്ക്ക് മാതാവിന്റെ പങ്ക് അസന്നിഗ്ധമായി വ്യക്തമാക്കിയിട്ടുണ്ട്.

## വിദ്യാഭ്യാസം

തിരുമേനിയുടെ പ്രാഥമിക വിദ്യാഭ്യാസം പുത്തൻകാവ് ഗവൺമെന്റ് എൽ. പി. സ്കൂളിലും ആലപ്പുഴ ലിയോ തേർട്ടീൻത് സ്കൂളിലും, പുത്തൻകാവ് യു. പി. സ്കൂളിലും (മാർ പീലക്സീനോസ് യു. പി. സ്കൂൾ) ആയിരുന്നു. ഹൈസ്കൂൾ വിദ്യാഭ്യാസം ഒരു വർഷം പുത്തൻകാവ് മെട്രോപ്പോലീത്തൻ സ്കൂളിലും, പിന്നീട് 2 വർഷം കോട്ടയം എം. റ്റി. സെമിനാരി (മാർത്തോമ്മാ സെമിനാരി) സ്കൂളിലുമായി സ്തുത്യർഹമായി നിർവ്വഹിച്ചു. കോളേജ് വിദ്യാഭ്യാസത്തിന്റെ ആരംഭം കോട്ടയം സി. എം. എസ്. കോളേജിലായിരുന്നു. പുത്തൻകാവ് മെട്രോപോലീത്തൻ ഹൈസ്ക്കൂൾ ഹെഡ്മാസ്റ്റർ ഫാ. പി. ജി. ജോർജ്ജ്, കോട്ടയം എം. റ്റി. സെമിനാരി ഹൈസ്ക്കൂൾ ഹെഡ്മാസ്റ്റർ റ്റി. റ്റി. ചാക്കോ, അദ്ധ്യാപകരായ സി. ജി. ചെറിയാൻ എ. ജെ. ഐപ്പ്, മുതലാളി സാർ, പി. ഐ. ജോസഫ്, റവ. എ. ബാഗ്ഷോ, ഫാ. ഈ. ജെ. തോമസ്, റ്റി. ആർ. സുബ്രഹ്മണ്യയ്യർ, പോൾ വർഗീസ് എന്നീ അദ്ധ്യാപകർ എക്കാലവും തിരുമേനിയുടെ സ്മൃതി മണ്ഡലങ്ങളിൽ നിറയുന്ന ഗുരുസാന്നിദ്ധ്യങ്ങളാണ്. ഇന്റർമീഡിയറ്റ് പഠനത്തിനു ശേഷം ചങ്ങ

നാശേരി എസ്. ബി. കോളേജിൽ നിന്ന് ഫിസിക്സ് ഐച്ഛികവിഷയ മെടുത്ത് ബി. എസ്സ്. സി. ബിരുദം കരസ്ഥമാക്കി. കൽക്കട്ട സെറാമ്പൂർ കോളേജിൽ നിന്ന് വേദശാസ്ത്രത്തിൽ ബി. ഡി. ബിരുദം നേടിയ തിരുമേനി 1965–ൽ ചങ്ങനാശേരി എൻ. എസ്. എസ്. കോളേജിൽ നിന്ന് ബി. എഡ്. ബിരുദം ഫസ്റ്റ് ക്ലാസ്സോടെ പാസ്സായി. ഈ കാലയളവിൽ തന്നെ പഠിപ്പിച്ച പ്രിൻസിപ്പൽ സുമതിക്കുട്ടിയമ്മ ടീച്ചറുടെ വ്യക്തിപ്രഭാവം വിദ്യാഭ്യാസ പ്രവർത്തനങ്ങളിൽ കർമ്മനിരതനാകുവാൻ വിദ്യാർത്ഥിയായ കെ. റ്റി. തോമസിനെ പ്രേരിപ്പിച്ചു. 1966–68 കാലയളവിൽ ബറോഡ എം. എസ്. യൂണിവേഴ്സിറ്റിയിൽ നിന്ന് എം. എഡ്. ബിരുദം യു. ജി. സി. സ്കോളർഷിപ്പോടുകൂടി നേടിയെടുത്തു.

## പുത്തൻകാവിൽ കൊച്ചുതിരുമേനിയും കുട്ടിയുടെ മകനും

പുത്തൻകാവിൽ കൊച്ചുതിരുമേനി തന്റെ സഹോദരനെ സ്നേഹപൂർവ്വം കുട്ടി എന്നാണ് വിളിച്ചിരുന്നത്. പിതാവിന്റെ നിർദ്ദേശ പ്രകാരം ബഥേലിൽ എത്തിയ ബാബുവിനോട് ഒരു ദിവസം തന്റെ കൂടെ താമസിക്കാൻ തിരുമേനി ആവശ്യപ്പെട്ടു. സന്ധ്യാ നമസ്ക്കാരത്തിന് വന്ദ്യനായ എം. സി. കുര്യാക്കോസ് റമ്പാച്ചനും സംബന്ധിച്ചിരുന്നു. നമസ്ക്കാരസമയത്ത് ഊർജ്ജസ്വലതയോടെ കുമ്പിടീൽ നിർവ്വഹിച്ച ബാബുവിൽ ആകൃഷ്ടനായ കുര്യാക്കോസ് റമ്പാച്ചൻ പുത്തൻകാവിൽ കൊച്ചുതിരുമേനിയോട് ഇവനെ അച്ചനാക്കാൻ കൊള്ളാം എന്ന് അഭിപ്രായപ്പെട്ടു. കൊച്ചുതിരുമേനിയുടെ മറുപടി ദീർഘവീക്ഷണം നിറഞ്ഞതായിരുന്നു. "കുട്ടിക്ക് നാല് ആൺ മക്കളുണ്ട്. അവരിൽ ആരെയാണ് അച്ചൻ ആക്കേണ്ടത് എന്ന് ഞാൻ നിരീക്ഷിച്ചുകൊണ്ടിരിക്കുകയാണ്." ആ അന്വേഷണവും പ്രാർത്ഥനയും ഊർജ്ജസ്വലതയോടെ പ്രാർത്ഥനയിൽ പങ്കെടുത്തിരുന്ന ബാബു തന്നെയായിരുന്നു എന്ന് സഭയുടെ ചരിത്രം തെളിയിച്ചു.

## പുത്തൻകാവിൽ തോമാ കത്തനാർ : ആത്മീയ വഴികാട്ടി

ഒരു കൈയിൽ ഊന്നുവടിയും മറുകൈയുടെ ചൂണ്ടുവിരലിൽ ഒരു ബാലനുമായി പുത്തൻകാവ് പള്ളിയിൽ നമസ്ക്കാരത്തിനു പോകുന്ന വല്യച്ചന്റെ ചിത്രം പുത്തൻകാവ് തെരുവുനിവാസികൾക്ക് സ്ഥിരം കാഴ്ചയായിരുന്നു. വന്ദ്യ വയോധികനായ ഈ ആചാര്യശ്രേഷ്ഠന്റെ ചൂണ്ടുവിരലിൽ പിടിച്ചുകൊണ്ട് ദേവാലയത്തിലേക്ക് പോയിരുന്നത് പിൽകാലത്ത് ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ പ്രഥമമെത്രാപ്പോലീത്താ തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ ആയിരുന്നു. പുത്തൻകാവിൽ തോമാ കത്തനാരുടെ ആരാധനാ മാധുര്യം

തിരുമേനിയെ ആഴത്തിൽ സ്വാധീനിച്ചിട്ടുണ്ട്. സാമ്പത്തിക കാര്യങ്ങളിൽ വല്യച്ചൻ വച്ചുപുലർത്തിയിരുന്ന സത്യസന്ധതയും വിശ്വസ്തതയും തിരുമേനി ഏറെ ആരാധനയോട് തന്റെ ജീവിതത്തിൽ പകർത്തിയെടുക്കാൻ എപ്പോഴും ശ്രമിക്കാറുണ്ട്.

## പ്രാർത്ഥനാ നിരതയായ മാതാവ് – തിരുമേനിയുടെ പ്രചോദനം

വിവാഹത്തിനു ശേഷം അഞ്ച് വർഷക്കാലം മക്കളില്ലാതിരുന്ന തോമസ് – ഏലിയാമ്മ ദമ്പതികൾക്ക് അനേക വർഷത്തെ പ്രാർത്ഥന മൂലമാണ് ബാബു എന്ന സീമന്തപുത്രൻ ഉണ്ടായത്. പരുമല തിരുമേനിയുടെ മദ്ധ്യസ്ഥതയിൽ ശരണപ്പെട്ട മാതാവ് ഏലിയാമ്മ തന്റെ ഭർത്താവിനോട് ഒരു കാര്യം ആവശ്യപ്പെട്ടു. നമ്മൾക്ക് ഒരു മകൻ ജനിക്കുകയാണെങ്കിൽ അവനെ ദൈവവേലയ്ക്ക് സമർപ്പിക്കണം. തന്റെ സഹോദരനായ പുത്തൻകാവിൽ കൊച്ചുതിരുമേനിയുടെ പട്ടിണിയും ക്ലേശവും നിറഞ്ഞ ജീവിതം കണ്ട തിരുമേനിയുടെ പിതാവ് ഇനിയും നമ്മുടെ കുടുംബത്തിൽ അച്ചനും വേണ്ട, മെത്രാച്ചനും വേണ്ട എന്ന് മറുപടി നൽകി. കൊച്ചുതിരുമേനിയുടെ ദുരിതപൂർണ്ണമായ ജീവിതമാണ് ഇപ്രകാരം പ്രതികരിക്കാൻ അദ്ദേഹത്തെ പ്രേരിപ്പിച്ചത്. എന്നാൽ തിരുമേനിയുടെ മാതാവിന്റെ മറുപടി **നിങ്ങൾ സമ്മതിച്ചില്ലെങ്കിൽ ഞാൻ പ്രാർത്ഥിച്ച് അവനെ അച്ചനാക്കും എന്നായിരുന്നു.** ആ മാതാവിന്റെ പ്രാർത്ഥന സ്വർഗ്ഗം കേട്ടു. തന്റെ മകൻ മലങ്കര സഭയുടെ ആത്മീയ ഇടയ ഗണങ്ങളിൽ പ്രശോഭിക്കുന്ന കാഴ്ച കണ്ട് ലോകം വിടുവാൻ സർവ്വശക്തൻ ആ പിതാവിനെയും മാതാവിനെയും അനുഗ്രഹിച്ചു. ഇടയത്വ ശുശ്രൂഷയിലേക്ക് പ്രവേശിച്ച തന്റെ മകന് കർമ്മം നടത്തിയിട്ട് കൂലി വാങ്ങാൻ നിൽക്കരുത് എന്ന വലിയ സന്ദേശം കൈമാറുവാൻ ആ പിതാവിന് കഴിഞ്ഞു.

## തിരുമേനിയുടെ സഹോദരങ്ങൾ

ജോർജ് തോമസ് (തമ്പി), കെ. റ്റി. ജോസഫ് (കുഞ്ഞുമോൻ), കെ. സഖറിയാ തോമസ് (സണ്ണി), റേച്ചൽ ചെറിയാൻ (വൽസ), മേരി ചെറിയാൻ (മോളി), എൽസി തോമസ് (എൽസി) എന്നിവർ സഹോദരങ്ങളാണ്. ഏഴു മക്കളുള്ള കുടുംബത്തിലെ സീമന്തപുത്രനാണ് അഭിവന്ദ്യ തിരുമേനി.

### വിമോചനസമരത്തിന്റെ തീച്ചൂളയിൽ

കേരള സാമൂഹിക -രാഷ്ട്രീയ ചരിത്രത്തിലെ നിർണ്ണായക വഴിത്തിരിവാണ് 1958-ലെ വിമോചനസമരം. വിദ്യാഭ്യാസ മേഖലയിലെ

സർക്കാർ പരിഷ്ക്കാരങ്ങളെ അതിരൂക്ഷമായി എതിർത്തിരുന്ന വിമോചനസമരത്തിൽ സജീവമായി പങ്കെടുക്കാൻ കെ. റ്റി. തോമസിന് കഴിഞ്ഞു. സർക്കാരിന്റെ വിദ്യാഭ്യാസ പരിഷ്ക്കാരങ്ങളോടുള്ള ശക്തമായ പ്രതിഷേധമാണ് വിമോചനസമരത്തിന്റെ തീച്ചൂളയിലേക്ക് എടുത്ത് ചാടാൻ കെ. റ്റി. തോമസിനെ പ്രേരിപ്പിച്ചത്. സർക്കാരിനെതിരെയുള്ള വിമോചന സമര മുന്നേറ്റത്തിൽ മുളക്കുഴ യൂണിറ്റ് സെക്രട്ടറിയായി പ്രവർത്തിക്കാൻ കെ. റ്റി. തോമസിന് കഴിഞ്ഞു.

## വേദശാസ്ത്ര അഭ്യസനത്തിനായി സെറാമ്പൂരിലേക്ക്

വേദപുസ്തക പരമായ അറിവ് ആർജ്ജിച്ചെടുക്കണമെന്നുള്ള ഉൽക്കടമായ ആഗ്രഹം സെറാമ്പൂർ സർവ്വകലാശാലയിലേക്ക് തിരുമേനിയെ ആകർഷിച്ചു. മലങ്കര സഭയുടെ പൗരാണികമായ പഴയ സെമിനാരിയിൽ വൈദികവിദ്യാഭ്യാസ സാധ്യത ഉണ്ടായിരുന്നുവെങ്കിലും ആ കാലയളവിൽ ബി. ഡി. ബിരുദം വൈദിക സെമിനാരിയിൽ നിന്ന് ലഭിച്ചിരുന്നില്ല. പിതൃസഹോദരനായ പുത്തൻകാവിൽ കൊച്ചുതിരുമേനിയുടെ പാതപിൻപറ്റി തനിക്കും വേദശാസ്ത്രത്തിൽ ബി.ഡി. ബിരുദം വേണമെന്നുള്ള ആഗ്രഹമാണ് സെറാമ്പൂർ തെരഞ്ഞെടുക്കാൻ തിരുമേനിയെ പ്രേരിപ്പിച്ചത്. ഭാഗ്യസ്മരണാർഹനായ ദാനിയേൽ മാർ പീലക്സീനോസ് തിരുമേനിയുടെ ആശിർവാദത്തോടുകൂടി കെ. റ്റി. തോമസ് വേദശാസ്ത്ര അഭ്യസനത്തിനായി സെറാമ്പൂരിലേക്ക് പുറപ്പെട്ടു. സെറാമ്പൂർ വിദ്യാഭ്യാസത്തിന് പുറപ്പെടുന്നതിനു മുമ്പ് ദാനിയേൽ മാർ പീലക്സീനോസ് തിരുമേനി നൽകിയ ഉപദേശം ഇന്നും തിരുമേനി മനസ്സിൽ കാത്തുസൂക്ഷിക്കുന്നത്. **"പോകുന്നതൊക്കെ കൊള്ളാം, ചേമ്പിലയിൽ വെള്ളം വീഴുന്നതു പോലെയാകണം എല്ലാം"** പ്രൊട്ടസ്റ്റന്റ് സെമിനാരിയിൽ പഠിക്കുമ്പോൾ സഭാപാരമ്പര്യങ്ങളെ കാത്തുസൂക്ഷിക്കുകയും മുറുകെ പിടിക്കുകയും വേണമെന്നുള്ള ശക്തമായ മുന്നറിയിപ്പായിരുന്നു അത്.

## വി. സി. സാമുവേൽ അച്ചൻ – പൗരസ്ത്യ ആത്മീയ വഴികാട്ടി

സെറാമ്പൂർ വിദ്യാഭ്യാസ കാലഘട്ടത്തിൽ വന്ദ്യനായ വി. സി. സാമുവേൽ അച്ചന്റെ കീഴിൽ അഭ്യസനം നടത്താൻ കഴിഞ്ഞത് തിരുമേനി എന്നും അഭിമാനപൂർവ്വം ഓർക്കുന്ന നിമിഷങ്ങളാണ്. ഗമാലിയേലിന്റെ കീഴിലുള്ള ശൗലിന്റെ ശിഷ്യത്വത്തെപ്പോലെയാണ് വി. സി. സാമുവേൽ അച്ചന്റെ കീഴിലുള്ള തന്റെ വേദശാസ്ത്ര അഭ്യസനത്തെ തിരുമേനി വിശേഷിപ്പിക്കുന്നത്. തിരുമേനി സെറാമ്പൂരിൽ ചേർന്ന വർഷം വി. സി. സാമുവേൽ അച്ചൻ അവിടെ പഠിപ്പിക്കുവാൻ വരി

കയും പഠനം തീർന്ന വർഷം അവിടെ നിന്നും പോകുകയും ചെയ്തു. പൗരസ്ത്യ ആത്മീയതയിൽ വഴികാട്ടുവാൻ തനിക്ക് വേണ്ടി മാത്രം ദൈവം വി. സി. സാമുവേൽ അച്ചനെ സെറാമ്പൂരിലേക്ക് അയച്ചു എന്നാണ് തിരുമേനിയുടെ ഉത്തമവിശ്വാസം. വൈകുന്നേരങ്ങളിൽ നടക്കാനും മറ്റ് ഗാർഹിക ആവശ്യങ്ങൾക്കുമായി പുറത്തു പോകുന്ന വി. സി. സാമുവേൽ അച്ചൻ കെ. റ്റി. തോമസിനെ കൂടെ കൊണ്ടുപോകുമായിരുന്നു. ഇപ്രകാരമുള്ള യാത്രയിൽ ലഭിച്ച പൗരസ്ത്യ വേദശാസ്ത്ര അറിവുകൾ ഇന്നും തിരുമേനി നിധിപോലെ മനസ്സിൽ കാത്തുസൂക്ഷിക്കുന്നു. സാമുവേൽ അച്ചന്റെ പ്രസിദ്ധമായ **യേശുക്രിസ്തു ആര്** എന്ന ഗ്രന്ഥത്തിന്റെ കൈയ്യെഴുത്ത് പ്രതി വായിക്കാനും  അത് ഉപയോഗിച്ച് ബി. ഡി. പരീക്ഷ എഴുതുവാനും കഴിഞ്ഞത് ഇന്നലെ എന്നപോലെ ഇന്നും തിരുമേനി  നന്ദിപൂർവ്വം ഓർക്കാറുണ്ട്.

**തിരുമേനിയുടെ ആത്മീയ ഹീറോകൾ**

ആത്മീയജീവിതത്തിൽ തന്റെ വഴികാട്ടികളായി ആറ് ആത്മീയ ഗുരുക്കന്മാരെ തിരുമേനി സ്വീകരിച്ചിട്ടുണ്ട്. അപാരമായ ദീർഘവീക്ഷണപാടവമുണ്ടായിരുന്ന പരിശുദ്ധനായ വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസിയോസ് തിരുമേനിയാണ് അവരിൽ ഒന്നാമൻ. ആരെയും കീഴ്പ്പെടുത്തുന്ന ആജ്ഞാശക്തിക്ക് ഉറവിടമായ ഗീവർഗീസ് ദ്വിതീയൻബാവാ തിരുമേനിയാണ് രണ്ടാമൻ. ഊർജ്ജസ്വലതയുടെ കരുത്തുറ്റ പ്രതീകമായ പിതൃസഹോദരൻ പുത്തൻകാവിൽ കൊച്ചുതിരുമേനിയാണ് മൂന്നാമൻ, ഭരണനിർവ്വഹണത്തിന്റെ അനുപമ ചാരുതയായ വട്ടക്കുന്നേൽ മാത്യൂസ് പ്രഥമൻ ബാവാതിരുമേനിയാണ് നാലാമൻ. സഭാ അച്ചടക്കത്തിന്റെ  മാർഗ്ഗദീപമായിരുന്ന ദാനിയേൽ മാർ പീലക്സീനോസ് തിരുമേനിയാണ് അഞ്ചാമൻ. ലാളിത്യത്തിന്റെ പ്രതീകമായ ഔഗേൻ പ്രഥമൻ ബാവാതിരുമേനിയാണ് ആറാമൻ. ഈ ഗുണങ്ങളെല്ലാം തന്നിലേക്ക് പകർത്തുവാൻ എപ്പോഴും തിരുമേനി ശ്രദ്ധിച്ചിട്ടുണ്ട്. ഇപ്പോഴും ശ്രമിക്കുന്നതും അതിനുവേണ്ടിയാണ്.

## പരുമല തിരുമേനിയുടെ കബറിടം – തിരുമേനിയുടെ അഭയകേന്ദ്രം

തിരുമേനിയുടെ ജീവിതത്തിലെ നിർണ്ണായകമായ മുഹൂർത്തങ്ങളിലെല്ലാം തീരുമാനമെടുക്കുന്നതിന് മുമ്പ് പരുമലതിരുമേനിയുടെ കബറിടത്തിൽ എത്താറുണ്ട്. പലപ്പോഴും ഈ സന്ദർശനങ്ങൾ രാത്രിയാമങ്ങളിലാണ്. ആരും കാണാതെ പരുമലയിൽ എത്തി തന്റെ

പ്രാർത്ഥന നിർവ്വഹിച്ചുപോകുന്ന രീതിയാണ് തിരുമേനിക്കുള്ളത്. 1995 –ൽ മലങ്കര സഭയ്ക്ക് അനുകൂലമായി സുപ്രീംകോടതിയിൽ നിന്ന് വിധി സമ്പാദിക്കുമ്പോൾ കേസുകളുടെ ചുമതല തിരുമേനിക്ക് ആയിരുന്നു. കേസിന്റെ ആവശ്യത്തിനായി ഡൽഹിക്ക് പുറപ്പെടുന്നതിനു മുമ്പ് പാതി രാത്രി കഴിഞ്ഞ സമയത്ത് പരുമലയിൽ എത്തി പ്രാർത്ഥിച്ച് ആരും കാണാതെ അവിടെ നിന്ന് പോന്നത് കണ്ടിട്ടുള്ളവർ ഇന്നും ജീവിച്ചിരിപ്പുണ്ട്. ഇത് ഒരു ഉദാഹരണം മാത്രമാണ്. ഇതുപോലെ അനേകം നിർണ്ണായക മുഹൂർത്തങ്ങളിൽ  പരുമല തിരുമേനിയുടെ കബറിടം തിരുമേനിയുടെ അഭയകേന്ദ്രമാണ്.

അബുദബി സെന്റ് ജോർജ് പള്ളിയിൽ വികാരിയായിരുന്നപ്പോൾ പരുമല തിരുമേനിയുടെ മദ്ധ്യസ്ഥതയിൽ പ്രത്യേക മദ്ധ്യസ്ഥ പ്രാർത്ഥന ആരംഭിക്കുവാൻ കഴിഞ്ഞു. മെത്രാപ്പോലീത്താ ആയതിനു ശേഷവും തന്റെ ഭദ്രാസന കേന്ദ്രമുൾപ്പെടെ ചെങ്ങന്നൂർ ഭദ്രാസനത്തിലെ പല ദേവാലയങ്ങളിലും പരുമല തിരുമേനിയുടെ തിരുശേഷിപ്പ് പ്രതിഷ്ഠിക്കുവാനും, മദ്ധ്യസ്ഥപ്രാർത്ഥന ആരംഭിക്കുവാനും തിരുമേനി തന്നെ മുൻകൈ എടുക്കുന്നത് പരുമല തിരുമേനിയോടുള്ള വൈകാരിക ബന്ധം മൂലമാണ്.

## അദ്ധ്യാപകവൃത്തിയിൽ

സെറാമ്പൂരിലെ വേദശാസ്ത്ര അഭ്യസനത്തിനു ശേഷം മടങ്ങിയെത്തിയ തിരുമേനി 1963–64 വരെയുള്ള ചെറിയ കാലയളവിൽ പുത്തൻകാവ് മെട്രോപ്പോലീത്തൻ സ്കൂളിൽ അദ്ധ്യാപകനായി. ഉടനെ വൈദികനാകാതെ അദ്ധ്യാപകവൃത്തിയിലേക്ക് തിരിഞ്ഞത് ഒരു അവിവാഹിത പട്ടക്കാരൻ ആകാൻ തിരുമേനി ഉള്ളുകൊണ്ടു തീരുമാനിച്ചിരുന്നതിനാലാണ്. ആ തീരുമാനത്തിന്റെ പൂർണ്ണതയ്ക്കായിട്ടാണ് ഈ ഇടവേള തിരുമേനി തിരഞ്ഞെടുത്തത്.

## ദാനിയേൽ മാർ പീലക്സീനോസ് തിരുമേനിയുടെ സെക്രട്ടറി

അദ്ധ്യാപകവൃത്തി അധികം നാൾ നീണ്ടുനിന്നില്ല. ദാനിയേൽ മാർ പീലക്സീനോസ് തിരുമേനി അദ്ദേഹത്തെ തന്റെ സെക്രട്ടറിയായി നിയമിച്ചു. എന്നാൽ സെക്രട്ടറിയായി പ്രവർത്തനം തുടങ്ങി കുറച്ചു നാൾ കഴിഞ്ഞപ്പോൾ ബി. എഡ്. പഠനത്തിന് അവസരം ലഭിച്ചു. പുത്തൻകാവ് മെട്രോപ്പോലീത്തൻ സ്കൂളിൽ പഠിപ്പിച്ച അദ്ധ്യാപന അനുഭവ സമ്പത്ത് മൂലം അന്നത്തെ ഗവൺമെന്റ് നിയമ പശ്ചാത്തല

ത്തിൽ ബി. എഡ്. ന്റെ പ്രവേശനം എളുപ്പമാക്കി. ബി. എഡ് പഠനത്തിനു വേണ്ട പ്രോത്സാഹനവും അനുവാദവും നൽകിയത് ദാനിയേൽ മാർ പീലക്സീനോസ് തിരുമേനിയാണ്.

## അദ്ധ്യാപകനായി ബോംബെയിലേക്ക്

ബി. എഡ്. പഠനത്തിനുശേഷം ബോംബെയിൽ ദാദറിലുള്ള പാർസി സ്കൂളിൽ ജോലി ലഭിച്ചു. ഏതാനും മാസങ്ങൾക്കു ശേഷം Central School, Colaba-യിൽ ജോലികിട്ടി. അവിടെ ജോലി ചെയ്ത് വരവെ ബറോഡ എം. എസ്. യൂണിവേഴ്സിറ്റിയിൽ എം. എഡ്. പഠനത്തിനായി ഉള്ള അപേക്ഷ സമർപ്പിക്കുകയും യു. ജി. സി. സ്കോളർഷിപ്പോടുകൂടി എം. എഡിന് പ്രവേശനം ലഭിക്കുകയും ചെയ്തു. ☐

# II

# ബറോഡയിലെ ഫാദർ

വിദ്യാർത്ഥിയായി ബറോഡയിൽ എത്തപ്പെട്ട തിരുമേനിയുടെ ദർശനവും, വിദ്യാഭ്യാസ പ്രവർത്തനങ്ങളും, അജപാലന ശുശ്രൂഷകളും മലങ്കര ഓർത്തഡോക്സ് സഭയുടെ ബാഹ്യകേരള വളർച്ചയ്ക്ക് ത്വരിതവേഗം നൽകി. ഗുജറാത്തിലെ ഗ്രാമവാസികളുടെ മനസ്സിൽ അദ്ദേഹം പ്രീയപ്പെട്ട ഫാദറായി മാറി.

## ഇരുമ്പു പെട്ടിയുമായി ബറോഡയിലേക്ക്

എം. എഡ്. പഠനം എന്ന വലിയ ലക്ഷ്യവുമായിട്ടാണ് യുവാവായ കെ. റ്റി. തോമസ് ഗുജറാത്തിലെ മണ്ണിൽ ആദ്യമായി കാലുകുത്തുന്നത്. ബറോഡയിലെ വിദ്യാഭ്യാസ മേഖലയ്ക്ക് ഈടുറ്റ സംഭാവനകൾ നൽകിയ ബറോഡക്കാർക്ക് പ്രിയങ്കരനായ ഫാദർ കെ. റ്റി. തോമസിന്റെ ബറോഡ യാത്രയുടെ തുടക്കം ഇപ്രകാരമാണ്. എം. എഡ്. പഠനം ഉന്നതമായ നിലയിൽ പൂർത്തിയാക്കിയ കെ. റ്റി. തോമസ് എം. എസ്. യൂണിവേഴ്സിറ്റിയിൽ അദ്ധ്യാപകരുടെ സ്നേഹത്തിന് പാത്രീഭൂതനായി. കെ. റ്റി. തോമസിന്റെ വിദ്യാഭ്യാസ പ്രവർത്തനങ്ങളിലുള്ള താല്പര്യം തിരിച്ചറിഞ്ഞ ഡിപ്പാർട്ട്മെന്റ് ഹെഡ് പ്രൊഫ. ഡോ. ലോലെ പി. എച്ച്. ഡി. പഠനത്തിന് ആവശ്യമായ എല്ലാ ക്രമീകരണങ്ങളും ചെയ്തു എങ്കിലും അത് സ്നേഹപൂർവ്വം നിരസിച്ച് കെ. റ്റി. തോമസ് നാട്ടിലേക്ക് മടങ്ങി. സ്വന്തം കാലിൽ നിൽക്കുവാൻ ഒരു ജോലി കര

സ്ഥമാക്കുക എന്ന സ്വപ്നമാണ് ഈ ഓഫർ വേണ്ട എന്നു വയ്ക്കുവാൻ കെ.റ്റി. തോമസിനെ പ്രേരിപ്പിച്ചത്.

## കെ. റ്റി. തോമസ് പ്രിൻസിപ്പൽ സ്ഥാനത്തേക്ക്

നാട്ടിലെത്തി പല തൊഴിൽ അന്വേഷണങ്ങളും നടത്തിയെങ്കിലും ഫലപ്രാപ്തിയിലെത്താത്തതിനാൽ കെ. റ്റി.തോമസ് തിരിച്ച് ബറോഡയിലെത്തി. തന്റെ ഗുരുനാഥനായ പ്രൊഫ. ലോലെയെ കണ്ടു. Ph.D. പഠനം ഉപേക്ഷിച്ച് നാട്ടിലേക്ക് പോയ തന്റെ ശിഷ്യനെ കണ്ട് അദ്ദേഹം ആദ്യം ചോദിച്ചു "What happend to your job?". തിരിച്ചെത്തിയപ്പോഴേക്കും Ph.D. അഡ്മിഷന്റെയും Scholarship —സാദ്ധ്യതകളുടെയും കാലാവധി കഴിഞ്ഞിരുന്നു. തന്റെ ശിഷ്യനോട് ഏറെ താല്പര്യം ഉണ്ടായിരുന്ന പ്രൊഫ. ലോലെ കെ. റ്റി. തോമസിനോട് ചോദിച്ചു. "Are you interested to take up the principalship of a small school here". തിരുമേനിയുടെ ബറോഡയിലുള്ള വിദ്യാഭ്യാസ പ്രവർത്തനത്തിന്റെ നാന്ദി കുറിച്ച ചോദ്യമായിരുന്നു അത്. ഗുജറാത്തിലുള്ള Babyland School-ന്റെ പ്രിൻസിപ്പൽ ആയി കെ. റ്റി. തോമസ് ബറോഡയിലുള്ള തന്റെ വിദ്യാഭ്യാസ പ്രവർത്തനങ്ങൾ ആരംഭിച്ചു. ഗവൺമെന്റ് സംബന്ധമായ Recognition ഇല്ലാതിരുന്ന ആ സ്കൂളിന്റെ അംഗീകാരത്തിനുവേണ്ടി കെ. റ്റി. തോമസ് പ്രയത്നിക്കുകയും അത് നേടിയെടുക്കുകയും ചെയ്തു. ഒരു സ്കൂൾ എങ്ങനെയാണ് ആരംഭിക്കേണ്ടത് എന്നതിനെപ്പറ്റിയും അതിന്റെ നിയമഘട്ടങ്ങളെപ്പറ്റിയും മനസ്സിലാക്കാൻ ഈ സ്കൂൾ പ്രവർത്തനം ഏറെ തിരുമേനിയെ സഹായിച്ചിട്ടുണ്ട്.

## കെ. റ്റി. തോമസും ബറോഡ മാർ ഗ്രീഗോറിയോസ് ഇടവകയും

കെ. റ്റി. തോമസ് ബറോഡയിൽ വിദ്യാർത്ഥിയായി പ്രവർത്തനം ആരംഭിക്കുമ്പോൾ ബറോഡ ഇടവകയിൽ ഒരു തവണ മാത്രമേ ആരാധന ഉണ്ടായിരുന്നുള്ളു. അത് രണ്ടാക്കിയെങ്കിലും ഉയർത്തണമെന്ന് ഇടവക ആഗ്രഹിച്ചിരുന്നുവെങ്കിലും സാമ്പത്തിക പ്രതിസന്ധി മൂലം അത് നടപ്പിലായില്ല. 1966–ൽ വിദ്യാർത്ഥി ആയ കെ. റ്റി. തോമസിന്റെ നേതൃത്വത്തിൽ ഫണ്ട് കളക്ഷൻ പ്രോഗ്രാം ആവിഷ്ക്കരിക്കുകയും പതിനായിരം രൂപാ ശേഖരിക്കുകയും ചെയ്തു. ബറോഡയിൽ ഒരു പള്ളി പണിയണമെന്ന ആഗ്രഹവുമായി ഭാഗ്യസ്മരണാർഹനായ മാത്യൂസ് പ്രഥമൻ ബാവാ തിരുമേനിയെ സമീപിച്ച കെ. റ്റി. തോമസിനോട് ബാവാ പറഞ്ഞു. **"എടോ താൻ പൈസാ മുടക്കി പള്ളി പണിതാൽ നമ്മുടെ വിശ്വാസികൾ മാസത്തിൽ രണ്ടോ നാലോ ദിവസം മാത്രമേ ഉപ**

**യോഗിക്കുകയുള്ളു. അതുകൊണ്ട് താൻ ആ പൈസാ കൊണ്ട് ഒരു സ്കൂൾ നടത്തി അതിനുള്ളിൽ ഒരു ചാപ്പൽ ക്രമീകരിച്ചാൽ മതി."** ഇത് കെ. റ്റി. തോമസിനെ ഏറെ സ്വാധീനിക്കുകയും ബറോഡ പള്ളിയുടെ നേതൃത്വത്തിൽ Basil School ആരംഭിക്കുവാൻ പ്രേരിപ്പിക്കുകയും ചെയ്തു.

## ബറോഡ ബേസിൽ സ്കൂളിന്റെ ഉദയം

1969-ൽ ബറോഡ മാർ ഗ്രീഗോറിയോസ് ഇടവകയുടെ ആഭിമുഖ്യത്തിൽ ബേസിൽ സ്കൂൾ കെ. റ്റി.തോമസിന്റെ നേതൃത്വത്തിൽ ആരംഭിച്ചു, അതിന്റെ സ്ഥാപക പ്രിൻസിപ്പലായി. അന്നത്തെ ബാഹ്യ കേരളാ മെത്രാപ്പോലീത്താ ആയിരുന്ന അഭി. മാത്യൂസ് മാർ അത്താനാസിയോസ് സ്കൂളിന്റെ ഉദ്ഘാടന കർമ്മം നിർവ്വഹിച്ചു.

## കെ. റ്റി. തോമസ് പൗരോഹിത്യ പദവിയിലേക്ക്

വേദശാസ്ത്ര അഭ്യസനത്തിനു ശേഷം ചുരുങ്ങിയ വർഷങ്ങൾ എടുത്ത് ആലോചിച്ചതിന്റെ ഫലമായി ഒരു അവിവാഹിത പട്ടക്കാരൻ ആകാനുള്ള ഉറച്ച തീരുമാനവുമായി കെ. റ്റി. തോമസ് നാട്ടിലേക്ക് മടങ്ങി. 1970 മെയ് ഏഴാം തീയതി കോട്ടയം ദേവലോകം അരമനയിൽ വെച്ച് ഭാഗ്യസ്മരണാർഹനായ ബസ്സേലിയോസ് ഔഗേൻ പ്രഥമൻ ബാവാതിരുമേനി യവ്പ്പദ്യക്കിനോ പട്ടം നൽകി. ദാനിയേൽ മാർ പീലക്സീനോസ് തിരുമേനി കെ. റ്റി.തോമസിനെ പട്ടം കൊടുക്കുന്ന വിവരം അറിയിക്കാൻ ദേവലോകത്ത് എത്തിയ തിരുമേനിയുടെ പിതാവിനോട് പുണ്യശ്ലോകനായ ഔഗേൻ ബാവാ ഇപ്രകാരം പറഞ്ഞു. പുത്തൻകാവിൽ കൊച്ചുതിരുമേനിയുടെ കുടുംബത്തിൽ നിന്ന് ഒരാൾ പട്ടം ഏൽക്കുമ്പോൾ നാം തന്നെയാണ് അത് നൽകുന്നത്. അങ്ങനെയാണ് ഔഗേൻ ബാവാ തിരുമേനി കെ. റ്റി.തോമസിനെ യവ്പ്പദ്യക്കിനോ പദവിയിലേക്ക് ഉയർത്തിയത്. 1970 മെയ് 22-ാം തീയതി ബേസിൽ ദയറായിൽ വെച്ച് പൂർണ്ണശെമ്മാശുപട്ടവും 1970 മെയ് 26-ാം തീയതി പുത്തൻകാവ് സെന്റ് മേരീസ് പള്ളിയിൽ വച്ച് കശ്ശീശ്ശാപട്ടവും ഭാഗ്യസ്മരണാർഹനായ ദാനിയേൽ മാർ പീലക്സീനോസ് തിരുമേനി നൽകി.

## മാരേട്ട് തോമസ് റമ്പാച്ചന്റെ ശിഷ്യത്വം

ശെമ്മാശൻ ആയിരുന്ന കാലഘട്ടത്തിൽ കുടുംബാംഗം കൂടിയായിരുന്ന മാരേട്ട് തോമസ് റമ്പാച്ചന്റെ കീഴിൽ തക്സാ അഭ്യസനം പൂർത്തീകരിച്ചു. പുത്തൻകാവിൽ കൊച്ചുതിരുമേനിയുടെ ദീർഘവീക്ഷണത്തിൽ നിന്ന് ഉടലെടുത്ത ഓതറ ദയറായിൽ വച്ചായിരുന്നു കെ. റ്റി. തോമസ് ശെമ്മാശന്റെ തക്സാ അഭ്യസനം. വന്ദ്യനായ തോമസ്

റമ്പാച്ചൻ ഇഹലോകവാസം വെടിയുമ്പോൾ ഓതറ ദയറായുടെ വിസിറ്റർ ബിഷപ്പ് തന്റെ ശിഷ്യനായിരുന്ന കെ. റ്റി. തോമസ് ശെമ്മാശൻ തന്നെയായിരുന്നു എന്നത് ഒരു അപൂർവ്വ ചരിത്ര നിയോഗമായിരുന്നു. താൻ ഉപയോഗിച്ചിരുന്ന കാപ്പ അണിയിച്ച് റമ്പാച്ചനെ യാത്രയാക്കാൻ ശിഷ്യനും ഉണ്ടായിരുന്നു എന്നതും അപൂർവ്വത തന്നെ.

## പ്രവാസികളുടെ മദ്ധ്യത്തിലെ അജപാലനശുശ്രൂഷ

കശ്ശീശ്ശാ പദവിയിലേക്ക് ഉയർത്തപ്പെട്ട ഉടൻ തന്നെ കെ. റ്റി. തോമസ് കത്തനാർ ബറോഡ എന്ന തന്റെ കർമ്മഭൂമിയിലേക്ക് മടങ്ങി. ബറോഡ മാർ ഗ്രീഗോറിയോസ് ഇടവകയുടെ അസിസ്റ്റന്റ് വികാരിയായും ആനന്ദ് ഇടവകയുടെ അസിസ്റ്റന്റ് വികാരിയായും നിയമിതനായി. വിദ്യാർത്ഥിയായും അദ്ധ്യാപകനായും ബറോഡയിലുണ്ടായിരുന്ന അവസരത്തിൽ കെ. റ്റി. തോമസ് തന്നെ മുൻകൈ എടുത്ത് പ്രവർത്തിച്ചതിന്റെ ഫലമായി രൂപവൽക്കരിക്കപ്പെട്ട ആനന്ദ് ഇടവകയിൽ തന്റെ പൗരോഹിത്യശുശ്രൂഷ ആരംഭിക്കുവാൻ കഴിഞ്ഞു എന്നതും അപൂർവ്വത തന്നെ. ബറോഡ മാർ ഗ്രീഗോറിയോസ് ഇടവകയിലും ആനന്ദ് ഇടവകയിലും ഓരോ തവണ മാത്രമേ ഉണ്ടായിരുന്നുള്ളു. ബാക്കിവരുന്ന മാസത്തിലെ രണ്ടു തവണ മുന്നൂറിനും അഞ്ഞൂറിനും മദ്ധ്യേ കിലോമീറ്ററുകൾ സഞ്ചരിച്ച് ഗുജറാത്ത് സംസ്ഥാനത്ത് എമ്പാടും ചിതറികിടക്കുന്ന സഭാമക്കളെ ഒന്നിച്ചു ചേർക്കുവാൻ കെ. റ്റി. തോമസ് കത്തനാർ ബദ്ധശ്രദ്ധനായിരുന്നു. കിലോമീറ്ററുകൾ സഞ്ചരിച്ച് ഗുജറാത്ത് സംസ്ഥാനത്തിൽ പെട്ട ഭാവനഗർ, ബൽസാർ എന്നീ ഇടവകകളുടെ പ്രാരംഭ പ്രവർത്തനങ്ങൾക്ക് കെ. റ്റി. തോമസ് അച്ചൻ നേതൃത്വം നൽകി.

## മരം കോച്ചുന്ന തണുപ്പും കൊടിയ വേനലും അവഗണിച്ച് ചിതറിപ്പാർത്തവരെ കൂട്ടിച്ചേർത്ത ബറോഡയിലെ ഫാദർ

ചുരുങ്ങിയ കാലം കൊണ്ട് കെ. റ്റി. തോമസ് അച്ചൻ ഗുജറാത്തിലുള്ള സഭാവിശ്വാസികൾക്ക് ബറോഡയിലുള്ള ഫാദർ ആയി മാറി. വാഹനസൗകര്യങ്ങളോ, സാമ്പത്തികനേട്ടങ്ങളോ ആവശ്യപ്പെടാതെ ഗുജറാത്ത് സംസ്ഥാനത്തിലെ സഭാവിശ്വാസികളെ തേടി കെ. റ്റി. തോമസ് കശ്ശീശ്ശാ ധാരാളം യാത്രകൾ നടത്തി. കാളവണ്ടിയിലും, ചരക്ക് ലോറികളിലും കാപ്പപ്പെട്ടിയും തൂക്കി യാത്ര ചെയ്ത ഫാദർ ബറോഡ നിവാസികൾക്ക് സ്ഥിരംകാഴ്ച ആയിരുന്നു. ഈ യാത്രകൾക്ക് പലതിനും സാക്ഷ്യം വഹിച്ച അന്നത്തെ രണ്ട് സഹയാത്രികർ ആയിരു

ന്നു എം. എസ്. ജോണും (ഇപ്പോൾ യൂഹാനോൻ റമ്പാൻ), ജോണി ക്കുട്ടിയും (ഇപ്പോൾ ഫാ. ജോൺ പോൾ).

**മാലിന്യ കൂമ്പാരങ്ങളുള്ള ബ്രോച്ച് പട്ടണത്തിൽ മനോഹരദേവാലയം**

ഗുജറാത്തിലുള്ള ബ്രോച്ച് ഡിസ്ട്രിക്ടിന്റെ കളക്ടർ സി. കെ. കോശി IAS (സി. കെ. കൊച്ചുകോശിയുടെ മകൻ) ആയിരുന്നു. ഇദ്ദേഹം മുൻകൈ എടുത്ത് ബ്രോച്ചിൽ ഓർത്തഡോക്സ് ആരാധന ആരംഭിക്കുവാൻ തക്കവണ്ണം ബറോഡയിൽ നിന്നും കെ. റ്റി. തോമസ് അച്ചനെ വിളിച്ചുവരുത്തി. വി. കുർബ്ബാന ചൊല്ലുവാൻ ബ്രോച്ചിൽ എത്തിയ അച്ചനോട് അവിടെയുള്ള പഴയ CNI പള്ളി ലയൺസ് ക്ലബ്ബിന് സ്കൂൾ തുടങ്ങുവാൻ വിട്ടുകൊടുക്കുവാൻ ആഗ്രഹിക്കുന്ന വിവരം കളക്ടർ സന്ദർഭവശാൽ പറഞ്ഞു. ഉടൻതന്നെ ദീർഘവീക്ഷ ണത്തോടെ ആ സ്ഥലം നമ്മൾക്ക് ലഭിക്കാൻ വല്ല മാർഗ്ഗവുമുണ്ടോ എന്ന് കെ. റ്റി. തോമസ് കശ്ശീശ്ശാ ചോദിച്ചു. ലയൺസ് ക്ലബ്ബുകാർ നട പടി ക്രമങ്ങളുമായി ഏറെ മുന്നോട്ട് പോവുകയും അനുവാദത്തിന്റെ അവസാന ഘട്ടങ്ങളിൽ എത്തുകയും ചെയ്തിരുന്നതിനാൽ കളക്ടർ “We are too late” എന്ന മറുപടി നൽകി. എങ്കിലും ആ സ്ഥലം തനിക്ക് ഒന്നു കാണണം എന്ന് കെ. റ്റി. തോമസ് കശ്ശീശ്ശാ നിർബന്ധം പിടിച്ചതിനാൽ എം. എസ്. ജോൺ, ജോണിക്കുട്ടി എന്നിവരെ കൂട്ടി ക്കൊണ്ട് ആ സ്ഥലത്തേക്ക് പോയി. രാത്രിയിൽ പഴയ CNI പള്ളി കോമ്പൗണ്ടിൽ എത്തിയ മൂവർസംഘം കാലപ്പഴക്കം കൊണ്ട് ഏറെ ജീർണ്ണാവസ്ഥയിൽ ആയിരുന്ന ദേവാലയത്തിന്റെ ഇളകിപ്പോയ പടി ഞ്ഞാറെ വാതിൽ വഴി അകത്ത് പ്രവേശിച്ചു. അവഗണിക്കപ്പെട്ടിരുന്ന ഈ സ്ഥലം സ്ഥലവാസികൾ മലമൂത്ര വിസർജ്ജനത്തിനായി ഉപയോ ഗിച്ചു വന്നിരുന്നു. വളരെ ബുദ്ധിമുട്ടി കെ. റ്റി. തോമസ് കശ്ശീശ്ശായും സംഘവും ദേവാലയത്തിന്റെ അൾത്താരയുടെ മുന്നിൽ എത്തി. അവിടെ വച്ച് ഹൃദയവേദനയോടെ അച്ചൻ പ്രാർത്ഥിച്ചു. “**ദൈവമേ ഈ ത്രോണോസിൽ എന്റെ സഭയുടെ രീതിയിലുള്ള വി.കുർബ്ബാന ചൊല്ലാൻ നീ എന്നെ അനുവദിക്കണമെ.**” അൽപ്പസമയത്തെ പ്രാർത്ഥ നയ്ക്ക് ശേഷം ആ സംഘം മടങ്ങിപ്പോന്നു. അനുവാദത്തിന്റെ അവ സാനഘട്ടത്തിൽ എത്തിയിരുന്ന ലയൺസ് ക്ലബ്ബുകാരുടെ അപേക്ഷ എന്തോ കാരണത്താൽ തള്ളിപ്പോയി. അതിന്റെ കാരണങ്ങൾ ഇന്നും തിരുമേനിക്ക് അവ്യക്തമാണ്. ദൈവത്തിന്റെ പദ്ധതി എന്നു മാത്രമാണ് അതിനെ വിശേഷിപ്പിക്കുക. കെ. റ്റി. തോമസ് അച്ചന്റെ ശ്രമഫലമായി

പരിശുദ്ധ ബാവാ തിരുമേനിയുടെ പേരിൽ ആ സ്ഥലം വാങ്ങിച്ചു. അവിടെയുള്ള ദേവാലയം വൃത്തിയാക്കുവാൻ വേണ്ട ക്രമീകരണങ്ങൾ ചെയ്തുവരുമ്പോൾ അഭിവന്ദ്യ മക്കാറിയോസ് തിരുമേനിയുടെ കല്പനപ്രകാരം കെ.റ്റി. തോമസ് കത്തനാർ അബുദാബി സെന്റ് ജോർജ് പള്ളിവികാരിയായി നിയമിതനായി. എന്നാൽ ഒൻപതു മാസം കഴിഞ്ഞ് അവധിക്ക് നാട്ടിലെത്തിയ കെ. റ്റി. തോമസ് കത്തനാർക്ക് തന്നെ ബ്രോച്ചിൽ പുതുക്കിപ്പണിത ദേവാലയത്തിന്റെ താൽക്കാലിക കൂദാശ നടത്തി ആദ്യമായി ബലി അർപ്പിക്കുവാൻ ദൈവം അവസരമൊരുക്കി.

## വർഗ്ഗീയ ലഹളകളുടെ തീവ്രതയിലും സർവ്വസമ്മതനായ്

ഗുജറാത്തിൽ വർഗ്ഗീയ ലഹള കൊടുമ്പിരി കൊള്ളുന്ന സമയത്ത് പള്ളിക്കമ്മറ്റി കഴിഞ്ഞ് മടങ്ങിയ നിയുക്തമെത്രാൻ തോമസ് റമ്പാച്ചനെ ഒരു സംഘം അക്രമികൾ വളഞ്ഞു. കാഴ്ചയിൽ മുസ്ലീം പരിവേഷം വേഷവിധാനങ്ങൾക്ക് ഉണ്ടായിരുന്നതിനാൽ മരണത്തെ മുഖാമുഖം കണ്ട നിമിഷങ്ങൾ ആയിരുന്നു അത്. മസ്നെപ്സ്സായുടെ മുകളിൽ വച്ചിരുന്ന തൊപ്പി ലഹളക്കാർ തട്ടിക്കളഞ്ഞു. എന്നാൽ ആൾക്കൂട്ടത്തിന്റെ ഇടയിൽ നിന്ന് ഓടിയെത്തിയ യുവാവ് റമ്പാച്ചനെ കെട്ടിപ്പിടിച്ച് വിളിച്ചുപറഞ്ഞു. **"യേ തോ ഹമാരെ ഫാദർ ഹെ."** അവന്റെ നേതൃത്വത്തിൽ അക്രമികളെ തുരത്തിയോടിച്ചു. ഒരു പോറൽ പോലും ഏൽക്കാതെ രക്ഷപ്പെടാൻ കഴിഞ്ഞു.

## ഗുജറാത്ത് സംസ്ഥാനത്തിലെ സർവ്വസമ്മതനായ വിദ്യാഭ്യാസ പ്രവർത്തകൻ

ബേസിൽ സ്കൂളിന്റെ പ്രഥമസാരഥി എന്ന നിലയിലുള്ള ഫാദർ കെ. റ്റി. തോമസിന്റെ പ്രവർത്തനം ഏവരാലും ശ്രദ്ധിക്കപ്പെട്ടു. മലവിസർജ്ജനം നടത്തി ആരാലും ശ്രദ്ധിക്കപ്പെടാതെ കരഞ്ഞുകൊണ്ടിരുന്ന എൽ. കെ. ജി. വിദ്യാർത്ഥിയുടെ ശൗച്യകർമ്മങ്ങൾ ചെയ്ത് ക്ലാസ്സ് റൂമിൽ കൊണ്ടിരുത്തിയ ഫാദറിനെ പറ്റിയുള്ള വിശേഷങ്ങൾ ബറോഡയിൽ അതിശീഘ്രം പരന്നു. കുഞ്ഞുങ്ങളുടെ അടിസ്ഥാന ആവശ്യങ്ങളെപ്പോലും പരിഗണിക്കുന്ന ഫാദറിന്റെ സ്കൂളിലേക്ക് കുട്ടികളെ പറഞ്ഞു വിടുന്നതിൽ മാതാപിതാക്കൾ മത്സരിച്ചു.

## വിദ്യാഭ്യാസ പ്രവർത്തന ചക്രവാളങ്ങൾ വികസിക്കുന്നു

ഗുജറാത്ത് റിഫൈനറി സ്കൂളിലെ പി. റ്റി. എ. പ്രവർത്തകർ തങ്ങളുടെ കുറച്ചു കുട്ടികളെ ബേസിൽ സ്ക്കൂളിൽ പഠിപ്പിക്കണം എന്ന ആവശ്യവുമായി മുന്നോട്ട് വന്നു. കുട്ടികളെ റിഫൈനറി സ്കൂളിന്റെ

വണ്ടിയിൽ ബേസിൽ സ്കൂളിൽ എത്തിച്ചാൽ കുറച്ചുപേരേ പഠിപ്പിക്കാം എന്ന് ഫാദർ സമ്മതിച്ചു. പേരും പെരുമയുള്ള ഗുജറാത്ത് റിഫൈനറിയുടെ വണ്ടി തന്റെ സ്കൂൾ കോമ്പൗണ്ടിൽ വന്നുപോയാൽ അത് ബേസിൽ സ്കൂളിന്റെ വളർച്ചയ്ക്ക് ഉപകരിക്കും എന്ന ദീർഘവീക്ഷണത്തോടെ ആയിരുന്നു തോമസ് അച്ചന്റെ ഈ പ്രതികരണം. 10 പേരെ പഠിപ്പിക്കാം എന്ന തോമസ് അച്ചന്റെ വാഗ്ദാനത്തിൽ കവിഞ്ഞും ആവശ്യങ്ങൾ ഉണ്ടായപ്പോൾ തോമസ് അച്ചനെ സമീപിച്ചവർ റിഫൈനറി സ്കൂളിന്റെ മാനേജ്മെന്റ് നിയന്ത്രിച്ചിരുന്ന B.R. Dholakia യെ സമീപിച്ചു. ഫാദർ കെ. റ്റി. തോമസിന്റെ വിദ്യാഭ്യാസ പ്രവർത്തനങ്ങളെ പറ്റി കേട്ടറിഞ്ഞ അദ്ദേഹം തന്നെ സമീപിച്ചവരോട് പറഞ്ഞു."You go and ask that father whether he can take over our school" ഈ നിർദ്ദേശവുമായി പ്രതിനിധി സംഘം വീണ്ടും കെ. റ്റി. തോമസച്ചനെ സമീപിച്ച് പറഞ്ഞു "Father now we come with another proposal". ആലോചിച്ച് ഒരു തീരുമാനം അറിയിക്കാം എന്നു പറഞ്ഞ് ഫാദർ അവരെ മടക്കി അയച്ചു.

## ബറോഡയിൽ ബേസിൽ സമൂഹം പുനർജ്ജനിക്കുന്നു

തന്റെ പിതൃസഹോദരൻ ആയിരുന്ന പുത്തൻകാവിൽ കൊച്ചു തിരുമേനിയുടെ അശ്രാന്തഫലമായി ഉദയം കൊണ്ട ബേസിൽ സമൂഹ പുനരുദ്ധീകരണം എന്ന ആശയവുമായി നടന്നിരുന്ന കെ. റ്റി. തോമസ് അച്ചന് റിഫൈനറി സ്കൂളിന്റെ ഈ ആവശ്യം വീണുകിട്ടിയ അവസരമായി മാറി. അതുകൊണ്ട് തന്റെ പിതാവിനെയും ബറോഡയിലുള്ള ചില സ്നേഹിതരെയും ചേർത്ത് ഒരു ട്രസ്റ്റും ഉണ്ടാക്കുവാൻ തോമസ് അച്ചൻ തീരുമാനിച്ചു. ഗുജറാത്തിൽ സ്കൂൾ നടത്തണമെങ്കിൽ ഇപ്രകാരമൊരു ട്രസ്റ്റ് അനിവാര്യമാണ്. വളരെ ബോധപൂർവ്വം ഈ സൊസൈറ്റിക്ക് അദ്ദേഹം കൊടുത്ത പേര് "The Trust of the Society of the St.Basil" എന്നായിരുന്നു. ഇപ്പോൾ ഈ സൊസൈറ്റിയുടെ കീഴിൽ സെന്റ് പോൾസ് സ്കൂൾ അങ്കലേശ്വർ, സെന്റ് പോൾസ് ഇംഗ്ലീഷ് മീഡിയം സ്കൂൾ ബറോഡ, സെന്റ് പോൾസ് ഗുജറാത്തി മീഡിയം സ്കൂൾ, ബെറോഡ, ഗുജറാത്ത് റിഫൈനറി ഇംഗ്ലീഷ് മീഡിയം സ്കൂൾ ബറോഡ ഫിലോക്സ് പബ്ലിക് സ്കൂൾ, ആനന്ദ്, എം. ജി. എം. സ്കൂൾ ഹാലോൾ എന്നീ സ്കൂളുകൾ പ്രവർത്തിക്കുന്നു.

ഈ സ്കൂളുകളുടെ ഉടമസ്ഥാവകാശത്തെ പറ്റി ഒളിഞ്ഞും തെളിഞ്ഞും ആശങ്കകളും ആരോപണങ്ങളും അഴിച്ചുവിട്ടവർ സഭാഗാത്രത്തിൽ ബാക്കിയാണ്. എന്നാൽ ഹൃദയശസ്ത്രക്രിയയ്ക്കായി ഒരു

ങ്ങുന്നതിന്റെ തലേദിവസം, തന്നെ ചികിത്സിച്ച ഡോ. തോമസ് ജോർജി നെയും, തിരുമേനിയുടെ സഹോദരനായ കെ. റ്റി. ജോസഫ്, കെ. സഖ റിയ തോമസ്, ഫാ. തോമസ് അമയിൽ എന്നിവരെയും സാക്ഷികൾ ആക്കി ഈ ട്രസ്റ്റിന്റെ അവകാശം പത്തനംതിട്ടയിലുള്ള സെന്റ് ബേസിൽ സമൂഹം റിവൈവ് ചെയ്താൽ ആ സൊസൈറ്റിക്ക് ആയി രിക്കും എന്ന് അർത്ഥശങ്കയില്ലാതെ തന്റെ വിൽപ്പത്രത്തിലൂടെ വ്യക്ത മാക്കി. എന്തെങ്കിലും കാരണവശാൽ ഈ സൊസൈറ്റിക്ക് revive ചെയ്യാൻ കഴിയുന്നില്ലെങ്കിൽ ബറോഡയും പ്രദേശങ്ങളും മലങ്കര ഓർത്തഡോക്സ് സഭയിലെ ഏതു ഭദ്രാസനത്തിന്റെ കീഴിൽ സ്ഥിതി ചെയ്യുന്നുവോ ആ ഭദ്രാസന മെത്രാപ്പോലീത്താ അദ്ധ്യക്ഷനായുള്ള ഒരു ട്രസ്റ്റായി തുടരണമെന്നും വിൽപ്പത്രത്തിൽ എഴുതിവച്ചു.

## ഗുജറാത്തിലെ ചിതറി പാർത്തവരെ തേടി ഫാദർ കെ. റ്റി. തോമസ്

സ്കൂളിന്റെ ഉത്തരവാദിത്തങ്ങൾ നിർവ്വഹിക്കപ്പെടുമ്പോഴും ഗുജ റാത്തിലും പരിസര പ്രദേശത്തും ചിതറിക്കിടന്ന സഭാമക്കളെ കണ്ടു പിടിക്കുന്നതിനും അവർക്കായി ആരാധന സൗകര്യം ക്രമീകരിക്കുന്ന തിലും ബദ്ധശ്രദ്ധനായിരുന്ന ഫാദർ കെ. റ്റി. തോമസ്. ബറോഡയിൽ ഒരു വിദ്യാർത്ഥിയായിരുന്ന കാലം മുതലെ തിരുമേനി ഈ ദൗത്യം ഏറ്റെടുത്തു കഴിഞ്ഞിരുന്നു. 1967 വരെ ബറോഡയിൽ അഹമ്മദാബാ ദിൽ നിന്ന് വൈദികർ വന്ന് നടത്തിക്കൊടുക്കുന്ന ഒരു തവണ മാത്രമേ ഉണ്ടായിരുന്നുള്ളു. ആ കാലഘട്ടത്തിൽ വിദ്യാർത്ഥിയായിരുന്ന കെ. റ്റി. തോമസിന്റെ ശ്രമഫലമായി അന്നത്തെ ബാഹ്യകേരള മെത്രാപ്പോ ലീത്താ മാത്യൂസ് മാർ അത്താനാസിയോസ് തിരുമേനി ബറോഡ ഇട വകയ്ക്ക് രണ്ടു തവണ നടത്തുവാൻ വേണ്ട ക്രമീകരണങ്ങൾ ചെയ്തു കൊടുത്തു. വിദ്യാർത്ഥിയായിരുന്ന കാലത്ത് തന്നെ ആനന്ദ് ഇടവക യുടെ പ്രാരംഭശില്പിയാകാൻ കെ.റ്റി. തോമസിന് കഴിഞ്ഞു. മേൽപ്പട്ട സ്ഥാനത്തേക്ക് ഇതേ ഇടവകയുടെ വികാരി എന്ന നിലയ്ക്കാണ് അദ്ദേ ഹത്തിന്റെ പേര് അസോസ്സിയേഷന്റെ അജണ്ട പേപ്പറിൽ പ്രത്യക്ഷപ്പെ ട്ടത്. 1970–ൽ കശ്ശീശ്ശാ പദവിയിലേക്ക് ഉയർത്തപ്പെട്ട ഫാദർ കെ. റ്റി. തോമസ് ഓർത്തഡോക്സ് വിശ്വാസികളെ തേടി ഗുജറാത്തിൽ എന്നും നിരന്തര യാത്രകൾ നടത്തി. തൽഫലമായി വാപ്പി, വൽസാദ്, സൂറത്ത്, ബറൂച്ച്, ഭാവനഗർ, മേഹസാനാ, രാജ്കോട്ട്, പോർബന്തർ, വെരാവൽ എന്നിങ്ങനെ ഒൻപത് ദേവാലയങ്ങൾക്ക് പ്രാരംഭം കുറിക്കുവാൻ ഫാദർ കെ. റ്റി. തോമസിന് കഴിഞ്ഞു. ഗുജറാത്തിന് വെളിയിൽ അയൽ

സംസ്ഥാനങ്ങളിലും ദേവാലയങ്ങൾ ആരംഭിക്കുവാൻ ദൈവം ഫാദർ കെ. റ്റി. തോമസിനെ ബലപ്പെടുത്തി മഹാരാഷ്ട്ര സംസ്ഥാനത്ത് ബാന്ദ്രാ കോൺഗ്രിഗേഷനും, അന്ധേരി ഇടവകയ്ക്കും ആരംഭം കുറിച്ച ഫാദർ കെ. റ്റി. തോമസ് രാജസ്ഥാനിലുള്ള ഉദയപ്പൂർ സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളിയുടെ പ്രാരംഭശില്പിയായി. ഗുജറാത്ത് സംസ്ഥാനത്തിലുള്ള സഭയുടെ അതിശീഘ്ര വളർച്ചയ്ക്ക് നിർണ്ണായക സംഭാവനകൾ നൽകിയ വ്യക്തിത്വമാണ് ഫാദർ കെ. റ്റി. തോമസിന്റേത് . തിരുമേനി ബറോഡയിൽ സ്കൂൾ നടത്തുകയായിരുന്നു എന്ന് അടക്കം പറയുന്ന വിമർശകർ ഈ അഭൂതപൂർവ്വമായ സഭാവളർച്ച കണ്ണു തുറന്ന് കാണുവാനും വിലയിരുത്തുവാനും തയ്യാറാകണം. ആരാധന നടത്തുവാൻ പോയിരുന്ന പള്ളികളിൽ നിന്ന് ഒന്നും തിരുമേനി ശമ്പളം കൈപ്പറ്റിയിരുന്നില്ല. യാത്രക്കുള്ള ടിക്കറ്റ് കൂലി മാത്രം വാങ്ങിയാണ് ഈ മഹത്തര ശുശ്രൂഷ അദ്ദേഹം നിർവ്വഹിച്ചത്. പെന്തക്കോസ്തു വിഭാഗങ്ങളുടെ കൈയിൽ അകപ്പെട്ടുപോകാമായിരുന്ന നമ്മുടെ വിശ്വാസികളെ ബലപ്പെടുത്തുവാൻ ദൈവമാണ് ഫാദർ കെ. റ്റി. തോമസിനെ ബറോഡയിലേക്ക് അയച്ചത്. കത്തോലിക്കാ ദേവാലയങ്ങളും മറ്റു സ്ഥാപനങ്ങളും വാടകയ്ക്കെടുത്ത് തുടങ്ങിയ ദേവാലയങ്ങൾ എല്ലാം തന്നെ ഇന്ന് വളർച്ചയുടെ പടവുകൾ താണ്ടി സ്വയം പര്യാപ്തതയിൽ എത്തി നിൽക്കുന്നു.

## ബറോഡയുമായുള്ള ആത്മബന്ധം

തിരുമേനിക്ക് വൈകാരികമായി ഏറെ അടുപ്പമുള്ള മണ്ണാണ് ബറോഡയുടേത്. ഒരു വിദ്യാർത്ഥിയായിരുന്ന കാലം മുതലെ ഈ മണ്ണിന്റെ മണവും സ്പന്ദനങ്ങളും തിരിച്ചറിഞ്ഞ ആൾ എന്ന നിലയിൽ ബറോഡയുമായി തിരുമേനിക്കുള്ള ബന്ധം അനിർവചനീയമാണ്. വിദ്യാർത്ഥിയായും അദ്ധ്യാപകനായും ബറോഡയിൽ എത്തിയ തന്റെ വളർച്ചയുടെ രംഗഭൂമി ഈ മണ്ണുതന്നെയാണെന്ന് തിരുമേനി ഉറച്ചു വിശ്വസിക്കുന്നു. മലങ്കര സഭാചരിത്രം പരിശോധിക്കുമ്പോഴും ലോക ചരിത്രം പരിശോധിക്കുമ്പോഴും എല്ലാ നേതാക്കന്മാർക്കും തങ്ങളുടെ കർമ്മഭൂമിയുമായി വൈകാരികബന്ധമുണ്ടായിരുന്നു എന്നത് വ്യക്തമാണ്. തങ്ങളുടെ അന്ത്യവിശ്രമസ്ഥലം ഇന്ന സ്ഥലത്ത് തന്നെ ആകണമെന്ന് ആവശ്യപ്പെട്ട എത്രയോ പിതാക്കന്മാർ മലങ്കര സഭയ്ക്കുണ്ട്. അതുപോലെ ബറോഡയുമായി തിരുമേനി കാത്തുസൂക്ഷിക്കുന്ന വൈകാരികത ചിലരെങ്കിലും വിമർശനബുദ്ധിയോടെ കണ്ടിട്ടുണ്ട്. തന്നെ താൻ ആക്കിയ മണ്ണിനെ തള്ളിപ്പറയാൻ തയ്യാറാകാത്ത തിരു

മേനി എന്നും ഈ വിമർശകരെ പടിക്ക് പുറത്തേ നിർത്തിയിരുന്നുള്ളു. ഗുജറാത്തും, രാജസ്ഥാനും ഉൾപ്പെടുത്തി ഒരു ഭദ്രാസനത്തെപറ്റി സഭ ഇന്നു ചിന്തിച്ചുതുടങ്ങിയത് തിരുമേനിയുടെ ബറോഡയിലുള്ള പ്രവർത്തനങ്ങളുടെ ഫലപ്രാപ്തിയാണ് വെളിവാക്കുന്നത്.

## ഫാദർ കെ റ്റി. തോമസ് മേൽപ്പട്ടസ്ഥാനത്തേക്ക്

1982 ഡിസംബർ മാസം 28–ാം തീയതി തിരുവല്ല എം. ജി. എം. സ്കൂളിൽ വച്ച് കൂടിയ മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ ഫാദർ കെ. റ്റി. തോമസിനെ മേൽപ്പട്ട സ്ഥാനത്തേക്ക് തിരഞ്ഞെടുത്തു. ഫാദർ കെ. റ്റി. തോമസിന്റെ പ്രവർത്തനങ്ങളിൽ ഏറെ ആകൃഷ്ടനായിരുന്നു ഭാഗ്യസ്മരണാർഹനായിരുന്ന പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാതിരുമേനിയാണ് ഫാദർ കെ. റ്റി. തോമസിനെ മേൽപ്പട്ടസ്ഥാനത്ത് കൊണ്ടുവരുന്നതിന് ഏറെ താല്പര്യം പ്രകടിപ്പിച്ചത് 1983 മെയ് 14–ാം തീയതി പരുമല സെമിനാരിയിൽ വച്ച് അന്നത്തെ നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറിലോസ് തിരുമേനി (പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ) റമ്പാൻ സ്ഥാനം നൽകി. 1985 മെയ് 15–ാം തീയതി പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാതിരുമേനി മാവേലിക്കര പുതിയകാവ് പള്ളിയിൽ വെച്ച് തോമസ് മാർ അത്താനാസിയോസ് എന്ന പേരിൽ ഫാദർ കെ. റ്റി. തോമസിനെ മേൽപ്പട്ട സ്ഥാനത്തേക്ക് ഉയർത്തി.

## ഡോ. സാമുവേൽ ചന്ദനപ്പള്ളിയും തിരുമേനിയും

മലങ്കര സഭാചരിത്രത്തിൽ ശ്രദ്ധേയമായ സംഭാവനകൾ നൽകിയ ആൾ ആയിരുന്നു ഡോക്ടർ സാമുവേൽ ചന്ദനപ്പള്ളി. മലങ്കര സഭാ പിതാക്കന്മാർ എന്ന ഗ്രന്ഥത്തിന്റെ ആമുഖത്തിൽ ചന്ദനപ്പള്ളി സാർ തനിക്ക് അത്താനാസിയോസ് തിരുമേനിയുമായുള്ള ഊഷ്മളബന്ധം വ്യക്തമാക്കുന്നുണ്ട്. തിരുമേനി മേൽപ്പട്ട സ്ഥാനത്തേക്ക് ഉയർത്തപ്പെടണം എന്ന് ഏറെ ആഗ്രഹിച്ചിരുന്ന വ്യക്തിയായിരുന്നു ചന്ദനപ്പള്ളി സാർ. നാട്ടിൽ തിരുമേനിമാരെ തിരഞ്ഞെടുക്കാൻ പോകുന്നു എന്ന് മനസ്സിലാക്കിയ ഡോ. സാമുവേൽ ചന്ദനപ്പള്ളി തിരുമേനിക്ക് അയച്ച കത്തും അതിലെ മറുപടിയും വളരെ ശ്രദ്ധേയമാണ്. സ്നേഹപൂർവ്വം സാർ തന്റെ കത്തിൽ ഇപ്രകാരം എഴുതി. **അച്ചാ ഈ വർഷത്തെ പരുമല പെരുന്നാളിന് നാട്ടിൽ വരണം. അച്ചനെ പറ്റി ഇവിടെ**

**ആർക്കും അറിഞ്ഞുകൂടാ.** തന്റെ സ്നേഹിതന്റെ എഴുത്തിന് ഫാദർ കെ. റ്റി. തോമസിന്റെ മറുപടി ഇങ്ങനെയായിരുന്നു.

"I do not find any justification in my leaving my parish to project my image at Parumala. If it is the will of God, I shall definitely become a bishop in this Church and I shall not be found wanting".

**ആരവങ്ങളും ആരോപണങ്ങളും സ്വാധീനിക്കാത്ത വ്യക്തിത്വം**

അദ്ധ്യാപകൻ ആയിരുന്ന തിരുമേനി എപ്പോഴും മോട്ടിവേഷൻ മറ്റുള്ളവർക്ക് പകരുവാൻ ശ്രമിക്കാറുണ്ട്. സ്വന്തം ജീവിതാനുഭവങ്ങളെ മറ്റുള്ളവർക്ക് മോട്ടിവേഷൻ നൽകാൻ തിരുമേനി ഉദ്ധരിക്കാറുണ്ട്. ചില പ്രതിസന്ധി ഘട്ടങ്ങളിൽ അപക്വമായ നീക്കങ്ങളെ കാണുമ്പോൾ താൻ ഇതു ചെയ്തിരുന്നുവെങ്കിൽ ഇങ്ങനെയൊക്കെ ചെയ്യുമായിരുന്നു എന്നു പറയാറുമുണ്ട്. ഇവ രണ്ടും പ്രോത്സാഹനത്തിന്റെ ഊർജ്ജം മറ്റുള്ളവർക്ക് പകരുവാനും ദീർഘവീക്ഷണത്തോടെ കാര്യങ്ങൾ ചെയ്യുമെന്ന് ഓർമ്മിപ്പിക്കാനും വേണ്ടിയാണ്. ഇത് ഒരു നല്ല അദ്ധ്യാപകന്റെ മികവുറ്റ ഗുണമാണ്. ഇതിനെയും തിരുമേനിയുടെ ആത്മപ്രശംസയായി കണ്ട് വിമർശനങ്ങൾ അഴിച്ചുവിട്ടവരുടെ കുറവല്ലാത്ത സംഖ്യ ഇന്നു ബാക്കിയുണ്ട്. ഒന്നുകിൽ ജീവിതം സംസാരിക്കണം, അല്ലെങ്കിൽ കർമ്മം സംസാരിക്കണം. ഇതു രണ്ടുമില്ലാത്തവർ വായ് കൊണ്ട് വെറുതെ സംസാരിക്കുവാൻ വാക്ക് കൊണ്ട് പലരെയും എറിഞ്ഞുവീഴ്ത്താറുണ്ട്. ഇത്തരം ശ്രമങ്ങൾ നിർഭയം, നിർദാക്ഷണ്യം നേരിടുവാൻ തിരുമേനി തയ്യാറായിട്ടുണ്ട്. വ്യക്തമായ പേരും മേൽവിലാസവും ഇല്ലാതെ പലരെപ്പറ്റിയും ആരോപണങ്ങൾ എഴുതി അയക്കുന്നവർ സമൂഹത്തിൽ ധാരാളമുണ്ട്. ഇപ്രകാരം ലഭിക്കുന്ന എഴുത്തുകളിൽ വ്യക്തമായ പേരോ മേൽവിലാസമോ രേഖപ്പെടുത്തിയിട്ടില്ല എങ്കിൽ അത് വായിക്കാതെ വലിച്ചുകീറി ചവറ്റുകൊട്ടയിൽ നിക്ഷേപിക്കുന്നത് തിരുമേനിയുടെ പതിവു ശൈലിയാണ്. ഇതേപ്പറ്റി ചോദിച്ചാൽ സാധാരണ ലഭിക്കുന്ന മറുപടി സ്വന്തം അഭിപ്രായങ്ങളെ പേര് വച്ച് എഴുതാൻ കഴിയാത്തവൻ ആണത്തമില്ലാത്തവനാണ് എന്നാകും. വ്യക്തമായ ഹിഡൻ അജണ്ടകളുമായി തിരുമേനിക്കെതിരെ വിമർശനങ്ങളുടെ നിര തന്നെ അഴിച്ചുവിടുന്നവർ സഭാഗാത്രത്തിലുണ്ട്. എപ്പോഴെങ്കിലും ഈ വിമർശനങ്ങൾക്ക് ഉത്തരം പറയുവാൻ തിരുമേനി തയ്യാറായിരുന്നുവെങ്കിൽ എന്ന് തിരുമേനിയെ സ്നേഹിക്കുന്നവർക്ക് പലപ്പോഴും തോന്നിയിട്ടുണ്ട്. ഇത് സ്നേഹപൂർവ്വം ശ്രദ്ധയിൽപ്പെടുത്തിയവർക്ക് ഒട്ടും ഭാവവ്യത്യാസമി

ല്ലാതെ ഒക്കെ കാലം തെളിയിക്കും എന്ന മറുപടി സാന്ത്വനമായി നൽകാറുണ്ട്. ഇത് അക്ഷരാർത്ഥത്തിൽ ശരിയാണെന്നത് കാലം തെളിയിച്ചു കൊണ്ടേയിരിക്കുന്നു. ഭദ്രാസന പുനർ വിഭജനത്തിന്റെ കമ്മീഷൻ ആയി തിരുമേനി സമർപ്പിച്ച റിപ്പോർട്ട് ഏറെ പേരുടെ ഉറക്കം കെടുത്തിയിരുന്നു. ആരോപണങ്ങളുടെ പരമ്പരകൾ തന്നെ ഇതിന്റെ പേരിൽ പലരും പടച്ചുവിട്ടു. എന്നാൽ ഇപ്പോൾ പരിശുദ്ധ സഭ ഭദ്രാസന പുനർവിഭജനത്തെ പറ്റി തീരുമാനം എടുക്കുമ്പോൾ ആ റിപ്പോർട്ടിൽ നിന്ന് എന്തു മാറ്റമാണ് വരുത്തിയിട്ടുള്ളത് ?

ഭാഗ്യസ്മരണാർഹനായ മാത്യൂസ് ദ്വിതീയൻ ബാവാതിരുമേനിയുടെയും കൊല്ലം ഭദ്രാസനാധിപൻ മാത്യൂസ് മാർ എപ്പിഫാനിയോസ് തിരുമേനിയുടെയും, അത്താനാസിയോസ് തിരുമേനിയുടെയും സംയുക്ത ഉടമസ്ഥതയിലാണ് അടൂർ തപോവൻ സ്കൂൾ ആരംഭിച്ചത്. ഇവിടെയും തിരുമേനിക്കെതിരെ ആരോപണങ്ങളുടെ പുകമറ തന്നെ സൃഷ്ടിച്ചവർ ഏറെയാണ്. അടൂർ തപോവൻ സ്കൂളിനു വേണ്ടി നെല്ലിമൂട്ടിൽ ശ്രീ. എൻ. പി. രാജന്റെ പക്കൽ നിന്നും സ്ഥലം വാങ്ങിച്ചത് ഏഴ് ആധാരങ്ങളായിട്ടാണ്. ഇതിൽ 5 ആധാരത്തിന്റെ പണം പരിശുദ്ധ മാത്യൂസ് ദ്വിതീയൻ ബാവാതിരുമേനിയുടേതും, രണ്ട് ആധാരത്തിന്റെ പണം അഭിവന്ദ്യ തിരുമേനിയുടേതും ആയിരുന്നുവെങ്കിലും സ്ഥലം മുഴുവൻ പ. ബാവാതിരുമേനിയുടെ പേരിലാണ് ആധാരം ചെയ്തത്. ഇതു തിരുമേനിയുടെ പതിവുശൈലിയാണ്. മുളക്കുഴയിൽ ബഹുമാനപ്പെട്ട ജോർജ് മാത്യു കാപ്പിത്തോട്ടത്തിൽ അച്ചൻ തിരുമേനിയുടെ പേരിൽ തന്റെ പിതൃസ്വത്തവകാശം ദാനാധാരം ചെയ്തു കൊടുക്കുവാൻ തയ്യാറായപ്പോൾ തിരുമേനിയുടെ നിർദ്ദേശ പ്രകാരമാണ് അന്നത്തെ കാതോലിക്കാ ആയിരുന്ന മാത്യൂസ് പ്രഥമൻ ബാവാതിരുമേനിയുടെ പേരിൽ സഭയ്ക്കായി ആ സ്ഥലം ദാനാധാരം ചെയ്യിച്ചത്. തപോവൻ സ്കൂളിന്റെ CBSE അംഗീകാര സമയത്ത് നേരിട്ട പ്രതിസന്ധികളാണ് ചില കേന്ദ്രങ്ങൾക്ക് ആരോപണങ്ങൾ അഴിച്ചുവിടാൻ കാരണമായത്. CBSE അഫിലിയേഷൻ സമയത്ത് സ്കൂൾ ട്രസ്റ്റിന്റെ വകയും സ്ഥലം ഒരു വ്യക്തിയുടെ പേരിലും ആയതുകൊണ്ട് നിയമതടസ്സം നേരിട്ടു. കുറഞ്ഞത് 30 വർഷത്തേക്കെങ്കിലും ഈ സ്ഥലം ട്രസ്റ്റിന്റെ പേരിൽ ലീസിനു ലഭിച്ചാൽ മാത്രമേ തപോവൻ സ്കൂളിന് CBSE അംഗീകാരം ലഭിക്കുമായിരുന്നുള്ളു. ഈ പശ്ചാത്തലത്തിൽ പ. ബാവാതിരുമേനി ഉൾപ്പെട്ട ട്രസ്റ്റിന്റെ പേർക്ക് ലീസ് നടപടികൾക്കായി ബാവാതിരുമേനിയുടെ പൂർണ്ണസമ്മതത്തോടെ പേപ്പറുകൾ

ഒപ്പിട്ടു വാങ്ങിയതിനാണ് തപോവൻ സ്കൂൾ തിരുമേനി സ്വന്തമാക്കാൻ ശ്രമിക്കുന്നു എന്ന അർത്ഥശൂന്യമായ ആരോപണങ്ങൾ ഉയർന്നത്. താൻ സ്കൂൾ മാനേജരായിരുന്നപ്പോൾ സുൽത്താൻ ബത്തേരി നിർമ്മലമാതാ സ്കൂളിന്റെ CBSE അഫിലിയേഷനുവേണ്ടി ബാവാതിരുമേനിയിൽ നിന്ന് ഇപ്രകാരമുള്ള ലീസ് പേപ്പറുകൾ ഒപ്പിട്ടു വാങ്ങി അംഗീകാരം നേടിയെടുക്കുകയും ചെയ്തിട്ടുണ്ട്. (ബാവാതിരുമേനിക്ക് നേരിട്ട് എത്തിച്ചേരാൻ ബുദ്ധിമുട്ട് ഉണ്ടായിരുന്നതുകൊണ്ട് സുൽത്താൻ ബത്തേരി ഭദ്രാസനാധിപൻ അഭി. കുറിയാക്കോസ് മാർ ക്ലീമ്മീസ് മെത്രാപ്പോലീത്തായ്ക്ക് Power of Attorney നൽകിയാണ് ബാവാതിരുമേനി സന്തോഷത്തോടെ ആ കാര്യം ചെയ്തുകൊടുത്തത്.) ഇനിയും ഇതുപോലെ കാലം തെളിയിക്കുന്ന ഒരു പാട് സത്യങ്ങൾക്ക് മുമ്പിൽ ചിലരെങ്കിലും നഷ്ടബോധത്തോടെ നിൽക്കേണ്ടിവരും എന്നത് ഉറപ്പാണ്. □

# III

# ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ പ്രഥമസാരഥി

തന്റെ പിതൃസഹോദരനായ പുത്തൻകാവിൽ കൊച്ചുതിരുമേനിയുടെ ചോരയും നീരും വിയർപ്പും അദ്ധ്വാനവുമായിരുന്ന ബഥേൽ ആസ്ഥാനമായി പുതുതായി രൂപം കൊണ്ട ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ പ്രഥമസാരഥി ആകാനുള്ള അപൂർവ്വ സൗഭാഗ്യം തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായ്ക്ക് ലഭിച്ചു. ബാഹ്യകേരളത്തിൽ പ്രവർത്തിച്ച അനുഭവ പരിജ്ഞാനമുണ്ടായിരുന്ന തിരുമേനിക്ക് ബാഹ്യകേരള ഭദ്രാസനത്തിലെ അജപാലനശുശ്രൂഷയോട് ആയിരുന്നു ഉള്ളിന്റെയുള്ളിൽ താല്പര്യമെങ്കിലും സഭയുടെ നിർദ്ദേശത്തിനും തന്നെ സ്നേഹിക്കുന്നവരുടെ ആവശ്യത്തിനും മുൻതൂക്കം കൊടുത്ത് ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ പ്രഥമസാരഥ്യം ഏറ്റെടുത്തു.

## പരിമിതികൾക്ക് നടുവിലേക്ക്

തുമ്പമൺ, കൊല്ലം, നിരണം എന്നീ ഭദ്രാസനങ്ങളിൽ നിന്ന് പുതുതായി രൂപം കൊണ്ട ചെങ്ങന്നൂർ ഭദ്രാസനത്തിലെ പള്ളികൾ സാമ്പത്തികമായി അധികം പിന്നോക്കാവസ്ഥ ആയിരുന്നില്ലെങ്കിലും ബഥേലിന്റെ പരിമിതികൾക്ക് നടുവിലേക്ക് ആണ് മെത്രാപ്പോലീത്താ നിയമിതനായത്. ബഥേൽ അരമനപള്ളിയോട് ചേർന്നുള്ള ഒരു ചാർത്തിൽ തന്റെ കിടക്കയും, ഓഫീസും ഒക്കെ ക്രമീകരിച്ച് തിരുമേനി ഭദ്രാസന ഭരണം ആരംഭിച്ചു.

## ബഥേൽ അരമന എന്ന മഹത്തായ സ്വപ്നം

തിരുമേനി ഭദ്രാസന ഭരണം ഏൽക്കുന്നതിനു മുമ്പു തന്നെ ബഥേൽ അരമനയോട് ചേർന്നുള്ള സ്ഥലം വന്ദ്യനായ പി. ജി. ജോർജ്ജച്ചന്റെ നേതൃത്വത്തിൽ സഭയ്ക്കായി വാങ്ങിയിരുന്നു. പൊട്ടക്കുഴിയും ചതുപ്പുനിലവുമായിരുന്ന ഈ സ്ഥലത്ത് ഒരു മനോഹര ഭദ്രാസന ആസ്ഥാനത്തെപറ്റി തിരുമേനി സ്വപ്നം കണ്ടു. ഈ സ്ഥലം മണ്ണിട്ട് നികത്തുവാൻ തീവ്രശ്രമങ്ങൾ ആരംഭിച്ചു. ഭദ്രാസനത്തിലെ പള്ളികളുടെയും വിശ്വാസികളുടെയും പങ്കാളിത്തം ഉറപ്പാക്കാനായി ഒരു ചതുരശ്ര അടി മണ്ണ് പദ്ധതി ആവിഷ്ക്കരിച്ചു. വിശാലമായ സ്ഥലം മണ്ണടിച്ച് നികത്തുക എന്ന വലിയ ദൗത്യത്തെ ചെറിയ ചെറിയ ദൗത്യങ്ങളായി തിരിച്ച് വിശ്വാസികളെ ഭരമേൽപ്പിക്കുക വഴി ഭരണതന്ത്രജ്ഞതയും പങ്കാളിത്തത്തിന്റെ തലവും ഒരുപോലെ തിരുമേനി തെളിയിച്ചു. ഭദ്രാസനകേന്ദ്രം നിൽക്കുന്നത് ഞാൻ കൂടി അദ്ധ്വാനിച്ച മണ്ണിലാണ് എന്ന തോന്നൽ വിശ്വാസികളിൽ ജനിപ്പിക്കുന്നതിന് ഒരു ചതുരശ്ര അടി മണ്ണ് പദ്ധതി ഏറെ പ്രയോജനം ചെയ്തു. ബഥേൽ അരമനയുടെ നിർമ്മാണഘട്ടങ്ങളിലും ഈ ആശയം തന്നെയാണ് തിരുമേനി മുന്നോട്ട് വച്ചത്. നിർമ്മാണ ചെലവിനെ (ഏകദേശം 6000 sq.ft. വിസ്തീർണ്ണം) ചെറിയ യൂണിറ്റുകളായി തിരിച്ച് ഒരു square foot-ന്റെ നിർമ്മാണ ചെലവിന്റെ തുക സ്വദേശത്തും വിദേശത്തുമുള്ള സഭാവിശ്വാസികളിൽ നിന്ന് തിരുമേനി പിരിച്ചെടുത്ത് ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ യശസ്സിന് യോജിച്ചവിധത്തിൽ തിരക്കേറിയ എം. സി. റോഡിന്റെ അരികത്ത് മനോഹര ഭദ്രാസന ആസ്ഥാനം നിർമ്മിക്കുവാൻ തിരുമേനിക്ക് കഴിഞ്ഞു. സെക്രട്ടറിയേറ്റിനെ അനുസ്മരിക്കുന്ന ഭരണസംവിധാനങ്ങൾ ആണ് ബഥേൽ അരമനയ്ക്കുള്ളിൽ ക്രമീകരിക്കപ്പെട്ടിരിക്കുന്നത്. അരമനകൾ പണിയുമ്പോൾ ഭദ്രാസന മെത്രാപ്പോലീത്തായ്ക്ക് താമസിക്കാനുള്ള ക്രമീകരണങ്ങൾക്ക് ആയിരിക്കണം മുൻതൂക്കം. എന്നാൽ തിരുമേനി ഈ കാര്യത്തിൽ ഏറെ വ്യത്യസ്ഥനായിരുന്നു. ബഥേൽ അരമനയിൽ തനിക്ക് താമസിക്കുവാനുള്ള സൗകര്യങ്ങളെക്കാൾ ഏറെ മുൻതൂക്കം കൊടുത്തത് ഭദ്രാസന ഭരണ സംവിധാനങ്ങൾക്കുള്ള ഇൻഫ്രാസ്ട്രക്ചർ വികസിപ്പിച്ചെടുക്കാൻ ആയിരുന്നു. 70–ാം വയസ്സിലും സ്റ്റെപ്പുകൾ ചവിട്ടി അരമനയുടെ കോണിലുള്ള മുറിയിലേക്ക് പോകുന്ന തിരുമേനിയോട് ആരെങ്കിലും താഴെ മനോഹരമായി ഒരു മുറി പണിയരുതോ എന്ന് സ്നേഹപൂർവ്വം ആവശ്യപ്പെടുമ്പോൾ ഇതായിരിക്കും മറുപടി. **ബഥേൽ അരമന കോമ്പൗണ്ടിൽ മെത്രാപ്പോലീത്തായ്ക്ക് താമസി**

**ക്കാൻ ഒരു കെട്ടിടം വേണം. അത് ഇപ്പോഴില്ല. എനിക്ക് ഒരു ഓഡിറ്റോറിയം കൂടി പണിയാനുണ്ട്. അതുകഴിഞ്ഞ് അരമനക്കെട്ടിടം പണിയണം. മിക്കവാറും ഞാൻ പണിയും, അടുത്ത മെത്രാപ്പോലീത്താ അതിൽ താമസിക്കും.**

**ഭരണപ്രതിസന്ധികൾക്ക് ഉത്തരമായി എത്തിയ അജപാലകൻ**

ഭദ്രാസന ഭരണം ഏറ്റ ആദ്യനാളുകളിൽ തന്നെ പ്രശ്നങ്ങളുടെ നടുവിലായിരുന്ന പല ദേവാലയങ്ങളിലെയും ഭരണപ്രതിസന്ധിക്ക് പരിഹാരം കണ്ടെത്തുവാൻ കഴിഞ്ഞ തിരുമേനി ചുരുങ്ങിയ കാലം കൊണ്ടു തന്നെ മികച്ച ഭരണാധികാരി എന്ന അംഗീകാരം സഭയിൽ നേടിയെടുത്തു. തിരുമേനിക്ക് സഭാഭരണഘടനയിലുള്ള അവഗാഹപാണ്ഡിത്യം ശ്രദ്ധേയമാണ്. ഇടവകയിൽ ഏപ്രിൽ ഒന്നാം തീയതി മുതൽ തന്നെ പുതിയ ഭരണസമിതികൾ നിലവിൽ വരണമെന്ന വ്യക്തമായ കാഴ്ചപ്പാടോടുകൂടി തിരുമേനി പ്രവർത്തിച്ചതിനാൽ ഭദ്രാസനത്തിലെ ഇടവകകൾ എല്ലാം തന്നെ ഇന്ന് സുഗമമായ ഭരണക്രമീകരണ പാതയിലാണ്. ഇടവക കൈക്കാരന്മാരും, സെക്രട്ടറിമാരും, മാനേജിംഗ് കമ്മറ്റിയംഗങ്ങളും സ്ഥാനമേൽക്കുന്നതിനു മുമ്പ് അവരെ ഭദ്രാസന കേന്ദ്രത്തിൽ വിളിച്ചുവരുത്തി ഭരണഘടന പ്രകാരമുള്ള നിർദ്ദേശങ്ങൾ നൽകുന്ന രീതി വർഷങ്ങളായി തിരുമേനി അനുവർത്തിച്ചുപോരുന്നു. 2007 മുതൽ ഡിസ്ട്രിക്ട് തലങ്ങളിൽ തിരുമേനി നേരിട്ടെത്തി ഡിസ്ട്രിക്ട് തല ഭരണക്രമീകരണ ബോധവൽക്കരണം നടത്തുന്ന രീതിയും അവലംബിച്ചുവരുന്നു.

## ഓതറ ദയറായും തിരുമേനിയും

പുത്തൻകാവിൽ കൊച്ചുതിരുമേനിയാൽ സ്ഥാപിതമായ ഓതറ സെന്റ് ജോർജ് ദയറായുമായി വൈകാരികമായ ഒരു അടുപ്പം തിരുമേനിക്കുണ്ട്. തക്സാ പഠനത്തിനായി ഒരു ശെമ്മാശനായി ആ മണ്ണിൽ ജീവിച്ചതിന്റെ ഓർമ്മകളും തിരുമേനിയുടെ മനസ്സിൽ പച്ചപിടിച്ച് കിടപ്പുണ്ട്. ഓതറ ദയറായുടെ വിസിറ്റർ ബിഷപ്പായി തിരുമേനി നിയമിതനായ കാലം മുതൽ ദയറായുടെ വികസനത്തിനായി പ്രയത്നിച്ചു വരുന്നു. അവിടെയുള്ള ദയറാ സമൂഹം പുനർജീവിപ്പിക്കുന്നു എന്ന വലിയ ലക്ഷ്യം തിരുമേനി സാക്ഷാൽക്കരിച്ചു. ഇപ്പോൾ രണ്ട് വൈദികരും ഒരു ശെമ്മാശനും രണ്ട് ആശ്രമവാസികളും ഓതറ ദയറായിലുണ്ട്. ദയറായുടെ സമീപമുള്ള സ്ഥലം പുതുതായി വാങ്ങിക്കുവാനും തിരുമേനിക്ക് കഴിഞ്ഞു. ദയറായിലുള്ള ചാപ്പലിന്റെ മനോഹരമായ പുനർനിർമ്മാണം, ദയറാ കെട്ടിടത്തിന്റെ പുനർനിർമ്മാണം എന്നിവ

തിരുമേനിയുടെ നേതൃത്വത്തിൽ പൂർത്തീകരിക്കപ്പെട്ടു. ചെങ്ങന്നൂർ ഭദ്രാസനാധിപൻ ആയിരിക്കുമ്പോഴും ഓതറ ദയറായിൽ താമസിക്കുവാൻ ആണ് തിരുമേനി ഏറെ ഇഷ്ടപ്പെടുന്നത്. ദയറായുടെ പുനർനിർമ്മാണം പൂർത്തീകരിച്ചു കഴിഞ്ഞാൽ അവിടെ തുടർന്നും താമസിക്കുവാനാണ് തിരുമേനി ആഗ്രഹിക്കുന്നത്. ഫലഭൂയിഷ്ഠമായ കൃഷിയിടങ്ങളും, പശുക്കളും, മറ്റു ജീവജാലങ്ങളും ആകെക്കൂടി മനോഹരമായ ഒരു ആത്മീയ ഭൂമിയാണ് ഓതറ സെന്റ് ജോർജ് ദയറ.

**കാലത്തിന് മുമ്പേ സഞ്ചരിക്കുന്ന ഉൾക്കാഴ്ചകളെ സ്നേഹിക്കുന്ന മെത്രാപ്പോലീത്താ**

തിരുമേനിയുടെ നോട്ടം എവിടെയൊക്കെ ചെല്ലും എന്ന് ആർക്കും നിർവ്വചിക്കാൻ കഴിയുകയില്ല. തലയ്ക്ക് ചുറ്റും കണ്ണുകൾ തിരുമേനിക്ക് ഉണ്ടോ എന്ന് പലപ്പോഴും അടുത്ത് ഇടപഴകുന്നവർക്ക് തോന്നിപ്പോകാറുണ്ട്. വലിയ ഗൗരവങ്ങൾ കൊടുക്കാതെ അവഗണിക്കുന്ന ചെറിയ കാര്യങ്ങൾ പോലും കണ്ടുപിടിക്കാനും തിരുത്തുവാനും നിർദ്ദേശങ്ങൾ നൽകാനും തിരുമേനിക്ക് ഉള്ള കഴിവ് ഒന്നു വേറെ തന്നെയാണ്. നൂതനങ്ങളായ കർമ്മപദ്ധതികളെ പറ്റിയുള്ള നിരന്തര അന്വേഷണമാണ് തിരുമേനിയുടെ ജീവിതം. ചെങ്ങന്നൂർ ഭദ്രാസനത്തിൽ തിരുമേനി ആവിഷ്ക്കരിച്ച അനേകം കർമ്മപദ്ധതികൾ പിൽക്കാലത്ത് സഭ തന്നെ നേരിട്ട് നടപ്പാക്കിയത് ഈ ദീർഘവീക്ഷണത്തിന്റെ അംഗീകാരമാണ്. മാറുന്ന കാലത്തിന്റെ സാന്ത്വനങ്ങളെ തിരിച്ചറിവാൻ കഴിയുന്ന മനസ് തിരുമേനിയുടെ അനുപമമായ വ്യക്തിത്വമാണ്. നിർദ്ദേശങ്ങളുടെ സത്യസന്ധതയും കെട്ടുറപ്പും തിരിച്ചറിഞ്ഞാൽ ഒരു കൊച്ചുകുട്ടിയുടെ നിർദ്ദേശങ്ങൾ പോലും ഈഗോ കൂടാതെ അംഗീകരിക്കുന്ന ഒരു വലിയ മനസ്സിന്റെ ഉടമയാണ് തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്ത.

## തിരുമേനിയും ദേവാലയങ്ങളുടെ നിർമ്മാണവും

ചെങ്ങന്നൂർ ഭദ്രാസനം 23 വർഷത്തെ വളർച്ച പിന്നിടുമ്പോൾ ഭദ്രാസനത്തിലെ ദേവാലയങ്ങളുടെ നിർമ്മാണ പ്രവർത്തനങ്ങൾ എന്തുകൊണ്ടും ശ്രദ്ധിക്കപ്പെടുന്നവയാണ്. പ്രദേശികമായ സംസ്ക്കാരവും പൗരസ്ത്യദർശനവും സമന്വയിപ്പിച്ചുകൊണ്ടുള്ള വാസ്തുശില്പ പാരമ്പര്യത്തിനാണ് തിരുമേനി മുൻതൂക്കം നൽകുന്നത്. ബഥേൽ അരമന പ്പള്ളിയിൽ പ്രവേശിക്കുന്ന എല്ലാവരും തിരുമേനിയുടെ വാസ്തുശില്പ പ്രാവീണ്യത്തെ മനസ്സുകൊണ്ട് നമിച്ചാണ് മടങ്ങിപ്പോകുന്നത്. ഭദ്രാസനവളപ്പിലെ കെട്ടിടങ്ങളുടെ മേൽക്കൂരകളിൽ കാണുന്ന ഏകത തിരുമേനിയുടെ വാസ്തുശില്പ കൈയ്യൊപ്പിനെ വെളിവാക്കുന്നു. ആർക്കി

ടെക്ച്ചറൽ യൂണിഫോമിറ്റി എന്നാണ് തിരുമേനി ഇതിനെ വിശേഷിപ്പിക്കുന്നത്. മകുടങ്ങളും ഗോപുരങ്ങളും കൊത്തുപണികളും കൊടിമരങ്ങളും ദേവാലയങ്ങളുടെ ചാരുത വർദ്ധിപ്പിക്കുന്നു. ചെറിയ കാര്യങ്ങളിൽപ്പോലും ശ്രദ്ധപതിപ്പിച്ച് നിർദ്ദേശവും പ്രോത്സാഹനവും നൽകുന്ന തിരുമേനിയുടെ പ്രചോദനം ഉൾക്കൊണ്ടുകൊണ്ട് 23 വർഷത്തെ കാലഘട്ടത്തിനുള്ളിൽ 27 ദേവാലയങ്ങളും 5 ചാപ്പലുകളും മനോഹരമായി നിർമ്മിച്ച് കൂദാശ ചെയ്യപ്പെട്ടു.

**പുതുതായി നിർമ്മിക്കപ്പെട്ട ദേവാലയങ്ങളും, ചാപ്പലുകളും ചുവടെ ചേർക്കുന്നു.**

1. ചെങ്ങന്നൂർ ബഥേൽ മാർ ഗ്രീഗോറിയോസ് അരമനപ്പള്ളി
2. ചെങ്ങന്നൂർ സെന്റ് ഇഗ്നേഷ്യസ് കത്തീഡ്രൽ (പണികൾ പുരോഗമിക്കുന്നു)
3. യോർദ്ദാൻപുരം മാർ ഗ്രീഗോറിയോസ്
4. കാരയ്ക്കാട് സീനായ്ക്കുന്ന് സെന്റ് മേരീസ് പള്ളി
5. പാണ്ടനാട് സെന്റ് മേരീസ് പള്ളി
6. പേരിശ്ശേരി ഈസ്റ്റ് മാർ ഗ്രീഗോറിയോസ് പള്ളി
7. ഉള്ളന്നൂർ സെന്റ് മേരീസ് വലിയ പള്ളി
8. ഉള്ളന്നൂർ സെന്റ് ജോർജ് ചെറിയ പള്ളി
9. ആലാ സെന്റ് ജോർജ് പള്ളി
10. ബുധനൂർ സെന്റ് ഏലിയാസ് പള്ളി
11. ചെറിയനാട് സെന്റ് ജോർജ് പള്ളി
12. കോടുകുളഞ്ഞി പ്രകാശഗിരി സെന്റ് മേരീസ് പള്ളി
13. പുലിയൂർ സെന്റ് മേരീസ് & സെന്റ് ജോർജ് പള്ളി
14. അറത്തിൽ സെന്റ് ജോർജ് മഹാ ഇടവക
15. നൂറനാട് സെന്റ് തോമസ് പള്ളി
16. ഓലിക്കൽ മാർ ഗ്രീഗോറിയോസ് പള്ളി
17. പഴകുളം മാർ ഗ്രീഗോറിയോസ് പള്ളി
18. പൂഴിയ്ക്കാട് സെന്റ് ജോർജ് പള്ളി
19. കുറിച്ചിമുട്ടം സെന്റ് സ്റ്റീഫൻസ് പള്ളി
20. മെഴുവേലി ഹോളി ഇന്നസെന്റ് വലിയപള്ളി
21. നെല്ലിക്കൽ സെന്റ് മേരീസ് പള്ളി
22. പിരളശ്ശേരി സെന്റ് ജോർജ് കാതോലിക്കേറ്റ് സിംഹാസനപ്പള്ളി
23. കല്ലുങ്കൽ ഈസ്റ്റ് സെന്റ് ഇഗ്നേഷ്യസ് പള്ളി
24. കല്ലുങ്കൽ വെസ്റ്റ് സെന്റ് ജോർജ്ജ് പള്ളി

25. നെല്ലിമല മാർ ഗ്രീഗോറിയോസ് പള്ളി
26. ഓതറ സെന്റ് മേരീസ് പള്ളി
27. തോട്ടപ്പുഴ മാർ ഗ്രീഗോറിയോസ് പള്ളി

## ചാപ്പലുകൾ

1. നീർവിളാകം മാർ ഗ്രീഗോറിയോസ് ചാപ്പൽ
2. കൂർത്തമല സെന്റ് ജോൺസ് ചാപ്പൽ
3. കുളനട സെന്റ് ജോർജ്ജ് ചാപ്പൽ
4. കുറിയന്നൂർ സെന്റ് ഗ്രീഗോറിയോസ് ചാപ്പൽ
5. മഴുക്കീർ മാർ ഗ്രീഗോറിയോസ് ചാപ്പൽ

## നൂതന കർമ്മപദ്ധതികളെ പ്രണയിച്ച മെത്രാപ്പോലീത്ത

### 1. ശിശുദിനം

സഭയിലെ ബാലികാബാലന്മാരുടെ ആത്മീയ ഉന്നമനം ലക്ഷ്യമാക്കി ചെങ്ങന്നൂർ മെത്രാസനത്തിൽ 1985-ൽ ഇദംപ്രഥമമായി ആരംഭിച്ചതാണ് ശിശുദിനം. ഇത് വളരെ വേഗം സഭാനേതൃത്വത്തിന്റെ ശ്രദ്ധയിൽ പെടുകയും ഇന്ന് സഭ ആകമാനം ശിശുദിനം സമുചിതമായി കൊണ്ടാടിവരികയും ചെയ്യുന്നു. അന്നത്തെ കാതോലിക്കാ ആയിരുന്ന മാത്യൂസ് പ്രഥമൻ ബാവാതിരുമേനി ഈ നവീന ആശയത്തെ ഉൾക്കൊള്ളുകയും തിരുമേനിയെ അഖില മലങ്കര ബാലസമാജത്തിന്റെ പ്രസിഡന്റായി നിയമിക്കുകയും ചെയ്തു.

### 2. ദൈവവിളിസംഘം

സഭാശുശ്രൂഷയിൽ സമർപ്പിതരായി മുന്നോട്ട് വരുന്ന ബാലികാബാലന്മാരുടെ ആത്മീയ വളർച്ചയ്ക്കായി ദൈവവിളിസംഘം എന്ന പ്രത്യേക സംഘടന തന്നെ ഭദ്രാസനത്തിൽ പ്രവർത്തിക്കുന്നു. ഭദ്രാസനത്തിൽ ഇപ്പോൾ സേവനമനുഷ്ഠിക്കുന്ന വൈദികരിൽ ഏറിയ പങ്കും ഈ സംഘത്തിൽ ചേർന്ന് പ്രവർത്തിച്ച് വളർന്ന് വന്നിട്ടുള്ളവരാണ്.

### 3. ഇടവക കൗൺസിൽ

ഇടവകകളിൽ പ്രവർത്തിക്കുന്ന ആത്മീയ സംഘടനയുടെ ഭാരവാഹികളെ എല്ലാം പങ്കെടുപ്പിച്ചു കൊണ്ട് രൂപവൽക്കരിക്കപ്പെട്ട ഇടവക കൗൺസിൽ തിരുമേനിയുടെ മറ്റൊരു നൂതന ആവിഷ്ക്കാരമാണ്. ഇടവകയുടെ ആത്മീയ പുരോഗതിക്കായി ആത്മീയ സംഘടനാഭാരവാഹികളും വികാരിയും, കൈക്കാരനും, സെക്രട്ടറിയും ഒത്തുചേർന്ന് പ്രവർത്തിക്കുവാൻ ഇടവക കൗൺസിൽ ഏറെ പ്രയോജനപ്രദമാണ്.

## 4. അജപാലന മാർഗ്ഗദർശി

പരിശുദ്ധ ബാവാതിരുമനസ്സിന്റെ പ്രധാന കല്പനകൾ, പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് നിശ്ചയങ്ങൾ, പുതിയ ഭരണ സമിതി സ്ഥാനമേൽക്കുമ്പോൾ ഉപയോഗിക്കാറുള്ള പ്രാർത്ഥനകൾ, പരിശുദ്ധ പരുമലതിരുമേനിയോടുള്ള മദ്ധ്യസ്ഥതയ്ക്കായുള്ള പ്രത്യേക ക്രമം, കരിസ്മാറ്റിക് പ്രസ്ഥാനങ്ങളോടുള്ള സഭയുടെ പ്രതികരണം, വൈദികർക്ക് പൊതുവായ നിർദ്ദേശങ്ങൾ എന്നിവ ക്രോഡീകരിച്ച് തിരുമേനി അജപാലന മാർഗ്ഗദർശി എന്ന പുസ്തകം എഴുതി തയ്യാറാക്കി എല്ലാം വൈദികർക്ക് നൽകിയിട്ടുണ്ട്. അജപാലനരംഗത്തുള്ള ആശയകുഴപ്പങ്ങൾ ദൂരീകരിക്കാൻ ഈ ഉദ്യമം ഏറെ പ്രയോജനപ്രദമായി ത്തീർന്നു.

## 5. ബഥേൽ പത്രിക

കഴിഞ്ഞ 20–ൽപരം വർഷം ഒരു മുടക്കം കൂടാതെ പ്രസിദ്ധീകരിക്കുന്ന ഭദ്രാസന മുഖപത്രമാണ് ബഥേൽ പത്രിക. ഭദ്രാസന അടിസ്ഥാനത്തിൽ തുടങ്ങിയ പല മാസികകളും നിലച്ചപ്പോഴും ഈ അക്ഷരദൗത്യം ഇന്നും നിലയ്ക്കാതെ തുടരുന്നു. അതിരൂക്ഷിതമായ സാമ്പത്തിക പ്രതിസന്ധികളുടെ നടുവിലൂടെ കടന്നുപോയപ്പോൾ ഈ മാസികയുടെ പ്രസിദ്ധീകരണം നിർത്തിവയ്ക്കുവാൻ പലവട്ടം ആലോചിച്ചതാണ്. എന്നാൽ തിരുമേനിയുടെ പ്രോത്സാഹനവും കൈത്താങ്ങലുമാണ് ഈ മാസികയെ പിടിച്ചുനിർത്തിയത്. ഇപ്പോൾ കെട്ടിലും മട്ടിലും ഏറെ പുതുമകളുമായി ആയിരക്കണക്കിന് വായനക്കാരുള്ള ശ്രദ്ധേയമായ പ്രസിദ്ധീകരണമായി ബഥേൽ പത്രിക വളർന്നിരിക്കുന്നു. സ്വദേശത്തും വിദേശത്തും ഉള്ള വായനക്കാർ ഓൺലൈൻ എഡിഷനിലൂടെ ബഥേൽ പത്രിക വായനക്കായി തീർന്നിരിക്കുന്നു.

## 6. പൂർണ്ണസമയ ഭദ്രാസന സെക്രട്ടറി

ഭദ്രാസന സെക്രട്ടറിമാർക്ക് പള്ളിയുടെ ചുമതല നൽകാതെ പൂർണ്ണസമയം ഭദ്രാസന പ്രവർത്തനങ്ങൾക്കായി വിനിയോഗിക്കുന്ന ശൈലി ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ പ്രത്യേകതയാണ്. ഭദ്രാസന ഓഫീസ് സൗകര്യം കാര്യക്ഷമമാകുവാനും ഭദ്രാസന വളർച്ചയ്ക്ക് ത്വരിതവേഗം കൂട്ടുവാനും ഭദ്രാസന സെക്രട്ടറിയുടെ പൂർണ്ണസമയപ്രവർത്തനം ഏറെ സഹായകരമാണ്.

## 7. കമ്പ്യൂട്ടർവൽക്കൃത ഓഫീസ്

ഭദ്രാസനത്തിലെ പ്രവർത്തനങ്ങൾ കാര്യക്ഷമമാകുവാൻ കമ്പ്യൂ

ട്ടർവൽക്കൃത ഓഫീസ് സൗകര്യങ്ങൾ വളരെ മുമ്പേ തന്നെ തിരുമേനി ആവിഷ്ക്കരിച്ച് നടപ്പാക്കിയിരുന്നു.

## 8. വൈദികർക്ക് ബാങ്കിലൂടെയുള്ള ശമ്പളവിതരണം

മറ്റ് ഏതൊരു സ്ഥാപനത്തിലും എന്നപോലെ ചെങ്ങന്നൂർ ഭദ്രാസനത്തിലെ വൈദികർക്കെല്ലാം എല്ലാ മാസവും ഒന്നാം തീയതി തന്നെ മുടക്കം കൂടാതെ അവരുടെ ബാങ്ക് അക്കൗണ്ടിൽ പണം എത്തുന്നു എന്നത് ഈ ഭദ്രാസനത്തിന്റെ സവിശേഷതയാണ്. പള്ളികൾ ഒന്നോ രണ്ടോ തവണ കുടിശ്ശിക വരുത്തിയാലും ഭദ്രാസനത്തിലെ വൈദികരുടെ ശമ്പളം കൃത്യമായി നൽകുന്നതിൽ ബദ്ധശ്രദ്ധാലുവാണ് തിരുമേനി.

## 9. സണ്ടേസ്കൂൾ കോച്ചിംഗ് ക്ലാസ്സുകൾ

മത്സര പരീക്ഷയ്ക്കായി തയ്യാറെടുക്കുന്ന സണ്ടേസ്കൂൾ വിദ്യാർത്ഥികൾക്കായി എല്ലാ വർഷവും പ്രത്യേക കോച്ചിംഗ് ക്ലാസ്സുകൾ ക്രമീകരിക്കുന്നതിൽ തിരുമേനി അത്യുത്സാഹം കാണിക്കുന്നു. ഈ കുട്ടികൾക്ക് ആവശ്യമായ ഭക്ഷണ സൗകര്യങ്ങൾ തിരുമേനി തന്നെ നേരിട്ട് ക്രമീകരിച്ച് സണ്ടേസ്കൂൾ വിദ്യാഭ്യാസം കാര്യക്ഷമമാക്കുന്നതിൽ വലിയ താല്പര്യം പ്രകടിപ്പിക്കാറുണ്ട്. തന്മൂലം മത്സര പരീക്ഷകളിൽ ചെങ്ങന്നൂർ ഭദ്രാസനം പ്രഥമ സ്ഥാനത്തു തന്നെയാണ്.

## 10. ഇടവക കൈക്കാരന്മാർക്കും, സെക്രട്ടറിമാർക്കും, മാനേജിംഗ് കമ്മറ്റി അംഗങ്ങൾക്കും മാർഗ്ഗനിർദ്ദേശക കളരി

എല്ലാ വർഷവും ഇടവകകളിൽ പുതിയ ഭരണസമിതി അധികാരമേൽക്കുന്നതിനു മുമ്പ് ഇടവക കൈക്കാരൻ, സെക്രട്ടറി, മാനേജിംഗ് കമ്മറ്റി അംഗങ്ങൾ എന്നിവരെ തിരുമേനി അരമനയിൽ വിളിച്ചുവരുത്തി പ്രത്യേകം ഭരണഘടനാ നിർദ്ദേശങ്ങൾ നൽകാറുണ്ട്. 2007 മുതൽ തിരുമേനി നേരിട്ട് ഭദ്രാസനത്തിലെ അഞ്ചു ഡിസ്ട്രിക്ടുകളിൽ എത്തി ഇപ്രകാരമുള്ള ഭരണഘടനാ നിർദ്ദേശ കളരികൾക്ക് നേതൃത്വം നൽകി.

## 11. മദ്ബഹായിലെ ശുശ്രൂഷകർക്ക് മാർഗ്ഗരേഖ

മദ്ബഹായിലെ ശുശ്രൂഷകർ അച്ചടക്കവും, സഭാസ്നേഹവും, വിശ്വാസതീക്ഷ്ണതയും പുലർത്തണമെന്ന് തിരുമേനിക്ക് നിർബന്ധമുണ്ട്. വളരെ വർഷങ്ങൾക്ക് മുമ്പു തന്നെ തിരുമേനി മദ്ബഹായിലെ ശുശ്രൂഷകർക്കായി പൊതു കല്പന പുറപ്പെടുവിച്ചിരിക്കുന്നു. എന്നാൽ 2007 മുതൽ ബഥേൽ അരമനയിൽ എല്ലാ രണ്ടാം ശനിയാഴ്ചയും തിരുമേനി മദ്ബഹായിൽ പ്രവേശിക്കുവാൻ ആഗ്രഹിക്കുന്നവർക്ക് മാർഗ്ഗ

നിർദ്ദേശങ്ങൾ നൽകുന്നു. ക്ലാസ്സിൽ പങ്കെടുക്കുന്നവർക്ക് സർട്ടിഫിക്കറ്റുകൾ വിതരണം ചെയ്യുന്നു. ഈ സർട്ടിഫിക്കറ്റ് കരസ്ഥമാക്കുന്നവരെ മാത്രമാണ് ഇപ്പോൾ ചെങ്ങന്നൂർ ഭദ്രാസനത്തിൽ മദ്ബഹായിലെ ശുശ്രൂഷകരായി കൈവയ്പ് നൽകുന്നത്.

## 12. വിദ്യാജ്യോതി –A search for excellence in secular education.

ജൂൺ മാസത്തിൽ സ്കൂൾ വർഷം ആരംഭിക്കുന്നതിനു മുമ്പ് പഠനത്തിനായി കുട്ടികളെ ഒരുക്കുവാനും പ്രചോദനം നൽകുവാനും തിരുമേനി ആവിഷ്ക്കരിച്ച് നടപ്പാക്കിയതാണ് വിദ്യാജ്യോതി. ഇടവകകളിൽ നിന്ന് വികാരിമാർ ശുപാർശ ചെയ്ത് അയയ്ക്കുന്ന അദ്ധ്യാപകർക്കായി വിദഗ്ധരായ വ്യക്തികളെ പങ്കെടുപ്പിച്ചുകൊണ്ട് പരിശീലന കളരി ക്രമീകരിക്കുന്നു. ഇപ്രകാരം പരിശീലനം സിദ്ധിച്ചവരെ ഇടവകകളിലേക്ക് പറഞ്ഞയച്ച് സ്കൂൾ വർഷം ആരംഭിക്കുന്നതിനു മുമ്പ് ഇടവകകളിൽ കുട്ടികൾക്കായി രണ്ടോ മൂന്നോ ദിവസത്തെ ക്ലാസ്സുകൾ ക്രമീകരിക്കുന്നു. അവസാന ദിവസം മാതാപിതാക്കളെയും കുട്ടികളെയും ഒന്നിച്ചിരുത്തി വേണ്ട മാർഗ്ഗനിർദ്ദേശങ്ങൾ നൽകുന്നു. എല്ലാ കുട്ടികൾക്കും വി. കുർബ്ബാന നൽകി ആത്മീയമായും മാനസീകമായും ബുദ്ധിപരമായും വിദ്യാഭ്യാസത്തിനായി അവരെ ഒരുക്കുന്ന നൂതന കർമ്മ പദ്ധതിയാണ് വിദ്യാജ്യോതി.

## 13. ആശ്രയ സോഷ്യൽ ആന്റ് ചാരിറ്റബിൾ സൊസൈറ്റി

തൊഴിൽ ഇല്ലാത്ത സഭാമക്കൾക്ക് തൊഴിൽ എന്ന മഹത്തായ ലക്ഷ്യത്തിനായി കേരള സർവ്വീസ് സൊസൈറ്റി അംഗീകാരത്തോടുകൂടി (Reg.No.A-777/06) ആശ്രയ സോഷ്യൽ ആന്റ് ചാരിറ്റബിൾ സൊസൈറ്റി അരമനയിൽ പ്രവർത്തിക്കുന്നുണ്ട്. ഈ സൊസൈറ്റിയുടെ കീഴിൽ ഇപ്പോൾ ഒരു മെഴുകുതിരി നിർമ്മാണ യൂണിറ്റും, പേപ്പർ ക്യാരി ബാഗ് നിർമ്മാണ യൂണിറ്റും പ്രവർത്തിക്കുന്നുണ്ട്.

## 14. ഫിലോക്സ് സ്കൂൾ ഓഫ് ലിറ്റർജിക്കൽ മ്യൂസിക്

തന്റെ പിതൃസഹോദരനായ പുത്തൻകാവിൽ കൊച്ചുതിരുമേനിയുടെ നാമം അനശ്വരമാക്കുന്നതിന് ഭദ്രാസനത്തിലെ ആരാധനാ സംഗീത പരിശീലനത്തിനായി തിരുമേനി ആരംഭിച്ചതാണ് ഫിലോക്സ് സ്കൂൾ ഓഫ് ലിറ്റർജിക്കൽ മ്യൂസിക്. ആരാധനാജീവിതം കൂടുതൽ പങ്കാളിത്തപരമാക്കുന്നതിനും ഹൃദ്യമാക്കുന്നതിനും ഫിലോക്സ് സ്കൂൾ ഓഫ് ലിറ്റർജിക്കൽ മ്യൂസിക് പ്രവർത്തിച്ചുവരുന്നു.

## 15. മാർ പീലക്സീനോസ് റിസേർച്ച് ആന്റ് ഗൈഡൻസ് സെന്റർ

IAS, IPS, മെഡിക്കൽ ആൻഡ് എൻജിനീയറിംഗ് എൻട്രൻസ് പരീക്ഷ, മറ്റു പൊതുമേഖലാ പരീക്ഷകൾ എന്നിവയ്ക്ക് പ്രയോജനപ്പെടുത്തുവാൻ ഭദ്രാസന കേന്ദ്രത്തിൽ തിരുമേനി പുത്തൻകാവ് മാർ പീലക്സീനോസ് റിസേർച്ച് ആൻഡ് ഗൈഡൻസ് സെന്റർ ആരംഭിച്ചു. ഭദ്രാസനത്തിലെ ആത്മീയ സംഘടനാ പ്രവർത്തകർക്ക് ഉപയോഗിക്കുന്നതിന് വേദശാസ്ത്രഗ്രന്ഥങ്ങളുടെ വലിയ ശേഖരം ഈ ലൈബ്രറിയിൽ ഉണ്ട്. ഇന്റർനെറ്റ് സൗകര്യങ്ങൾ ഈ സെന്ററിൽ ലഭ്യമാണ്.

## 16. മാർ ബസ്സേലിയോസ് കൗൺസലിംഗ് സെന്റർ

വിവാഹത്തിനായി ഒരുങ്ങുന്ന സഭാമക്കൾക്ക് പ്രത്യേക മാർഗ്ഗനിർദ്ദേശങ്ങൾ നൽകുന്നതിനായിട്ട് മാർ ബസ്സേലിയോസ് കൗൺസലിംഗ് സെന്റർ അരമനയിൽ പ്രവർത്തിച്ചുവരുന്നു. എല്ലാ മാസവും രണ്ടാം ശനിയാഴ്ച വിവാഹ ഒരുക്ക ക്ലാസ്സുകൾ അരമനയിൽ നടന്നുവരുന്നു.

## 17. വിശ്വാസ പഠന വർഷം

സഭാമക്കളെ വിശ്വാസ ജീവിതത്തിൽ ഉറപ്പിച്ചു നിർത്തുന്നതിന് 2007 വർഷത്തെ തിരുമേനി വിശ്വാസ പഠന വർഷമായി വേർതിരിച്ച് പ്രഖ്യാപിച്ചു. ഭദ്രാസനത്തിലെ എല്ലാ ഭവനങ്ങളിലും വിശ്വാസപരമായ ചോദ്യങ്ങൾക്കും സംശയങ്ങൾക്കും മറുപടി പറയുന്ന മാത്യു വൈദ്യനച്ചന്റെ പുസ്തകം സൗജന്യമായി എത്തിച്ചു. ഭദ്രാസനമുഖപത്രമായ ബഥേൽ പത്രികയിലൂടെ വൈദിക സെമിനാരി അദ്ധ്യാപകൻ ഫാ. ഡോ. ജോൺ പണിക്കർ അച്ചന്റെ വിശ്വാസ വിഷയങ്ങളെ അധികരിച്ച് പ്രൗഢസുന്ദരമായ ലേഖന പരമ്പരകൾ പ്രസിദ്ധീകരിച്ചു. ഇടവകകളിൽ വിശ്വാസപഠന ബോധവൽക്കരണ ക്ലാസ്സുകൾ ക്രമീകരിക്കപ്പെട്ടു.

## 18. കൗദാശിക ജീവിതാനുഭവ വർഷം

വിശ്വാസ പഠനത്തിന്റെ തുടർച്ചയായി 2008 തിരുമേനി കൗദാശിക ജീവിതാനുഭവ വർഷമായി വേർതിരിച്ച് പ്രഖ്യാപിച്ചു. കൗദാശിക ജീവിതത്തിലേക്ക് വിശ്വാസികളെ നയിക്കുവാൻ പര്യാപ്തമായ നൂതന പരിപാടികൾ ആവിഷ്ക്കരിക്കാനുള്ള ശ്രമങ്ങൾ നടന്നുവരുന്നു.

## 19. മാർ ഡയനേഷ്യസ് വൈദിക മിഷൻ

വിശ്വാസപഠന വർഷത്തിന്റെ പ്രചോദനം ഉൾക്കൊണ്ടുകൊണ്ട് ഭദ്രാസന വൈദികരുടെ നേതൃത്വത്തിൽ വൈദിക മിഷൻ തിരുമേനിയുടെ നേതൃത്വത്തിൽ പ്രവർത്തിച്ചുവരുന്നു. മറ്റുള്ള ഗോസ്പൽ ടീമുകളെപ്പോലെയല്ലാതെ ഭദ്രാസനത്തിലെ ഇടവകകളുടെ ആത്മീയപര

മായ പ്രവർത്തനങ്ങൾക്ക് മുൻതൂക്കം കൊടുക്കാനാണ് വൈദീകമിഷ നിലും ആഗ്രഹിക്കുന്നത്. Ministry at the grass root level എന്ന വലിയ ദൗത്യം പ്രചരിപ്പിക്കുകയാണ് വൈദീകമിഷന്റെ ലക്ഷ്യം.

## 20. ഭദ്രാസന കൺവൻഷൻ

ചെങ്ങന്നൂർ ഭദ്രാസനത്തിലെ അൻപത്തി ഒന്ന് ഇടവകകളെ പങ്കെ ടുപ്പിച്ച് ബഥേൽ അരമന അങ്കണത്തിൽ ക്രമീകരിച്ച ഭദ്രാ സനകൺവൻഷനിൽ അഭൂതപൂർവ്വമായ ജനപങ്കാളിത്തം ആണ് ഉണ്ടാ യത്. സഭയുടെ വിശ്വാസ ആചാരങ്ങൾക്ക് മുൻതൂക്കം കൊടുത്ത് കൊണ്ടാണ് ഭദ്രാസന കൺവൻഷൻ ക്രമീകരിച്ചത്. പരിശുദ്ധ ബസ്സേ ലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ ബാവാതിരുമേനി ചെങ്ങ ന്നൂർ ഭദ്രാസനാധിപന്റെ സപ്തതി സ്മാരക കൺവൻഷനെന്ന് ഭദ്രാ സന കൺവൻഷന് നാമകരണം നൽകി. കറുത്ത കുപ്പായം ധരിച്ച് പൂർണ്ണസമയം പ്രസംഗയോഗത്തിൽ സംബന്ധിച്ച വൈദീകർ, ഐക്കണുകൾ മുദ്രണം ചെയ്ത പാട്ടുപുസ്തകം, സുവിശേഷസന്ദേശ റാലി തുടങ്ങി ഒട്ടനവധി പ്രത്യേകതയുമായിട്ടാണ് ഭദ്രാസന കൺവൻഷൻ തിരുമേനിയുടെ മേൽനോട്ടത്തിൽ സംഘടിക്കപ്പെട്ടത്.

## 21. കോർ–എപ്പിസ്ക്കോപ്പാ സ്ഥാനത്തിന്റെ മാനദണ്ഡം

കോർ–എപ്പിസ്ക്കോപ്പാ സ്ഥാനം ഒരു വൈദികന് നൽകുന്നതിന് വ്യക്തമായ മാനദണ്ഡങ്ങൾ സഭയിൽ ആവിഷ്ക്കരിച്ചു നടപ്പാക്കിയത് തിരുമേനിയാണ്. 60 വയസ്സും, 25 വർഷത്തെ പൗരോഹിത്യ സേവന പാരമ്പര്യവും സേവനമനുഷ്ഠിച്ച ഇടവകകളിലെ സാക്ഷ്യവും പരിഗ ണിച്ച് വൈദികർക്ക് കോർ–എപ്പിസ്ക്കോപ്പാ സ്ഥാനം നൽകുക എന്ന വ്യക്തമായ മാനദണ്ഡങ്ങൾ തിരുമേനി ആവിഷ്ക്കരിച്ച് നടപ്പിലാക്കി. ചെങ്ങന്നൂർ ഭദ്രാസനത്തിൽ പെട്ട റവ. ഫാ. റ്റി. ജി. ജോൺ തെങ്ങുംത റയിൽ, റവ. ഫാ. ജോൺ ദാനിയേൽ പ്ലാന്തോപ്പിൽ, റവ. ഫാ. കെ. ഒ. ഫിലിപ്പ് കൊല്ലശ്ശേരിൽ എന്നീ വൈദികരെ കോർ–എപ്പിസ്ക്കോപ്പാ സ്ഥാനത്തേക്ക് ഉയർത്തുകയും ചെയ്തു. അനാവശ്യ സ്വാധീനങ്ങൾ കൊണ്ട് ഈ സ്ഥാനം നേടിയെടുക്കുന്ന പ്രവണതകൾക്കെതിരെ ശക്ത മായ നിലപാടുകൾ കൈക്കൊണ്ടിട്ടുള്ള മെത്രാപ്പോലീത്താ ആരുടെയും സ്വാധീനമില്ലാതെ യോഗ്യരായ പട്ടക്കാർക്ക് കോർ–എപ്പിസ്ക്കോപ്പാ സ്ഥാനം ലഭിക്കുവാൻ വ്യവസ്ഥാപിത നിയമങ്ങൾ ആവിഷ്ക്കരിച്ച് നട പ്പാക്കി. ഇതര ഭദ്രാസനങ്ങൾ ഈ മാതൃക അനുകരിക്കാൻ തുടങ്ങി യത് തിരുമേനിയുടെ നിലപാടുകൾക്കു ലഭിച്ച അംഗീകാരമാണ്. □

# IV

# സഭാപ്രവർത്തന സരണികളിൽ

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ പ്രമുഖ സ്ഥാന ങ്ങളിൽ പ്രവർത്തിക്കുവാനും നിർണ്ണായക സംഭാവനകൾ നൽകു വാനും തിരുമേനിക്ക് കഴിഞ്ഞിട്ടുണ്ട്. സഭയുടെ വ്യത്യസ്ഥമായ തുറക ളിൽ തന്റെ നേതൃത്വപാടവം സംശയാസ്പദമെന്യേ തിരുമേനി തെളി യിച്ചിട്ടുണ്ട്.

## അഖില മലങ്കര ബാലസമാജം പ്രസിഡന്റ്

ചെങ്ങന്നൂർ ഭദ്രാസന മെത്രാപ്പോലീത്താ എന്ന നിലയിൽ തിരു മേനി ഭദ്രാസന തലത്തിൽ ആവിഷ്ക്കരിച്ച ശിശുദിനം വളരെ പെട്ടന്ന് സഭാതലത്തിൽ ശ്രദ്ധേയമായി. സഭയിലെ ബാലികാബാലന്മാരുടെ ആത്മീയ വളർച്ചയ്ക്കുള്ള ശക്തമായ കൂടിവരവ് എന്ന നിലയിലാണ് ശിശുദിനം എന്ന ആശയം തിരുമേനി മുന്നോട്ടുവച്ചത്. ഈ പ്രവർത്ത നങ്ങളെ സഭ വളരെ പെട്ടെന്ന് അംഗീകരിച്ചു എന്നതിന്റെ ദൃഷ്ടാന്ത മായി തിരുമേനി അഖില മലങ്കര ബാലസമാജം വൈസ് പ്രസിഡന്റായി നിയമിതനായി. തന്റെ ഭദ്രാസന കേന്ദ്രമായ ബഥേൽ അരമനയിൽ കേന്ദ്രതലത്തിൽ ഓഫീസ് പ്രവർത്തനങ്ങൾ ഏകോപിപ്പിച്ച് സംഘടി തമായ പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകി.

## എം.ഒ.സി. എഡ്യൂക്കേഷൻ സോഷ്യൽ & സർവ്വീസ് സൊസൈറ്റി പ്രസിഡന്റ്

മൈസൂരിലെ "കുടുക്" എന്ന സ്ഥലത്ത് സഭയ്ക്കായി ഒരു എൻജിനീയറിംഗ് കോളേജ് തുടങ്ങുവാൻ തിരുമേനി നിയമിതനായി. രാപ്പകൽ എന്നില്ലാതെ യാത്ര ചെയ്ത് പ്രകൃതിരമണീയമായ ആരംഗിഡാമിന് സമീപം 53 ഏക്കർ സ്ഥലം സഭയ്ക്കായി വാങ്ങിക്കുവാൻ കഴിഞ്ഞു. എൻജിനീയറിംഗ് കോളേജ് തുടങ്ങുവാൻ സർക്കാരിന്റെ എല്ലാ നടപടിക്രമങ്ങളും വിജയകരമായി പൂർത്തീകരിച്ചു എങ്കിലും സ്വകാര്യ അജണ്ടകളോടെ പ്രവർത്തിച്ച സ്ഥലവാസികളായ ഇതര മാനേജ്മെന്റുകളുടെ കുത്സിത പ്രവർത്തനങ്ങൾ മൂലം ഈ ഉദ്യമം വിജയിപ്പിക്കുവാൻ കഴിഞ്ഞില്ല. ആട്ടിൻകൂടു പോലെ മുറികളിൽ വിദ്യാഭ്യാസം കച്ചവടമാക്കിയ അവിടുത്തെ മാനേജ്മെന്റ് ലോബികൾ 53 ഏക്കറിൽ സഭ ഒരു കോളേജ് തുടങ്ങിയാൽ അത് തങ്ങളുടെ നിലനിൽപ്പിന് ഭീഷണിയാകും എന്നു തിരിച്ചറിഞ്ഞ് സ്ഥലവാസികളായ ഗ്രാമീണരെ അപവാദ പ്രചാരങ്ങൾ നടത്തി ഈ പ്രൊജക്ടിനെതിരെ തിരിച്ചതുമൂലമാണ് ഇന്ന് സഭയ്ക്ക് ഏറെ മുതൽക്കൂട്ട് ആകുമായിരുന്ന ആ ഉദ്യമം നടക്കാതെ പോയത്.

## ഫിനാൻസ് കമ്മറ്റി വൈസ് പ്രസിഡന്റായും പ്രസിഡന്റായും

സഭയുടെ ഫിനാൻസ് കമ്മറ്റിയുടെ പ്രസിഡന്റായിരുന്ന ഭാഗ്യസ്മരണാർഹനായ ജോസഫ് മാർ പക്കോമിയോസ് തിരുമേനിയുടെ ഒപ്പം വൈസ് പ്രസിഡന്റായും, തിരുമേനിയുടെ ദേഹവിയോഗത്തിനു ശേഷം പ്രസിഡന്റായി പത്ത് വർഷക്കാലം തിരുമേനി പ്രവർത്തിച്ചു. കാതോലിക്കാദിനപിരിവ് ഊർജ്ജിതപ്പെടുത്താൻ ക്രിയാത്മകമായ നിരവധി പ്രവർത്തനങ്ങൾ ആവിഷ്ക്കരിച്ചു. തെക്കും വടക്കുമെന്നില്ലാതെ ഈ ഉദ്യമത്തിനായി തിരുമേനി ഓടി നടന്നു. കണക്കുകളുടെയും ചാർട്ടുകളുടെയും ഒക്കെ പിൻബലത്തിൽ കാര്യങ്ങൾ വിശദീകരിക്കുന്ന തിരുമേനി ഏവരുടെയും ശ്രദ്ധ പിടിച്ചുപറ്റി. താൻ തുടങ്ങുമ്പോൾ 35 ലക്ഷം ആയിരുന്ന കാതോലിക്കാദിനപിരിവ് 85 ലക്ഷത്തിൽ എത്തിക്കുവാൻ പത്തു വർഷത്തെ പ്രവർത്തനം മൂലം തിരുമേനിക്ക് സാധിച്ചു.

## സഭാവക സ്കൂളുകളുടെ മാനേജർ

സഭാവക സ്കൂളുകളുടെ മാനേജരായി പത്ത് വർഷക്കാലം സ്തുത്യർഹമായ പ്രവർത്തനമാണ് തിരുമേനി കാഴ്ചവച്ചത്. സ്കൂൾ

നടത്തിപ്പിന്റെ ബാലപാഠങ്ങളും നിയമവഴികളിലും ഹൃദിസ്ഥമായിരുന്ന തിരുമേനി സഭാ കോർപ്പറേറ്റ് സ്കൂളുകൾക്ക് ഭരണപരമായ കെട്ടുറപ്പും ദിശാബോധവും നൽകി. സ്കൂൾ മാനേജരായി നിയമിതനായപ്പോൾ കേരള വിദ്യാഭ്യാസ ചട്ടങ്ങൾ (KER) മനസ്സിരുത്തി പഠിക്കാനും ഹൃദിസ്ഥമാക്കാനുമാണ് തിരുമേനി ആദ്യം ശ്രമിച്ചത്. അതിനുശേഷം മാത്രമാണ് സ്കൂൾ മാനേജർ എന്ന നിലയിലുള്ള തന്റെ ഉത്തരവാദിത്തങ്ങൾ ഏറ്റെടുത്തത്. ലോഹ്യാ മെമ്മോറിയൽ സ്കൂൾ, വാകത്താനം ജെറുസലേം മൗണ്ട്, വടവുകോട് രാജർഷി മെമ്മോറിയൽ സ്കൂൾ, കോടുകുളഞ്ഞി ജോൺ മെമ്മോറിയൽ സ്കൂൾ എന്നിങ്ങനെ നാലു പുതിയ സ്കൂളുകൾ വാങ്ങിക്കുവാൻ തിരുമേനിക്ക് കഴിഞ്ഞു. CBSE രംഗത്തും മല്ലപ്പള്ളി മാർ ഡയനേഷ്യസ്, കോടനാട് മാർ ഡയനേഷ്യസ്, സുൽത്താൻ ബത്തേരി നിർമ്മലമാതാ, വെട്ടിക്കൽ മാർ ഗ്രീഗോറിയോസ്, കൊഴുവല്ലൂർ സെന്റ് ജോർജ് എന്നിങ്ങനെ ആറ് സ്കൂൾ തിരുമേനിയുടെ ശ്രമഫലമായി സഭയ്ക്കായി ആരംഭിച്ചു. മലങ്കര സഭയുടെ പ്രഖ്യാപിത പരിശുദ്ധനായ വട്ടശ്ശേരിൽ തിരുമേനിയുടെ ജന്മസ്ഥലമായ മല്ലപ്പള്ളിയിൽ ഒരു നിത്യസ്മാരകം ഉണ്ടാകണമെന്ന തിരുമേനിയുടെ കാഴ്ചപ്പാടാണ് മല്ലപ്പള്ളി മാർ ഡയനേഷ്യസ് സ്കൂളിന്റെ നാമകരണത്തിന് പിന്നിലുള്ളത്. കേരളസർക്കാർ പ്ലസ് ടു വിദ്യാഭ്യാസം ആരംഭിക്കുമ്പോൾ മലങ്കര സഭയുടെ 17 ഹൈസ്കൂളിൽ 8 എണ്ണത്തിലും പ്ലസ് ടു കോഴ്സുകൾ ആരംഭിക്കാൻ കഴിഞ്ഞത് തിരുമേനിയുടെ കഠിനാദ്ധ്വാനവും ഭരണരംഗത്തുണ്ടായിരുന്ന സ്വാധീനവുമൊക്കെ കൊണ്ടാണ്. പരീക്ഷാനടത്തിപ്പിന്റെ സുതാര്യത ഉറപ്പാക്കാൻ മാനേജ്മെന്റിന് സ്വന്തമായി പരീക്ഷാബോർഡ് ഉണ്ടാക്കുവാനും ചോദ്യപേപ്പർ അച്ചടിക്കായി ലെറ്റർ പ്രസ് ക്രമീകരിക്കാനും തിരുമേനിക്ക് കഴിഞ്ഞു. തിരുമേനി മാനേജർ ആയിരുന്ന കാലത്ത് വിദ്യാഭ്യാസ ദർശനങ്ങൾ പങ്കുവയ്ക്കുവാൻ ആരംഭിച്ച ജ്യോതിർഗമയ എന്ന മാസിക ഏവരുടെയും ശ്രദ്ധ പിടിച്ചുപറ്റിയിട്ടുള്ളതാണ്.

സ്ക്കൂളുകളുടെ ബാങ്ക് അക്കൗണ്ടുകൾ മാനേജർമാരുടെ മാത്രം പേരിൽ ആയിരുന്ന മുൻപതിവ് മാറ്റി പരിശുദ്ധ ബാവാ തിരുമേനിയുടെയും മാനേജരുടെയും പേരിൽ ജോയിന്റ് അക്കൗണ്ട് ആക്കാനുള്ള സുതാര്യമായ ശൈലിക്ക് തിരുമേനി ആരംഭം കുറിച്ചു. സ്ക്കൂളുകൾക്ക് ലോക്കൽ ആഡിറ്റ് നിർബന്ധമാക്കുക, സ്ക്കൂളുകളുടെ സ്ഥാവര ജംഗമവസ്തുക്കളുടെ പൂർണ്ണ വിവരം ഉൾക്കൊള്ളുന്ന ബാലൻസ് ഷീറ്റ് തയ്യാറാക്കുക, ജീർണ്ണാവസ്ഥയിലായിരുന്ന സ്ക്കൂൾ കെട്ടിടങ്ങളുടെ പുനർനിർമ്മാണം അടിയന്തിര പ്രാധാന്യം നൽകി പുനരുദ്ധരിക്കുക തുടങ്ങി

അനേകം വിപ്ലവകരമായ മാറ്റങ്ങൾക്ക് തിരുമേനി നേതൃത്വം നൽകി.

അദ്ധ്യാപകരുടെ മെരിറ്റിന് എപ്പോഴും ഉന്നതസ്ഥാനം നൽകിയ തിരുമേനി അവരെ അകമഴിഞ്ഞ് പ്രോത്സാഹിപ്പിക്കുകയും ഉയർത്തിക്കൊണ്ട് വരുകയും ചെയ്തിട്ടുണ്ട്. മെരിറ്റിലൂടെ ജോലി കിട്ടിയിട്ട് സാമ്പത്തിക കാരണങ്ങളാൽ ജോലിയിൽ ചേരാൻ കഴിയാതെ പോയ നിരവധി പേരെ തിരുമേനി സഹായിച്ചിട്ടുണ്ട്. ഇതിന്റെ പേരിൽ തിരുമേനിയുടെ നേരെ അഴിച്ചുവിട്ട ആരോപണങ്ങൾ ചില്ലറയല്ല. കുടുംബപ്രാരാബ്ധങ്ങളുടെ നടുവിൽ നട്ടം തിരിയുന്നവരുടെ (വൈദികസ്ഥാനികൾ ഉൾപ്പെടെയുള്ളവർ ) വേദനകളും പ്രാരാബ്ധങ്ങളും തിരിച്ചറിഞ്ഞ് പണം ഗഡുക്കളായി തന്ന് അവരെ ജോലിക്ക് ചേരുവാൻ അനുവദിച്ച വിശാല മനസ്സിനെ ദോഷൈകദൃക്കുകൾ അക്ഷരാർത്ഥത്തിൽ ആരോപണം ഉന്നയിച്ച് ആഘോഷിച്ചു. താൻ സ്കൂൾ മാനേജർ സ്ഥാനം ഒഴിയുമ്പോൾ ഇപ്രകാരം അധ്യാപകരിൽ നിന്ന് ഗഡുക്കളായി ലഭിക്കുവാനുള്ള 50 ലക്ഷം രൂപയുടെ വ്യക്തമായ കണക്ക് രേഖകൾക്കൊപ്പം കൈമാറിയിരുന്നു. ആരോപണങ്ങൾ ഉന്നയിച്ചിട്ടുള്ളവർ തന്നെ പിൽക്കാലത്ത് സമിതികളിലും നേതൃത്വനിരയിലും എത്തപ്പെട്ടപ്പോഴും ഈ ആരോപണങ്ങൾ ആരോപണങ്ങളായി തന്നെ അവശേഷിക്കുന്നതാണ് വലിയ കൗതുകം. സ്കൂളിന്റെ കണക്കു പരിശോധിച്ച് ഈ ഇനത്തിൽ എത്ര രൂപാ തിരികെ ലഭിച്ചു എന്ന് കണ്ടുപിടിക്കാനോ, പരസ്യപ്പെടുത്തുവാനോ ആർക്കും താല്പര്യമുണ്ടായില്ല. ഇക്കൂട്ടരുടെ ലക്ഷ്യം താൽക്കാലികമായി തിരുമേനിയെ മാറ്റിനിർത്തുക എന്ന ദൗത്യം മാത്രമായിരുന്നു. ഇവയുടെ ഒക്കെ മദ്ധ്യത്തിൽ സഭ തന്നെ ഏൽപ്പിച്ച ഉത്തരവാദിത്തം വിശ്വസ്തതയോടെ പരിപാലിക്കുന്നതിൽ തിരുമേനി ബദ്ധശ്രദ്ധനായിരുന്നു. സ്വാർത്ഥതാല്പര്യക്കാരുടെ മുമ്പിൽ നിർദാക്ഷണ്യം തന്റെ അഭിപ്രായം തുറന്നടിച്ച മെത്രാപ്പോലീത്താ ഈ കാലയളവിൽ പലരുടെയും കണ്ണിലെ കരടായി. തിരുമേനി ഞങ്ങളെ അന്ന് സഹായിച്ചിരുന്നില്ലെങ്കിൽ........ എന്ന നിറകണ്ണുകളോടെ, നന്ദിയോടെ സാക്ഷ്യം പറയുന്നവർ ഇന്നും സഭയിൽ ജീവിച്ചിരിപ്പുണ്ട് എന്നതാണ് തിരുമേനിയുടെ പ്രവർത്തനങ്ങളുടെ വലിയ അംഗീകാരം. സഭയിലെ പരിവർത്തിത വിഭാഗത്തിൽ പെട്ടവർക്ക് ടി. ടി. സി. അഡ്മിഷനും, ജോലിയും തികച്ചും സൗജന്യമായി നൽകുവാനുള്ള ആത്മാർത്ഥശ്രമങ്ങൾ തിരുമേനി നടത്തിയിരുന്നു. അച്ചടക്കത്തോടെ, കെട്ടുറപ്പോടെ, ദിശാബോധത്തോടെ, സഭയുടെ വിദ്യാഭ്യാസ മേഖലയെ മുന്നോട്ടു നയിച്ച തിരുമേനിയുടെ പ്രവർത്തനം

ആരാലും ചോദ്യം ചെയ്യുവാൻ കഴിയാത്തവയാണ്.

## അക്കൗണ്ട്സ് കമ്മിറ്റി പ്രസിഡന്റ്

സഭയുടെ അക്കൗണ്ട്സ് കമ്മിറ്റി പ്രസിഡന്റായി പത്തുവർഷക്കാലം തിരുമേനി പ്രവർത്തിച്ചു. തിരുമേനി പ്രസിഡന്റും ഡോ. റ്റി. എ. ജോർജ്ജ് കൺവീനറുമായുള്ള ഈ കമ്മിറ്റിയുടെ പ്രവർത്തനം സഭാ തലത്തിൽ ഏറെ അംഗീകരിക്കപ്പെട്ടു. നാമമാത്രമായി കൂടിക്കൊണ്ടിരുന്ന ഈ കമ്മിറ്റിയുടെ പ്രവർത്തനം കൂടുതൽ ഊർജ്ജസ്വലവും പ്രവർത്തന നിരതവുമായത് തിരുമേനിയുടെ നേതൃത്വപാടവം മൂലമാണ്. സഭാവക സ്ഥാപനങ്ങളുടെ കണക്കുകൾ കൃത്യമായി വിശകലനം ചെയ്ത് മാനേജിംഗ് കമ്മിറ്റിയിൽ അവതരിപ്പിക്കുവാൻ പ്രതിജ്ഞാബദ്ധമായ മനസ്സോടുകൂടി തിരുമേനിയുടെ നേതൃത്വത്തിൽ ഈ കമ്മിറ്റി പ്രവർത്തിച്ചു.

## പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് സെക്രട്ടറി

പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ സെക്രട്ടറിയായി പത്ത് വർഷക്കാലം പ്രവർത്തിക്കുവാൻ തിരുമേനിക്ക് കഴിഞ്ഞിട്ടുണ്ട്. ദേവലോകം അരമനയിലുള്ള സുന്നഹദോസ് ഓഫീസ് പ്രവർത്തനങ്ങൾ കൂടുതൽ കാര്യക്ഷമമാക്കുവാനും സുന്നഹദോസിന്റെ നിശ്ചയങ്ങൾ അച്ചടിച്ച് സൂക്ഷിക്കാനുമൊക്കെ ഈ കാലയളവിൽ തിരുമേനിക്ക് സാദ്ധ്യമായിട്ടുണ്ട്. ഓരോ ദിവസവും സുന്നഹദോസ് യോഗങ്ങൾ അവസാനിച്ചാൽ ഉടൻ തന്നെ ഷോർട്ട് മിനിട്സ് എഴുതിയുണ്ടാക്കി ബാവാ തിരുമേനിയുടെ കൈയ്യൊപ്പ് വാങ്ങിക്കുന്നതിൽ പരിശുദ്ധ പിതാക്കന്മാർ തന്നെ പരസ്യമായി സന്തോഷം രേഖപ്പെടുത്തിയിട്ടുണ്ട്. സുന്നഹദോസ് സെക്രട്ടറി എന്ന നിലയിൽ ഇടപെടേണ്ടുന്ന കാര്യങ്ങളിൽ ശക്തമായി ഇടപെടാനും, വസ്തുതകൾ വിശ്വാസികൾക്ക് എത്തിക്കുവാൻ പത്രമാധ്യമങ്ങൾ വഴി പ്രസ്താവനകൾ നൽകാനും തിരുമേനി പരിശ്രമിച്ചിട്ടുണ്ട്. സുന്നഹദോസ് സെക്രട്ടറി എന്ന സ്ഥാനം the dignified post of a clerk മാത്രമാണ് എന്ന് വിനീതമായി അംഗീകരിക്കുന്ന തിരുമേനി ഈ സ്ഥാനത്തെ പ്രൗഢിയേക്കാൾ ഏറെ ശുശ്രൂഷയായിട്ടാണ് കണ്ടത്.

## സഭാ പ്രസിദ്ധീകരണ വകുപ്പിന്റെ പ്രസിഡന്റ്

സഭയുടെ ആരാധന, വേദശാസ്ത്രം, ചരിത്രം എന്നിവയുടെ പ്രചാരം മുൻനിർത്തി പ്രവർത്തിക്കുന്ന സഭാപ്രസിദ്ധീകരണ വകുപ്പിന്റെ പ്രസിഡന്റായി തിരുമേനി പ്രവർത്തിച്ചുവരുന്നു. കേരളത്തിനകത്തും പുറത്തുമായി പാർക്കുന്ന സഭാവിശ്വാസികളുടെ ഇടയിൽ സഭാവിശ്വാസം ആഴത്തിൽ പ്രചരിപ്പിക്കുന്നു എന്ന വലിയ ലക്ഷ്യം മനസ്സിൽ താലോലിച്ചുകൊണ്ടാണ് ഈ പ്രവർത്തനത്തിന് തിരുമേനി നേതൃത്വം

നൽകുന്നത്.

## ദൃശ്യമാദ്ധ്യമ വിഭാഗം (ദിവ്യസന്ദേശം) പ്രസിഡന്റ്

ദൃശ്യമാദ്ധ്യമങ്ങളുടെ സ്വാധീനം ആഴത്തിൽ ത്രസിച്ചുനിൽക്കുന്ന കാലഘട്ടത്തിന്റെ സ്പന്ദനം തിരിച്ചറിഞ്ഞ് ദൃശ്യമാദ്ധ്യമങ്ങളിലൂടെയുള്ള സുവിശേഷവൽക്കരണത്തിൽ നേതൃത്വം നൽകാൻ ആരംഭിച്ച ദൃശ്യ മാധ്യമ വിഭാഗത്തിന്റെ പ്രസിഡന്റായി തിരുമേനി പ്രവർത്തിച്ചുവരുന്നു. 150-ൽ പരം എപ്പിസോഡുകൾ സംപ്രേഷണം ചെയ്തു കേരളത്തിന കത്തും പുറത്തുമുള്ള വിശ്വാസികളുടെ മനസ്സിൽ ഇടം കണ്ടെത്തുവാൻ ദൃശ്യമാദ്ധ്യമ സമിതിക്ക് കഴിഞ്ഞിട്ടുണ്ട്. ഈ സമിതിയുടെ പ്രവർത്തനം കൂടുതൽ കാര്യക്ഷമമാക്കുവാൻ ചെങ്ങന്നൂരിന് അടുത്ത് മുളക്കുഴയിൽ സ്ഥലം ദാനമായി ലഭിച്ചത് തിരുമേനിയുടെ പ്രവർത്തനം മൂലമാണ്. ആ സ്ഥലത്ത് ഒരു അത്യാധുനിക ഡിജിറ്റൽ സ്റ്റുഡിയോയ്ക്ക് ശിലാ സ്ഥാപനം നടത്തി പ്രവർത്തനങ്ങൾക്ക് ശക്തി പകരുവാൻ മെത്രാപ്പോ ലീത്താ നേതൃത്വം നൽകിവരുന്നു.

## ഗായകസംഘം പ്രസിഡന്റ്

സഭയുടെ ആരാധനാ സംഗീത പരിപാലനത്തിന് മുൻതൂക്കം കൊടുത്തുകൊണ്ട് പ്രവർത്തിക്കുന്ന അഖിലമലങ്കര ഗായകസംഘ ത്തിന്റെ പ്രസിഡന്റായി തിരുമേനി പ്രവർത്തിച്ചുവരുന്നു. ഭാരതത്തിലെ തനതുകലകളുടെ പ്രോത്സാഹനത്തിന് ഒരു ഫൈനാൻസ് കോളേജ് എന്ന ലക്ഷ്യപ്രാപ്തിക്കായുള്ള കർമ്മപദ്ധതികൾ ആവിഷ്ക്കരിച്ചുവ രുന്നു. തനത് പാരമ്പര്യകലകളുടെയും, ശില്പനിർമ്മാണ ചാരുതക ളുടെയും അനന്ത സാദ്ധ്യതകളെ കണ്ടെത്തി പരിപോഷിപ്പിക്കുക എന്ന വലിയ ദൗത്യം പൂർത്തീകരിക്കുവാൻ തിരുമേനിയുടെ നേതൃത്വത്തി ലുള്ള അഖിലമലങ്കര ഗായകസംഘം പ്രവർത്തിച്ചുവരുന്നു.

## അന്താരാഷ്ട്ര വേദികളിൽ – സഭയുടെ അംബാസിഡറായി

മലങ്കര ഓർത്തഡോക്സ് സഭയെ പ്രതിനിധീകരിച്ച് നിരവധി അ ന്താരാഷ്ട്ര വേദികളിൽ തിരുമേനി പങ്കെടുത്തിട്ടുണ്ട്. 1987ൽ സ്പെയി നിലെ മാഡ്രിഡിൽ വെച്ച് നടത്തപ്പെട്ട അഖിലോക സഭാകൗൺസി ലിന്റെ ഷെയറിംഗിനെപ്പറ്റിയുള്ള കോൺഫറൻസിൻ സഭയെ പ്രതിനി ധീകരിച്ച് പങ്കെടുത്തു. വത്തിക്കാനിൽ വെച്ച് ജോൺപോൾ മാർപാപ്പ യുടെ നേതൃത്വത്തിൽ നടത്തപ്പെട്ട അഖില ലോക മതസമ്മേളനത്തിൽ പങ്കെടുക്കുവാൻ തിരുമേനിക്ക് ഭാഗ്യം ലഭിച്ചു. 2007ൽ എത്യോപ്യൻ സഭയുടെ മിലേനിയം ആഘോഷ പരിപാടികളിൽ മലങ്കര സഭയെ പ്രതിനിധീകരിച്ച് പങ്കെടുത്ത ഡെലിഗേഷൻ അംഗമായിരുന്നു തിരുമേനി. □

V

# തേരും തേരാളിയും

തേരാളിയുടെ ആത്മവീര്യവും, നിശ്ചയദാർഢ്യവുമാണ് തേരിന്റെ ജൈത്രയാത്രയ്ക്ക് കരുത്തേകുന്നത് ശിരസ്സിന് നേരെ പാഞ്ഞുവരുന്ന ശത്രുവിന്റെ ആക്രമണങ്ങളിൽ തെല്ലും പതറാതെ കടിഞ്ഞാൺ ഒട്ടും അയക്കാതെ തേർ തെളിക്കുന്നവനാണ് യഥാർത്ഥ തേരാളി. സഭതന്നെ ഏൽപിച്ച കർമ്മകാണ്ഡങ്ങളിലെല്ലാം ജൈത്രയാത്ര നടത്തിയ കരുത്തുറ്റ തേരാളിയാണ് തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്ത.

## പണയം വയ്ക്കാത്ത ആത്മബോധം

സ്വാർത്ഥതയൊളിപ്പിച്ച് വച്ച് തനിക്കു വച്ചു നീട്ടുന്ന ഉപഹാര ങ്ങളോടും സ്ഥാനമാനങ്ങളോടും **'നോ'** എന്നു പറയുവാനുള്ള ആർജ്ജ വത്വം തിരുമേനി പ്രകടിപ്പിക്കാറുണ്ട്. വച്ച് നീട്ടുന്ന ഓഫറുകൾ നൽകി യവരുടെ താളത്തിനൊത്ത് തുള്ളേണ്ടിവരും എന്ന തിരിച്ചറിവാണ് ഇത്തരം തീരുമാനങ്ങൾക്ക് തിരുമേനിയെ പ്രേരിപ്പിക്കുന്നത്. കോടിക ളുടെ വിദേശ പണം സഭയ്ക്ക് ചാരിറ്റിക്കായി വാങ്ങിച്ചുതരാം എന്ന ഓഫറുമായി സമീപിച്ചവരോട് മെത്രാപ്പോലീത്താ ചോദിച്ചു. "നിങ്ങൾ എടുക്കുന്ന കമ്മീഷന് സഭ കുറെ കള്ള വൗച്ചർ സൃഷ്ടിക്കേണ്ടിവരും അങ്ങനെ ചെയ്തിട്ട് അടുത്ത ദിവസം മുതൽ എന്താണ് പ്രസംഗിക്കേ

ണ്ടത് എന്നു കൂടി പറഞ്ഞുതരിക." ഗൾഫ് രാജ്യങ്ങളിൽ സന്ദർശിക്കുമ്പോൾ ആരോടും ഒന്നും ചോദിച്ചുവാങ്ങാതെ തന്നെ സ്നേഹിക്കുന്നവർ നൽകുന്നതു മാത്രം സ്വീകരിക്കുന്ന ശൈലിയാണ് തിരുമേനിക്കുള്ളത്. ഹൃദയ ശസ്ത്രക്രിയയ്ക്കു ശേഷം തിരിച്ച് നാട്ടിൽ എത്തിയ തിരുമേനിക്ക് ഭദ്രാസനത്തിലെ ഇടവകകളും വ്യക്തികളും പണം നൽകുകയുണ്ടായി. എന്നാൽ തനിക്ക് ലഭിച്ച പണത്തിനൊക്കെയും ഭദ്രാസനത്തിന്റെ രസീത് കൊടുപ്പിക്കുവാനും ഭദ്രാസന വാർഷികറിപ്പോർട്ടിൽ സംഭാവന തുക വിവരം കാണിച്ച് പ്രസിദ്ധീകരിക്കുവാനും നിർബന്ധം പിടിച്ചത് സാമ്പത്തിക കാര്യങ്ങളിലുള്ള അദ്ദേഹത്തിന്റെ സുതാര്യതയാണ് വെളിവാക്കുന്നത്. അൽപ്പത്തിൽ വിശ്വസ്തത അതാണ് തിരുമേനിയുടെ ആപ്തവാക്യം അതുകൊണ്ട് തന്നെ സർവ്വശക്തൻ തിരുമേനിയെ അധികത്തിൽ കാര്യവിചാരകനാക്കി ഉയർത്തുകയുണ്ടായി.

## കപട ഭക്തിയോടുള്ള അകൽച്ച

തിരുമേനി ജീവിതത്തിൽ ഏറെ വെറുക്കുന്നത് കപട ഭക്തിയാണ്. ഭക്തി നടിക്കുന്നവരെയും ഭക്തി പ്രകടിപ്പിക്കുന്നവരെയും ഒരുവാര അകലെ മാത്രമേ തിരുമേനി നിർത്താറുള്ളു. ലോകത്തിലെ ഏറ്റവും വലിയ അപകടകാരികൾ, ബാഹ്യശക്തികൾ ആണെന്നാണ് തിരുമേനിയുടെ മതം. സ്കൂൾ മാനേജർ തുടങ്ങിയ ഭാരിച്ച ഉത്തരവാദിത്തങ്ങൾ പേറി നിരന്തര യാത്ര നടത്തുമ്പോഴും യാമപ്രാർത്ഥനകൾ കൃത്യമായി നിർവ്വഹിക്കപ്പെടുന്നതിൽ ബദ്ധശ്രദ്ധാലുവാണ് തിരുമേനി. കേരളത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്ന് കിലോമീറ്ററുകൾ സഞ്ചരിച്ച് തന്നെ കാണാൻ എത്തുന്നവരുടെ ആവശ്യങ്ങളും ആവലാതികളും കേൾക്കുവാൻ ഇരിക്കുമ്പോൾ അഞ്ചോ, പത്തോ മിനിറ്റുകൾ വൈകി നമസ്ക്കാരത്തിൽ പങ്കെടുക്കാതെ ഇരുന്നുപോയാൽ അതിനെയും പുരമുകളിൽ കൊട്ടിഘോഷിച്ചവർ ഏറെയാണ്. ഇതിനെപറ്റി ചോദിച്ചാൽ തിരുമേനിയുടെ മറുപടി **"എന്താണ് ദൈവത്തിന്റെ ഇഷ്ടം കിലോമീറ്ററുകൾ സഞ്ചരിച്ചു എന്നെ കാണാൻ വരുന്നവരുടെ ആവശ്യങ്ങൾക്ക് മുൻതൂക്കം കൊടുക്കുന്നതോ, അതോ അവരെ ഇവിടെ പിടിച്ചിരുത്തി എന്റെ ഭക്തി പ്രകടിപ്പിക്കുന്നതോ. ഇവരെ പറഞ്ഞുവിട്ടതിനുശേഷം നമസ്ക്കാരം നടത്തിയാലും ദൈവം കേൾക്കും."** ഗുജറാത്ത് സംസ്ഥാനത്ത് ഒരു അവിവാഹിത പട്ടക്കാരനായി ജീവിക്കുമ്പോൾ പോലും ആരാലും ചോദ്യം ചെയ്യപ്പെടാത്ത ആത്മീയ ജീവിതമാണ് അദ്ദേഹം നയിച്ചത്. ബാഹ്യകേരളത്തിൽ യാത്ര നടത്തുമ്പോഴും കുപ്പാ

യവും തൊപ്പിയും കുരിശുമാലയും ഇന്നു പലരും ചെയ്യുന്നതുപോലെ അഴിച്ചുവച്ചിരുന്നില്ല. ഒരിക്കൽ പോലും പുരോഹിത വേഷത്തിൽ അല്ലാതെ തിരുമേനിയെ ആരും കണ്ടിട്ടില്ല. പൗരോഹിത്യ വസ്ത്രം ഔദ്യോഗിക കർമ്മങ്ങൾക്ക് മാത്രം ധരിക്കുന്നവരെ തിരുമേനി വിശേഷിപ്പിക്കുന്നത് **"സമയത്ത് ഗോളി"** എന്നാണ്.

**വസ്ത്രധാരണത്തിലും ഭക്ഷണക്രമത്തിലുള്ള ലാളിത്യം**

വസ്ത്രധാരണത്തിലും ഭക്ഷണക്രമീകരണത്തിലും അത്യധികം ലാളിത്യം തിരുമേനി വച്ചുപുലർത്താറുണ്ട്. ഹാർട്ട് ഓപ്പറേഷനു ശേഷം പല പ്രാവശ്യം തിരുമേനിക്ക് മാത്രമായി ഒരു നല്ല കുക്കിനെ നിയമിക്കുവാൻ ആവശ്യപ്പെടുമ്പോൾ ഒക്കെയും ഒരു ചിരിയോ അല്ലെങ്കിൽ ഒരു നീണ്ട മൗനമോ ആയിരിക്കും മറുപടി. ഓതറ ദയറായിലെ അന്തേവാസികൾ കഴിക്കുന്ന ഭക്ഷണമല്ലാതെ മറ്റൊന്നും തനിക്ക് മാത്രമായി വേണ്ട എന്നതാണ് ഇക്കാര്യത്തിൽ തിരുമേനിയുടെ ചിന്താഗതി. പലപ്പോഴും കുപ്പായങ്ങൾ പഴകിയാൽ കൂടെ നിൽക്കുന്നവർ പലവട്ടം ആവശ്യപ്പെടുമ്പോൾ മാത്രമാണ് ഈ കാര്യത്തിലും തിരുമേനി സമ്മതം മൂളുന്നത്.

## സമയക്ലിപ്തത

പ്രോഗ്രാമുകൾക്ക് സമയം പാലിക്കുന്നതിൽ അതീവശ്രദ്ധാലുവാണ് തിരുമേനി. തിരക്കുകൾക്ക് മദ്ധ്യേ സഞ്ചരിക്കുമ്പോഴും ക്ഷണിച്ച സമയത്തുതന്നെ എത്തിച്ചേരുവാൻ തിരുമേനി നിർബന്ധപൂർവ്വം ശ്രമിക്കാറുണ്ട്. കൃത്യമായി പ്രോഗ്രാം സ്ഥലത്ത് എത്തുമ്പോൾ ഒരു ചെറിയ മന്ദസ്മിതത്തോടെ വാച്ചിൽ നോക്കിയിട്ട് പറയും **"I am on right time"** പ്രസംഗവേദികളിലും ഈ സമയ ക്ലിപ്തത തിരുമേനി പാലിക്കാറുണ്ട്. പ്രസംഗത്തിന്റെ പൂർണ്ണരൂപം നേരത്തെതന്നെ എഴുതി തയ്യാർ ചെയ്ത് ലഭിച്ചിരിക്കുന്ന സമയത്തുതന്നെ അവ ഭംഗിയായി അവതരിപ്പിക്കുവാൻ തിരുമേനിക്ക് പ്രത്യേക സിദ്ധിയുണ്ട്. ഭാഗ്യസ്മരണാർഹനായ വട്ടക്കുന്നേൽ മാത്യൂസ് പ്രഥമൻ ബാവാ തിരുമേനിയാണ് സമയക്ലിപ്തതയുടെ കാര്യത്തിലുള്ള തിരുമേനിയുടെ വഴികാട്ടി.

## വരവ് ചെലവ് കണക്കുകളിലെ കൃത്യത

വരവ് ചെലവ് കണക്കുകൾ കൃത്യമായി സ്വന്തം കൈപ്പടയിൽ എഴുതി സൂക്ഷിക്കുന്നതിൽ കണിശക്കാരനാണ് തിരുമേനി. ചെറിയ കാര്യങ്ങൾക്ക് പോലും ചെലവാക്കുന്ന തുകയുടെ കൃത്യമായ കണക്ക് തിരുമേനി സൂക്ഷിക്കാറുണ്ട്. പൗരോഹിത്യ കർമ്മം നടത്തി ലഭിക്കുന്ന

തുക ഉപയോഗിച്ച് അരമനയിലെ ഭക്ഷണക്രമീകരണങ്ങൾ, വാഹനം, വാഹനത്തിന് ഉപയോഗിക്കുന്ന ഇന്ധനം എന്നിവ വാങ്ങിക്കുന്ന തിരുമേനി ഒരിക്കൽ പോലും ഭദ്രാസനത്തിൽ നിന്ന് തന്റെ ട്രാവലിങ്ങിന് അലവൻസും കൈപ്പറ്റാറില്ല. പൗരോഹിത്യകർമ്മം അല്ലാതെ ആരെങ്കിലും എന്തെങ്കിലും തിരുമേനിയെ ഏൽപ്പിച്ചാൽ ഒന്നുകിൽ ഓതറ സെ. ജോർജ് ദയറായ്ക്കോ, അല്ലെങ്കിൽ ഭദ്രാസനത്തിലെ ചാരിറ്റി പ്രവർത്തനങ്ങൾക്കായോ ആ തുക രസീത് നൽകി സ്വീകരിച്ച് ഉപയോഗിക്കുകയാണ് പതിവ്. തന്റെ വരവു ചെലവു കണക്കുകൾ ചാർട്ടേർഡ് അക്കൗണ്ടന്റിനെക്കൊണ്ട് ഓഡിറ്റ് ചെയ്യിപ്പിച്ച് ഭദ്രാസന നോട്ടീസ് ബോർഡിൽ പ്രസിദ്ധപ്പെടുത്താറുണ്ട്.

## അടുക്കും ചിട്ടയും

തിരുമേനി എന്ത് കാര്യം ചെയ്താലും അതിൽ ഒരു 'അത്താനാസിയോസ് ടച്ച്' പ്രതിഫലിക്കാറുണ്ട്. സെമിത്തേരിയിൽ മെഴുകുതിരികൾ വയ്ക്കുന്നിടം മുതൽ ശ്രേഷ്ഠമായ കൂദാശ ക്രമീകരണങ്ങൾ വരെയുള്ള ഘട്ടങ്ങളിൽ ഈ അടുക്കും ചിട്ടയും കൃത്യമായി പാലിക്കപ്പെടാറുണ്ട്. തിരുമേനിയുടെ കൃഷിയിടങ്ങളിലെ കപ്പയും, കവുങ്ങുമൊക്കെ പോലും കൃത്യമായ അകലത്തിലാണ് നിൽക്കുന്നത്. കാട്ടിക്കൂട്ടലുകളെ അങ്ങേയറ്റം വെറുക്കുന്ന തിരുമേനി കാര്യങ്ങൾ കൃത്യതയോടും സൂക്ഷ്മതയോടും ദീർഘവീക്ഷണത്തോടും ചെയ്യണമെന്നുള്ള നിർബന്ധബുദ്ധി പുലർത്താറുണ്ട്. ഹൃദയശസ്ത്രക്രിയയ്ക്കായി ഒരുങ്ങുന്നതിന്റെ തലേദിവസം കൂടെയുണ്ടായിരുന്ന വൈദികരോട് തിരുമേനി കൽപ്പിച്ചു **"അച്ചോ ഞാൻ ജീവിതകാലത്ത് എല്ലാ കാര്യത്തിലും അടുക്കും ചിട്ടയും വച്ചു പുലർത്തിയിരുന്ന ആളാണ്. അഥവാ എനിക്ക് എന്തെങ്കിലും സംഭവിച്ചാൽ എന്റെ ഭൗതികശരീരത്തുള്ള അംശവസ്ത്രങ്ങളും അവയുടെ ക്രമീകരണങ്ങളും ഒട്ടും അലക്ഷ്യമാക്കാൻ ഇടയാക്കാതെ അച്ചൻ ശ്രദ്ധിച്ച് വേണ്ടതു ചെയ്യണം."** കൃത്യതയോടും അടുക്കും ചിട്ടയോടും കാര്യങ്ങൾ ചെയ്യണമെന്ന ഉൽക്കടമായ ആഗ്രഹമാണ് തിരുമേനിയുടെ വലിയ പ്രത്യേകത. തിരുമേനിയുടെ കൂദാശാനുഷ്ഠാനങ്ങൾ ശ്രദ്ധേയമാണ്. കൂദാശാനുഷ്ഠാനങ്ങൾക്കു മുമ്പ് കൃത്യമായി ഒരുങ്ങുവാൻ തിരുമേനി സമയം കണ്ടെത്താറുണ്ട്. പട്ടംകൊട ശുശ്രൂഷയ്ക്ക് വളരെ നേരത്തേ തന്നെ മദ്ബഹായിലുള്ളവർക്ക് ടേൺ നൽകാനും, ഭംഗിയോടും ചിട്ടയോടും കൂദാശകൾ ക്രമീകരിക്കുവാനും തിരുമേനിക്ക് കഴിയാറുള്ളത് ഏവരും അഭിമാനപൂർവ്വമായിട്ടാണ് നോക്കി കാണുന്നത്. ആയിരം കൈയ്യൊപ്പ് രേഖ

പ്പെടുത്തിയാലും അത് ഒരു മാറ്റവുമില്ലാതെ വടിവൊത്ത രീതിയിൽ കാണപ്പെടുന്നത് ഇന്ന് തിരുമേനിയിൽ അലിഞ്ഞുചേർന്ന വ്യക്തിപ്രഭാവമായതുകൊണ്ടാണ്.

## ചെറിയ കാര്യങ്ങൾ പോലും കണ്ടെത്തുന്ന സൂക്ഷ്മദൃഷ്ടി

താൻ ചെയ്യുന്ന കാര്യങ്ങൾക്ക് വച്ചുപുലർത്തുന്ന അടുക്കും ചിട്ടയും കരുതലും തന്റെ കൂടെയുള്ളവരുടെ ഭാഗത്തു നിന്നും തിരുമേനി പ്രതീക്ഷിക്കുന്നു. ഇതിൽ ഭംഗം വരുമ്പോൾ തിരുമേനി നിർദാക്ഷണ്യം അവരെ ശാസിക്കുകയും തെറ്റുകൾ തിരുത്തുവാൻ ആവശ്യമായ നിർദ്ദേശങ്ങൾ നൽകുകയും ചെയ്യും. ആദ്യമായി തന്റെ കൂടെ കൂദാശയിൽ സഹായിക്കാൻ എത്തുന്നവരെ തിരുമേനി ശാസിക്കാറില്ല. കാര്യങ്ങൾ പറഞ്ഞ് മനസ്സിലാക്കി കൊടുക്കും. എന്നാൽ വീണ്ടും തെറ്റുകൾ ആവർത്തിക്കപ്പെടുമ്പോൾ മാത്രമാണ് തിരുമേനിയുടെ ശാസനകൾക്ക് വിധേയരാകുക. നിസ്സാരമെന്ന് കരുതുന്ന, സാരമില്ല ആരും കണ്ടുപിടിക്കില്ലയെന്ന് കരുതി അവഗണിക്കുന്ന തെറ്റുകളെ ഒറ്റനോട്ടത്തിൽ കണ്ടുപിടിക്കാൻ തിരുമേനിക്ക് അപൂർവ്വ സിദ്ധിവിശേഷമുണ്ട്. ചിലപ്പോഴെങ്കിലും കൂടെയുള്ളവർക്ക് തിരുമേനിക്ക് തലയ്ക്ക് ചുറ്റും കണ്ണുണ്ട് എന്ന് തോന്നിപ്പോകാറുണ്ട്. തന്റെ മുമ്പിലെത്തുന്ന ഫയലുകൾ എല്ലാം ശരിയായി പഠിക്കാനും ഭാഷാപരവും, ഭരണഘടനാപരവും, നിയമപരവും ആയ തെറ്റുകളെ ഒറ്റനോട്ടത്തിൽ കണ്ടെത്തി തിരുത്തുവാനും വളരേ വേഗം തിരുമേനിക്ക് കഴിയാറുണ്ട്.

## നിർലോഭമായ പ്രോത്സാഹനങ്ങൾ

നന്മയെയും കഴിവിനെയും നിർലോഭമായി പ്രോത്സാഹിപ്പിക്കുവാൻ തിരുമേനി പ്രത്യേകമായി ശ്രദ്ധിക്കാറുണ്ട്. തിരുമേനിയുടെ പ്രോത്സാഹനവാക്കുകളിൽ നിന്ന് ഊർജ്ജം ഉൾക്കൊണ്ടുകൊണ്ട് വളർച്ചയുടെ പടവുകൾ താണ്ടിയ നിരവധി പേരുണ്ട്. പട്ടംകൊട ശുശ്രൂഷ മദ്ധ്യേ സ്നാനാർത്ഥിയുടെ നന്മകളെ എടുത്തുപറഞ്ഞ് പ്രസംഗിക്കാനുള്ള കഴിവ് തിരുമേനിയുടെ മാത്രം പ്രത്യേകതയാണ്. **'അച്ചാ! ഫൈൻ വെരി ഗുഡ്'** എന്ന തിരുമേനിയുടെ പ്രയോഗശൈലി വ്യക്തികളിലേക്ക് കൈമാറുന്ന പ്രോത്സാഹന ഊർജം ചില്ലറയൊന്നുമല്ല. വ്യക്തികളിൽ ഒളിഞ്ഞുകിടക്കുന്ന കഴിവുകളെ തിരിച്ചറിയാനും അവരെ പ്രോത്സാഹിപ്പിക്കേണ്ടുന്ന മേഖലയിൽ പ്രോത്സാഹിപ്പിക്കുവാനും എപ്പോഴും ഒരു പടി മുന്നിലാണ് തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ. വൈദീകർ ഇടവകകളിൽ ആവിഷ്ക്കരിച്ച് നടപ്പാക്കുന്ന കർമ്മപദ്ധതികളെ വിശകലനം ചെയ്യുവാനും, ഈ പദ്ധതികളുടെ മെരിറ്റ്

ബോദ്ധ്യപ്പെട്ടാൽ **'ഇന്ന അച്ചൻ ഇന്നത് ചെയ്തു. കൊള്ളാം'** എന്ന് ഒരു മടിയും കൂടാതെ മറ്റുള്ളവരോട് സാക്ഷിക്കുവാനും മെത്രാപ്പോലീത്താ തയ്യാറാകാറുണ്ട്. ഇത് വൈദികർക്ക് തങ്ങളുടെ അജപാലനശുശ്രൂഷയിൽ പകർന്നു നൽകുന്ന ആത്മവിശ്വാസം വളരെ അധികമാണ്.

## തന്നെക്കാൾ തന്റെ അടുത്ത തലമുറ വളരണം എന്ന ചിന്ത

എന്റെ തലയ്ക്ക് മുകളിൽ ആരും വളരരുത്, എനിക്ക് ശേഷം പ്രളയം എന്ന് ചിന്തിക്കുന്നവരുടെ ഇടയിൽ ഏറെ വ്യത്യസ്തനാണ് അത്താനാസിയോസ് തിരുമേനി. വൈദികരുടെയും മറ്റുള്ളവരുടെയും പഠനകാര്യങ്ങളിൽ ഏറ്റവും അധികം പ്രോത്സാഹനം നൽകുന്നത് തിരുമേനിയാണെന്നുള്ളത് ഇന്ന് മലങ്കരസഭയിൽ പരക്കെ അംഗീകരിക്കപ്പെട്ട യാഥാർത്ഥ്യമാണ്. ഞാൻ ചെങ്ങന്നൂർ ഭദ്രാസനത്തിൽ ആയിരുന്നെങ്കിൽ എനിക്കും പഠിച്ചു വളരാമായിരുന്നു എന്ന് നെടുവീർപ്പിടുന്ന വൈദീകരുടെ കുറവല്ലാത്ത സംഖ്യ സഭയിൽ ബാക്കിയുണ്ട്. പഠനവിഷയങ്ങളിൽ നിർലോഭമായ പ്രോത്സാഹനം ചൊരിയുമ്പോൾ തിരുമേനിയുടെ ചിന്താഗതി ഇങ്ങനെയാണ് **'എന്റെ അപ്പൻ തന്നെക്കാൾ തന്റെ മക്കൾ വളരണമെന്ന് ആഗ്രഹിച്ചതുകൊണ്ട് ഞാൻ ഈ നിലയിലെത്തിയത് അപ്പോൾ പിന്നെ എന്റെ ആഗ്രഹവും അടുത്ത തലമുറ എന്നെക്കാൾ വളരണമെന്നാണ് '.** പഠിതാവിനെക്കാൾ ഒരു പടി മുന്നിൽ ചിന്തിച്ച് പഠനം പൂർത്തിയാക്കിയാൽ ഭാവി കൂടി മനസ്സിൽ കണക്കുകൂട്ടി വ്യത്യസ്തങ്ങളായ പാഠ്യമേഖലയിലേക്ക് വ്യക്തിയുടെ ചിന്ത തിരിച്ചുവിടുവാൻ കഴിയുന്നതുമൂലം സഭയുടെ നൂതന കർമ്മപഥങ്ങളിലെ റിസോഴ്സ് പേഴ്സൺസ് പലരും തിരുമേനിയുടെ കണ്ടുപിടിത്തങ്ങളാണ്.

## കാര്യങ്ങൾ വെട്ടിത്തുറന്നു പറയുന്ന ശൈലി

മനസ്സിൽ ഒന്നു വച്ചിട്ട് മറ്റൊന്നിന് സമ്മതം മൂളുന്ന ശൈലി തിരുമേനിക്കില്ല. ഇഷ്ടപ്പെട്ടത് ഇഷ്ടപ്പെട്ടെന്നു തുറന്നുപറയുവാനും ഇഷ്ടപ്പെടാത്തത് ഇഷ്ടപ്പെടാത്തതു തന്നെ എന്നു വ്യക്തമാക്കുവാനും തിരുമേനി തയ്യാറാകും. തന്മൂലമാണ് വിമർശകരുടെ ഒരു പട തന്നെ തിരുമേനിക്ക് എതിരെ ഉണ്ടായിട്ടുള്ളത്. കാനഡയിലേക്ക് പോകാനുള്ള തന്റെ വിസ നിഷേധിച്ച കോൺസുലേറ്റ് അധികാരികളോട് തിരുമേനി ഇപ്രകാരം പ്രതികരിച്ചു.

# Malankara Orthodox Syrian Church

(CATHOLICATE OF THE EAST)

**DIOCESE OF CHENGANNUR**

**Most Rev. Thomas Mar Athanasios**

METROPOLITAN

Res: St. George Dayara
Othera - 689546
Kerala, India.
Phone: 0469-2656808
e-mail: marathanasios@gmail.com

Office: Bethel Aramana
Chengannur - 689121
Kerala, India.
Phone: 0479 - 2453310
Fax: 0479 - 2451331
Mob: 94477 91896

To

30.09.2004

The Counsellor (Immigration),
Canadian High Commission,
7/8, Shantipath, Chanakyapuri,
P.O.Box - 5209,
New Delhi - 11021.

Sir,

Ref: Your letter dated 16.09.2004
Sub: File No.V040405023

I am in receipt of your letter cited above. Thanks.

Please note that I did not apply for a temporary resident Visa to Canada. My application was for a Visit Visa for a few days.

I did visit Canada thrice in the past as can be seen from my Passport. At that point of time I met all the requirements of your Immigration and Refuge Protection Act. What happened thereafter, I do not know.

I am not interested to submit a new application as I do not consider that a Canadian Visa is a “Visa to heaven”.

A word of apology from you in this context shall not be out of place.

Sincerely yours,

Thomas Mar Athanasios Metropolitan.

സഭയുടെ ഉത്തരവാദിത്തപ്പെട്ട കർമ്മസരണികളിൽ പ്രവർത്തിക്കുമ്പോൾ തന്റെ മനസ്സാക്ഷി ശരിയെന്നു തോന്നിപ്പിക്കുന്ന കാര്യങ്ങൾ ആരുടെയും മുഖത്തുനോക്കി പറയുവാനുള്ള ധൈര്യവും ആർജ്ജവത്വവും തിരുമേനി കാണിച്ചിട്ടുണ്ട്. സത്യം ചെയ്തിട്ടും ചേതം വന്നാലും മാറാത്തവൻ എന്ന പട്ടംകൊട അമാലോഗ്യ പ്രഖ്യാപനം എക്കാലവും മുറുകെ പിടിക്കുന്ന വ്യക്തിത്വമാണ് തിരുമേനിയുടേത്.

## സ്ഥാനമാനങ്ങൾക്കു പിന്നാലെ പായാത്ത മനസ്സ്

അവസരങ്ങൾ നേടിയെടുക്കുകയല്ല, അവസരങ്ങൾ തേടിയെത്തുകയാണ് എന്ന ഉറച്ച വിശ്വാസക്കാരനാണ് തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ. മേൽപ്പട്ട സ്ഥാനത്തേക്ക് തെരഞ്ഞെടുക്കുവാനായി തന്റെ കുടുംബത്തിൽ പെട്ടവർ ശ്രമിക്കുന്നു എന്ന് മനസ്സിലാക്കി അവർക്കെഴുതി **“അവസരങ്ങൾക്കായി ഓടിനടക്കുന്ന പാരമ്പര്യം നമ്മൾക്കില്ല. ദൈവഹിതമെങ്കിൽ എല്ലാ അവസരവും നമ്മെ തേടിവരും”** ആ എഴുത്തിന്റെ പൂർണ്ണരൂപം ഇവിടെ ചേർക്കുന്നു.

Baroda
25.09.’78

My Dear Pappychayan,

I am in receipt of your letter dtd. 11th Sept. 1978. Thanks.

I am thankful to all of you for the interest you are taking in me. I have already expressed my views on your wish to present me as a candidate for a higher ecclesiastical post.

I do not personally appreciate the present trend of canvassing votes. Besides we do not have any precedence in the past in approaching the Church for a higher office. It was all forced on us. Let it be repeated if it is the will of God.

But at the same time if my services are required by my Church, I shall gladly comply with the direction of the Church and shall not be found wanting.

.........................................................



Fr.K.T.Thomas

രണ്ടു ടേമിൽ കൂടുതൽ സഭയിലെ ഒരു സ്ഥാനവും വഹിക്കരുത് എന്ന നിർബ്ബന്ധബുദ്ധിക്കാരനാണ് തിരുമേനി. രണ്ടു ടേം കഴിഞ്ഞും തുടരുവാൻ ആവശ്യപ്പെട്ട പല സ്ഥാനമാനങ്ങളും തിരുമേനി സ്നേഹ പൂർവ്വം നിരസിക്കുകയാണ് ചെയ്തത്. തിരുമേനി പ. ബാവാതിരു മേനിക്കു എഴുതിയ സ്വകാര്യകത്ത് ഈ ആശയം വ്യക്തമാക്കുവാൻ പ്രസിദ്ധപ്പെടുത്തുന്നു.

# Malankara Orthodox Syrian Church

(CATHOLICATE OF THE EAST)

**DIOCESE OF CHENGANNUR**

**Most Rev. Thomas Mar Athanasios**

METROPOLITAN

Res: St. George Dayara
Othera - 689546
Kerala, India.
Phone: 0469-2656808
e-mail: marathanasios@gmail.com

Office: Bethel Aramana
Chengannur - 689121
Kerala, India.
Phone: 0479 - 2453310
Fax: 0479 - 2451331
Mob: 94477 91896

No.CD/TMA/394/'07 13.08.2007

പരിശുദ്ധ ബാവാതിരുമേനി,

Church Accounts Committee യുടെ പ്രസിഡന്റായി എന്നെ മൂന്നാം പ്രാവശ്യവും നാമനിർദ്ദേശം ചെയ്തിരിക്കുന്നതായി ഞാൻ അറിയുന്നു. ഒരാൾ ഒരു സ്ഥാനത്ത് രണ്ടു പ്രാവശ്യത്തിൽ കൂടുതൽ ഇരിക്കരുതെന്നാണ് എന്റെ വ്യക്തിപരമായ അഭിപ്രായം. എന്റെ മെത്രാസനത്തിലും ആത്മീയ സംഘടനാ പ്രവർത്തകരെ നിയമിക്കുമ്പോൾ ഈ മാന ദണ്ഡം ഞാൻ പുലർത്താറുണ്ട് Church Accounts Committee യുടെ പ്രസിഡന്റായി മൂന്നാം പ്രാവശ്യവും എന്നെ നിയമിക്കരുതെന്ന് താഴ്മ യായി അപേക്ഷിക്കുന്നു.

ബാവാതിരുമനസ്സിന് സൗഖ്യമെന്നു വിശ്വസിക്കുന്നു.

വിനയാദരപുരസ്സരം

✠ Mar Athanasios

തോമസ് മാർ അത്താനാസിയോസ്

മെത്രാപ്പോലീത്താ

നിയുക്ത കാതോലിക്കാസ്ഥാനത്തേക്ക് സഭ ഉറ്റുനോക്കിയിരുന്ന വ്യക്തിത്വമായിരുന്നു തിരുമേനിയുടേത്. ഈ സ്ഥാനത്തിനുവേണ്ടി മത്സരത്തിനും പ്രചരണത്തിനും ഇറങ്ങണമെന്ന് തിരുമേനിയെ നിർബന്ധിച്ചവരോടുള്ള മറുപടി ഇങ്ങനെയാണ്. സഭയ്ക്ക് എന്നെ ആവശ്യമെങ്കിൽ ഉത്തരവാദിത്തപ്പെട്ട സമിതികൾ ആ കാര്യം എന്നോട് ആവശ്യപ്പെടും. അത് സ്വീകരിക്കണമോ വേണ്ടയോ എന്ന അവസാന തീരുമാനം എന്റേതുമാത്രമാകും. ഈ കാര്യത്തിലുള്ള തിരുമേനിയുടെ മൗനം കണ്ട് സഹികെട്ട ഒരു യുവവൈദികൻ അല്പം നിരാശയോടെ ഞാൻ തിരുമേനിക്ക് വേണ്ടി നോട്ടീസ് അടിക്കാൻ പോകുകയാണ് എന്ന് പ്രതികരിച്ചപ്പോൾ ഒരു ചെറുപുഞ്ചിരിയോടെ തിരുമേനിയുടെ മറുപടി **അച്ചൻ നോട്ടീസ് അടിക്കുന്നതു കൊള്ളാം, പക്ഷേ അച്ചൻ എന്റെ ഭദ്രാസനത്തിൽ കാണില്ല.** ഹൃദയശസ്ത്രക്രിയയ്ക്ക് ശേഷം ആശുപത്രിയിൽ വിശ്രമിക്കുന്ന തന്റെ പേരിൽ നിയുക്ത കാതോലിക്കാസ്ഥാനത്തേക്ക് നോമിനേഷൻ കൊടുക്കാൻ ശ്രമിക്കുന്നു എന്ന് മനസ്സിലാക്കിയ തിരുമേനി രോഗക്കിടക്കയിൽ നിന്ന് പ. ബാവാതിരുമേനിയുടെ പേരിൽ ഇപ്രകാരം ഫാക്സ് ചെയ്തു.

**May it please Your Holiness**

**I write this note from Vijaya Hospital, Chennai were I underwent a Bypass Surgery. The surgery was over on Tuesday last and I am in the room and recouping. I hope to be back in Kerala by 10th of October after a final check up.**

**I may not be in a position to attend the Holy Synod convened this afternoon at old seminary because of the reason mentioned above.**

**I am informed by my diocesian secretary on phone that one nomination paper was collected from the catholicate office on my behalf. Only if the official bodies viz the Holy Synod or the Managing Committee nominates my name, I would accept the nomination. If that is not the case, the nomination submitted by the 30 members of the Malankara Association may be rejected.**

**I pray for a successful and divine conclusion in today's meeting**

**Yours in Christ**

**Thomas Mar Athanasios**
**Metropolitan Chengannur Diocese**
**& Secretary, Holy Episcopal Synod**

**Chennai**
**26.09.2006**

## പ്രവർത്തനങ്ങൾക്ക് മുമ്പേ മാനസികമായി ഒരുങ്ങുന്ന തിരുമേനി

താൻ ചെയ്യുവാൻ പോകുന്ന എല്ലാ പ്രവർത്തനങ്ങൾക്കും മുമ്പ് അതിനുവേണ്ടി മാനസികമായി വളരെ തയ്യാറെടുപ്പുകൾ തിരുമേനി നടത്താറുണ്ട്. പലവട്ടം മനനം ചെയ്ത് ആലോചിച്ചതിനു ശേഷം മാത്രമാണ് അന്തിമ തീരുമാനങ്ങൾ കൈക്കൊള്ളാറ്. തന്റെ ഹൃദയശസ്ത്രക്രിയയ്ക്കായി മദ്രാസ് വിജയ ഹോസ്പിറ്റിൽ ഒരുങ്ങുന്നതിന്റെ തലേ ദിവസം സ്വന്തം കൈപ്പടയിൽ വിൽപത്രം എഴുതി തയ്യാറാക്കാനും അത് തിരുമേനി തന്നെ ഒട്ടിച്ച് സീൽ ചെയ്ത് തന്റെ പെട്ടിയിൽ നിക്ഷേപിക്കാനും തയ്യാറായി. ഓപ്പറേഷന്റെ തലേദിവസം തന്നെ ശുശ്രൂഷിച്ചിരുന്ന വൈദികനെ മാറ്റിനിർത്തി അഥവാ തനിക്ക് എന്തെങ്കിലും സംഭവിച്ചാൽ ഏതു രീതിയിൽ നാട്ടിലേക്ക് തന്നെ കൊണ്ടുപോകണമെന്നും തന്റെ അംശവസ്ത്രങ്ങൾ ഏത് എപ്രകാരം ധരിപ്പിക്കണമെന്നും, എവിടെ എങ്ങനെ തനിക്കായി അന്ത്യവിശ്രമം ഒരുക്കണമെന്നും വേണ്ട നിർദ്ദേശം നൽകി. ഓപ്പറേഷൻ തീയറ്ററിലേക്ക് പോകുന്നതിനു മുമ്പ് അഭിവന്ദ്യ യാക്കോബ് മാർ ഐറേനിയോസ് പ്രത്യേക പ്രാർത്ഥന നിർവ്വഹിച്ചു. ശിരസ്സിൽ നിന്ന് മസ്നപ്സാ നീക്കം ചെയ്യാനെത്തിയ നേഴ്സുമാരോട് ഓപ്പറേഷൻ തീയറ്റർ വരെ ഇത് എന്റെ തലയിൽ ഇരിക്കട്ടെ എന്ന് സമ്മതം വാങ്ങുകയും ഓപ്പറേഷന് തൊട്ടുമുമ്പ് മാത്രമാണ് തന്റെ പൗരോഹിത്യ ശിരോവസ്ത്രം അഴിച്ചു വെയ്ക്കുവാൻ തിരുമേനി തയ്യാറായത് എന്നുള്ളത് മെത്രാപ്പോലീത്തായുടെ മാനസീകമായ ദൃഢതയെ വെളിവാക്കുന്നു.

## ആത്മാവിന്റെ ഭാഗമായ സഭാസ്നേഹം

സഭയെ നെഞ്ചോട് ചേർത്ത് പരിപാലിച്ച കുടുംബ പാരമ്പര്യം അണുവിട വിട്ടുവീഴ്ചയില്ലാതെ കാത്തുസൂക്ഷിക്കുന്ന തിരുമേനി സഭാനേതൃത്വത്തിന്റെ ഏതു നിർദ്ദേശവും ശിരസ്സാ വഹിക്കാറുണ്ട്. അടിയന്തിരമായി യാത്ര ചെയ്യുമ്പോഴും സഭാകേന്ദ്രത്തിൽ നിന്ന് പ. ബാവാ തിരുമേനിയുടെ വിളി ഉണ്ടായാൽ തന്റെ സർവ്വപ്രോഗ്രാമും മാറ്റിവെച്ച് ഓടിയെത്തുവാൻ തിരുമേനി എപ്പോഴും ശ്രമിക്കാറുണ്ട്. തനിക്ക് ലഭിക്കുന്ന ആദരവും ബഹുമാനവും സഭയുടെ ഭാഗമായതുകൊണ്ടാണ് എന്ന ഉത്തമബോധ്യമാണ് തിരുമേനിയെ ആഴത്തിൽ ഭരിക്കുന്നത്. മേൽപ്പട്ട സ്ഥാനപ്രാപ്തിക്കു ശേഷം മാതൃ ഇടവകയായ പുത്തൻകാവ് സെന്റ് മേരീസ് ഇടവക നൽകിയ സ്വർണ്ണസ്ളീബാ കയ്യിലെടുക്കു

മ്പോൾ തിരുമേനി പറയുന്ന സ്ഥിരം പല്ലവിയുണ്ട്. **"ഇതു ഞാൻ കിഴക്കേത്തലയ്ക്കൽ കുട്ടിയുടെ മകനായതുകൊണ്ട് ലഭിച്ചതല്ല, സഭയുടെ മേൽപ്പട്ടക്കാരനായതുകൊണ്ട് ലഭിച്ചതാണ്."** ഹൃദയശസ്ത്രക്രിയയ്ക്കായി ഒരുങ്ങുന്നതിനു മുമ്പ് എഴുതി തയ്യാറാക്കിയ വിൽപ്പത്രത്തെ ആദിയോടന്തം ഭരിക്കുന്ന വികാരവും ആഴത്തിലുള്ള ഈ സഭാസ്നേഹം തന്നെ. തന്റെ കയ്യിലുള്ള ഒരു ചെറിയ സ്പൂണിന്റെ പോലും കണക്ക് കൃത്യമായി രേഖപ്പെടുത്തി അതു സഭാവക സ്ഥാപനങ്ങൾക്ക് വിട്ടുകൊടുത്തുകൊണ്ടുള്ള വിൽപ്പത്രമാണ് തിരുമേനി തയ്യാറാക്കിയത്. തനിക്ക് പറയാനുള്ള കാര്യങ്ങളെ ഉത്തരവാദിത്തപ്പെട്ട വേദികളിൽ തുറന്നു പറയുമെന്നല്ലാതെ അതിനു പുറത്ത് സഭയ്ക്ക് ദോഷം വരുന്ന ഒരു സംഭാഷണവും മെത്രാപ്പോലീത്താ നടത്താറില്ല എന്നുള്ളത് ആ വ്യക്തിത്വത്തിന്റെ വലിയ ശ്രേഷ്ഠതയാണ്.

## സഭാവിശ്വാസത്തിന്റെ കാവൽഭടൻ

മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് പൈതൃകമായ ലഭിച്ച പാരമ്പര്യങ്ങളെയും വിശ്വാസാചാരങ്ങളെയും കാത്തുസൂക്ഷിക്കുന്നതിൽ കണിശക്കാരനാണ് തിരുമേനി. സഭാവിശ്വാസം കാത്തുപരിപാലിക്കുന്നതിൽ വിട്ടുവീഴ്ചയില്ലാത്ത നിലപാടുകളാണ് തിരുമേനി സ്വീകരിക്കുന്നത്. വിശ്വാസ പഠനത്തിന് മുൻതൂക്കം കൊടുക്കുന്ന വിശ്വാസപഠന വർഷവും, കൗദാശിക ജീവിതാനുഭവ വർഷവും ഒക്കെ ഈ കാര്യത്തിലുള്ള തിരുമേനിയുടെ നിലപാടുകളെ വ്യക്തമാക്കുന്നവയാണ്. ഭദ്രാസന കൺവൻഷനിൽ പങ്കെടുക്കുന്ന വിശ്വാസികൾക്ക് നൽകുവാനായി സഭാ വിശ്വാസാചാരങ്ങൾ പ്രതിപാദിക്കുന്ന ലഘുലേഖകൾ തിരുമേനി തന്നെ കോട്ടയത്തു പോയി എടുത്തുകൊണ്ടു വന്ന് വിതരണം ചെയ്യുകയുണ്ടായി. സഭാപരമായ സംശയങ്ങൾക്ക് ഉത്തരം നൽകാൻ പര്യാപ്തമായ ബഹു. മാത്യു വൈദ്യനച്ചന്റെ 70 ചോദ്യങ്ങൾക്ക് ഉത്തരം എന്ന പുസ്തകം തന്റെ ഭദ്രാസനത്തിലെ എല്ലാ ഭവനങ്ങളിലും എത്തിക്കുവാൻ തിരുമേനി യത്നിച്ചു.

എക്യുമിനിക്കൽ പ്രസ്ഥാനങ്ങളോടുള്ള ആദരവു വച്ചു പുലർത്തുമ്പോൾ തന്നെ സ്വന്തം വിശ്വാസാചാരങ്ങളെ മാറ്റിവച്ചുകൊണ്ടുള്ള ഒരു നീക്കുപോക്കിനും തിരുമേനി തയ്യാറാവുകയില്ല. പെന്തക്കോസ്ത് വിഭാഗത്തിൽ പെട്ടവരുമായി വേദിപങ്കിടുന്നവരിൽ നിന്ന് തന്റെ വൈദികരെ വിലക്കിക്കൊണ്ട് തിരുമേനി പുറപ്പെടുവിച്ച കല്പന സഭ ആകമാനം ചൂടേറിയ ചർച്ചകൾക്ക് വഴിതെളിച്ചു. സഭയുടെ ഔദ്യോഗിക മുഖപത്രമായ മലങ്കര സഭാമാസികയിലൂടെ പുറത്തുവന്ന പ്രതികരണങ്ങൾ

എല്ലാം തിരുമേനിയുടെ ധീരമായ നിലപാടിനെ സ്വാഗതം ചെയ്യുന്നവയായിരുന്നു.

## ആരാധനയിൽ അലിയുന്ന ആത്മീയ ജീവിതം

ശബ്ദ ഗാംഭീര്യം കൊണ്ടും വ്യക്തത കൊണ്ടും ചിട്ടയായ ക്രമീകരണങ്ങൾ കൊണ്ടും പ്രൗഢമാണ് തിരുമേനിയുടെ ആരാധന. ആരാധന കാട്ടിക്കൂട്ടലുകളായി മാറിയാൽ അതാണ് തിരുമേനി ഒരിക്കലും പൊറുക്കാത്ത തെറ്റ്. ഓർമ്മകുർബ്ബാന ചൊല്ലിയാലും, പെരുന്നാൾ കുർബ്ബാന ചൊല്ലിയാലും തിരുമേനി വി.കുർബ്ബാന ചൊല്ലിത്തീർക്കുവാനെടുക്കുന്ന സമയം തുല്യമാണ്. ആരാധനയിൽ ലയിച്ചുനിന്ന് കൂദാശകൾ അർപ്പിക്കുന്നു എന്നതാണ് തിരുമേനിയുടെ ആരാധനാജീവിതത്തിന്റെ വൈശിഷ്ട്യം. മലങ്കര സഭയിലെ മേൽപ്പട്ടക്കാരൻ എന്ന നിലയിൽ 128 പട്ടംകൊട ശുശ്രൂഷകൾക്ക് തിരുമേനി മുഖ്യകാർമ്മികത്വം വഹിച്ചിട്ടുണ്ട്.

### മുൾക്കിരീടം ധരിച്ച ക്രിസ്തുവിനെ മാതൃകയാക്കിയ ആത്മീയാചാര്യൻ

ഫാ. കെ. റ്റി. തോമസ് തന്റെ കിടപ്പുമുറിയിൽ കാത്തുസൂക്ഷിക്കുന്ന മുൾക്കിരീടം ധരിച്ച ക്രിസ്തുവിന്റെ മുഖരൂപമുള്ള ഒരു അമൂല്യചിത്രമുണ്ട്. എത്ര നന്മ ചെയ്താലും ഒടുവിൽ ഇതായിരിക്കും പ്രതിഫലം എന്ന് ഓരോ ദിവസവും ഓർമ്മിക്കാനും അത് മനസ്സിൽ സ്ഥിരമാക്കുവാനും വേണ്ടിയായിരുന്നു ആ യുവവൈദികൻ ഈ ചിത്രം തന്റെ കിടപ്പുമുറിയിൽ അമൂല്യനിധിപോലെ കാത്തുസൂക്ഷിച്ചത്. പിൽക്കാലത്ത് താൻ സഹായിച്ച, സ്നേഹിച്ച പലരും തന്നെ തനിക്കെതിരെ തിരിഞ്ഞപ്പോൾ ഒരു ഭാവഭേദവുമില്ലാതെ അത് നേരിടുവാൻ തിരുമേനിക്ക് കരുത്തേകിയത് താൻ സ്വായത്തമാക്കിയ ഈ ആത്മീയ തിരിച്ചറിവായിരുന്നു.

## സാമൂഹിക പ്രതിബദ്ധതയുടെ ആൾരൂപം

സമൂഹത്തെ ആഴത്തിൽ ഗ്രസിക്കുന്ന പ്രതിസന്ധികളോട് മുഖം തിരിച്ചു നിൽക്കുവാൻ ഒരിക്കലും തിരുമേനി ശ്രമിക്കാറില്ല. യുവാവായിരുന്ന കാലഘട്ടത്തിൽ വിമോചന സമരത്തിൽ സജീവമായി പങ്കെടുത്ത് പ്രവർത്തിച്ചതു മുതൽ തുടങ്ങുന്നു തിരുമേനിയുടെ ഈ കർമ്മകാണ്ഡം. ഗുജറാത്തിനെ പിടിച്ചു കുലുക്കിയ ഭൂകമ്പ ദുരിതബാധിത പ്രദേശങ്ങളിൽ സഹായഹസ്തവുമായി സഞ്ചരിക്കുവാനും, കേരളത്തിലെ സുനാമി ബാധിത പ്രദേശങ്ങൾ നേരിട്ട് സന്ദർശിച്ച് സഹായങ്ങൾ എത്തിക്കുവാനും, ചിക്കുൻ ഗുനിയാ എന്ന പകർച്ചവ്യാധിക്കു

മുമ്പിൽ നമ്മുടെ സംസ്ഥാനം പകച്ചു നിന്നപ്പോൾ ഫലപ്രദമായ ആയുർവേദ മരുന്ന് ഗുജറാത്തിൽ നിന്ന് കൊണ്ടുവന്ന് സൗജന്യമായി വിതരണം ചെയ്യുവാനും തിരുമേനി പ്രതിജ്ഞാബദ്ധമായ മനസ്സുമായി മുമ്പോട്ടു വന്നു. കേരള സർക്കാരിന്റെ മാലിന്യമുക്ത കേരളം എന്ന ആഹ്വാനം ഉൾക്കൊണ്ടുകൊണ്ട് കൈക്കോട്ടും തൂമ്പയുമായി ചെങ്ങന്നൂർ ശാസ്താപുരം മാർക്കറ്റ് വൃത്തിയാക്കുവാൻ മെത്രാപ്പോലീത്താ നേരിട്ടെത്തിയത് ചെങ്ങന്നൂർ നിവാസികൾക്ക് മറക്കാൻ കഴിയാത്ത കാഴ്ചയാണ്.

**നിശ്ചയദാർഢ്യത്തിന്റെ ശക്തിദുർഗ്ഗം**

ദൈവബോധം പകരുന്ന ആത്മീയ അടിത്തറയിൽ സ്വന്തം മനസ്സാക്ഷി മന്ത്രിക്കുന്ന നിർദ്ദേശങ്ങളെ ആരുടെയും മുമ്പിൽ പണയംവയ്ക്കാതെ തീരുമാനങ്ങൾ കൈക്കൊള്ളുവാൻ തിരുമേനി ബദ്ധശ്രദ്ധാലുവാണ്. പ്രതിസന്ധികളുടെ മുമ്പിൽ തിരുമേനി വച്ചുപുലർത്തുന്ന അക്ഷോഭ്യത ഏവരേയും ആകർഷിക്കുന്നു. നടക്കാത്ത കാര്യങ്ങളെ നടക്കില്ലെന്നു പറയുവാനും സഭാപുരോഗതിക്ക് അനിവാര്യമായ ആശയങ്ങൾക്കു പിന്നിൽ നിശ്ചയദാർഢ്യത്തോടെ അവസാനം വരെ നിലനിൽക്കുവാനും തിരുമേനിക്ക് കഴിയാറുണ്ട്.

**ആർഷഭാരത സംസ്കൃതിയെ മനസ്സിൽ താലോലിക്കുന്ന മേല്പട്ടക്കാരൻ**

ആർഷഭാരത പൈതൃകങ്ങളിൽ അഭിമാനം കൊള്ളുകയും അതു കാത്തു പരിപാലിക്കപ്പെടേണ്ടവയാണെന്ന് ഉറച്ച് വിശ്വസിക്കുകയും ചെയ്യുന്ന ആത്മീയാചാര്യനാണ് തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ. തന്റെ അരമന കേന്ദ്രമായ ബഥേൽ അരമനപ്പള്ളിയുടെ നിർമ്മാണ ഘട്ടങ്ങളിൽ ഈ സനാതന പാരമ്പര്യങ്ങളെയെല്ലാം ശ്രദ്ധാപൂർവ്വം ആവിഷ്കരിക്കുവാൻ തിരുമേനിക്ക് കഴിഞ്ഞിട്ടുണ്ട്. കൊടിമരവും കൽപ്പടവുകളും കൽവിളക്കുകളുമൊക്കെ ഇവയിൽ ചിലതു മാത്രമാണ്. ഭദ്രാസനത്തിലെ ദേവാലയങ്ങളുടെ നിർമ്മാണഘട്ടങ്ങളിൽ ഈ സനാതന സംസ്കാരം ആവിഷ്കരിക്കണമെന്നുള്ള നിർദ്ദേശങ്ങൾ നൽകുന്നതിൽ തിരുമേനി എപ്പോഴും ഉത്സുകനാണ്.

**പ്രകൃതിയെയും മണ്ണിനെയും സ്നേഹിക്കുന്ന മെത്രാപ്പോലീത്താ**

പ്രകൃതിരമണീയത ആസ്വദിക്കുവാനും കൃഷികാര്യങ്ങൾ ക്രമീകരിക്കുവാനും അത്യധികം ഉത്സാഹിയാണ് തോമസ് മാർ അത്താനാ

സിയോസ് മെത്രാപ്പോലീത്താ. വെള്ളക്കുഴിയായിരുന്ന ബഥേൽ അരമനയുടെ മുൻവശം ഹരിതാഭശോഭ നിറഞ്ഞു നിൽക്കുന്നുവെങ്കിൽ അത് മെത്രാപ്പോലീത്തായുടെ മണ്ണിനോടുള്ള അഭേദ്യബന്ധം മൂലമാണ്. കാർഷികോത്പന്നങ്ങളുടെ വളർച്ച, മക്കളുടെ വളർച്ചപോലെ കണ്ട് ആസ്വദിക്കുവാനും പരിപാലിക്കുവാനും തിരുമേനി സദാ പരിശ്രമിക്കാറുണ്ട്. തന്റെ കാർഷിക വിളകൾ മറ്റുള്ളവർക്ക് പരിചയപ്പെടുത്തുവാനും പങ്കിട്ടുനൽകുവാനും കഴിയുമ്പോൾ ആ മുഖത്ത് സ്ഫുരിക്കുന്ന ആത്മസന്തോഷം വാക്കുകൾക്ക് അതീതമാണ്.

മലങ്കര ഓർത്തഡോക്സ് സഭയുടെ കരുത്തുറ്റ വക്താവായി, ദർശനങ്ങളുടെ കാവൽക്കാരനായി, ആത്മബോധത്തിന്റെ സഹയാത്രികനായി, സുതാര്യ നിലപാടുകളുടെയും നിശ്ചയദാർഢ്യത്തിന്റെയും ആൾരൂപമായി, നൂതന കർമ്മപദ്ധതികകളുടെ ശില്പിയായി നിറയുന്ന ആത്മീയസാന്നിദ്ധ്യമാണ് ചെങ്ങന്നൂർ ഭദ്രാസന പ്രഥമ സാരഥി തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ. 'അമരണവാൻ' എന്ന നാമാർത്ഥം അനശ്വരമാക്കുന്ന ദർശനങ്ങളുടെ അമരത്വം ഇനിയും വിതറുവാൻ സപ്തതിയുടെ നിറവിൽ പ്രശോഭിയ്ക്കുന്ന വന്ദ്യപിതാവിനെ സർവ്വശക്തൻ ബലപ്പെടുത്തട്ടെ. ഈ പ്രാർത്ഥന കണ്ഠനാളങ്ങളിൽ നിറച്ച് മലങ്കര സഭയുടെ അജഗണങ്ങൾ ആർത്തു വിളിക്കുന്നു "വാഴുക ആബൂൻ മാർ അത്താനാസിയോസ്". ☐



# ഓർമ്മകളും സാക്ഷ്യങ്ങളും

**ആശയങ്ങളുടെ വ്യക്തത, നിലപാടുകളുടെ കരുത്ത്, സമൂഹനന്മയ്ക്കായി സഞ്ചരിക്കാനുള്ള നിയോഗം, പണയം വയ്ക്കാത്ത ആത്മബോധം ഇവ സമൂഹത്തിൽ വിരിയിച്ചെടുക്കുന്ന ബോധ്യങ്ങൾ അക്ഷരത്താളുകൾക്ക് ഉൾക്കൊള്ളുവാൻ അസാധ്യം, പ്രചോദനം ഉൾക്കൊള്ളുന്ന ജീവിതങ്ങൾക്കേ മറ്റുള്ളവരിലെ ചോദനകളെ ഉദ്ദീപിപ്പിക്കുവാൻ കഴിയുകയുള്ളൂ. തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായുടെ വൈവിദ്ധ്യങ്ങളായ പ്രവർത്തന സരണികളിലെ സാക്ഷ്യവും വിലയിരുത്തലുകളും സമഞ്ജസമായി സമ്മേളിക്കുന്ന ഓർമ്മയുടെ ചെപ്പുകൾ ഇവിടെ തുറക്കപ്പെടുന്നു.**

# നിശ്ചയദാർഢ്യമുള്ള ആബൂൻ

## പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവാ

മലങ്കര ഓർത്തഡോക്സ് സഭയിലെ സുശക്തവും സുശിക്ഷിതവുമായ മെത്രാസനങ്ങളിൽ ഒന്നായ ചെങ്ങന്നൂർ മെത്രാസനത്തിന്റെ പ്രഥമ ഇടയനായ തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ അദ്ദേഹത്തിന്റെ ജീവിതയാത്രയിൽ എഴുപത് വർഷങ്ങൾ പൂർത്തീകരിക്കുന്നു എന്നറിയുന്നതിൽ നാം ദൈവത്തെ മഹത്വപ്പെടുത്തുന്നു. പുണ്യശ്ലോകനായ പുത്തൻകാവിൽ ഗീവർഗീസ് മാർ പീലക്സിനോസ് തിരുമേനിയുടെ പിൻതലമുറക്കാരനായി സഭാനേതൃത്വത്തിലേക്ക് ദൈവത്താൽ വിളിച്ചു ചേർക്കപ്പെട്ട അഭിവന്ദ്യ തിരുമേനി, ചെങ്ങന്നൂർ മെത്രാസനത്തിന്റെ അമരക്കാരനായി നിന്നുകൊണ്ട് ആ മെത്രാസനത്തിന്റെ ബഹുവിധമായ വളർച്ചയ്ക്ക് നേതൃത്വം നൽകി എന്നുള്ളത് സഭയ്ക്ക് എക്കാലവും അഭിമാനിക്കാവുന്ന സംഗതിയാണ്. മലങ്കര സഭയിലെ ഒരു യുവവൈദികനായി ബോംബെ ഭദ്രാസനത്തിൽ സേവനത്തിന് തുടക്കമിട്ട കെ. റ്റി. തോമസ് അച്ചൻ ഭദ്രാസനത്തിന്റെ വിവിധ ഭാഗങ്ങളിൽ പ്രത്യേകിച്ച് ഗുജറാത്തിലെ വിവിധ സ്ഥലങ്ങളിൽ മലങ്കരയുടെ മക്കളെ ഒരുമിച്ചുകൂട്ടി വിവിധ ഇടവകകൾ രൂപീകരിക്കുന്നതിന് ആഹോരാത്രം ഓടിനടന്ന് അദ്ധ്വാനിച്ചു. ദൈവിക സേവനത്തോടൊപ്പം സാമൂഹിക സേവനവും തന്റെ കടമയാണെന്ന് മനസ്സി

ലാക്കിയിരുന്ന അദ്ദേഹം, സമൂഹത്തിൽ ഉത്തമരായ പൗരന്മാരെ വാർത്തെടുക്കുക എന്നുള്ള ലക്ഷ്യം മനസ്സിൽ സൂക്ഷിച്ചുകൊണ്ട് അക്ഷീണം യത്നിച്ചതിന്റെ ബാക്കിപത്രമാണ് സെന്റ് ബേസിൽ സൊസൈറ്റിയുടെ കീഴിൽ ബറോഡയിൽ ഇന്ന് കാണുന്നതായ വിവിധ വിദ്യാഭ്യാസ സ്ഥാപനങ്ങൾ. 1982 ഡിസംബർ 28 ന് തിരുവല്ല എം.ജി. എം. സ്കൂളിൽ വെച്ച് നടന്ന അസോസിയേഷനിൽ മറ്റ് നാലു പേരോ ടൊപ്പം മെത്രാപ്പോലീത്താ സ്ഥാനത്തേക്ക് തെരഞ്ഞെടുക്കപ്പെട്ട തനിക്ക് അഭിവന്ദ്യ യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ ശിഷ്യനായി മഹാപുരോഹിത സ്ഥാനത്തെ ശുശ്രൂഷകൾ അഭ്യസിക്കു വാൻ സാധിച്ചത് ജീവിതത്തിൽ ലഭിച്ച ഒരു മഹാഭാഗ്യമാണ് എന്ന് ആബൂൻ പലപ്പോഴും സൂചിപ്പിക്കാറുള്ളത് നാം ഓർക്കുന്നു. ഫാ. കെ. റ്റി. തോമസ് മേൽപ്പട്ടസ്ഥാനത്തേക്ക് എത്തണമെന്നും അത് സഭയുടെ വളർച്ചയ്ക്ക് ഉതകുമെന്നും നമ്മുടെ മുൻഗാമിയായിരുന്ന പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ തിരുമേനി മനസ്സിൽ ഉറച്ചിരുന്നതായി പരിശുദ്ധ പിതാവിന്റെ വാക്കുകളിൽ നിന്നും നമുക്ക് മനസ്സിലാക്കുവാൻ സാധിച്ചിട്ടുണ്ട്.

1985 മെയ് മാസം 15–ാം തീയതി മലങ്കര സഭയുടെ ചരിത്രത്തിൽ പല പുണ്യസംഭവങ്ങൾക്കും സാക്ഷ്യം വഹിച്ച നമ്മുടെ മാതൃദേവാ ലയം കൂടിയായ മാവേലിക്കര പുതിയകാവ് സെന്റ് മേരീസ് ദേവാല യത്തിൽ വച്ച് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥ മൻ ബാവാ തിരുമേനിയുടെ മുഖ്യകാർമ്മികത്വത്തിൽ മറ്റ് നാലുപേ രോടൊപ്പം ഫാ. കെ. റ്റി. തോമസ്, തോമസ് മാർ അത്താനാസിയോസ് എന്ന നാമധേയത്തിൽ മേൽപ്പട്ട സ്ഥാനത്തേക്ക് ഉയർത്തപ്പെടുമ്പോൾ മലങ്കരസഭയുടെ ചരിത്രത്തിൽ പുതിയൊരു അദ്ധ്യായം കൂടി എഴുതി ചേർക്കപ്പെടുകയായിരുന്നു. തുടർന്ന് പുതിയതായി രൂപംകൊണ്ട ചെങ്ങ ന്നൂർ മെത്രാസനത്തിന്റെ മുഖ്യ ചുമതലക്കാരനായി അദ്ദേഹം അവ രോധിക്കപ്പെട്ടു.

ചെങ്ങന്നൂർ മെത്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്താ എന്നുള്ള നിലയിൽ സഭയ്ക്ക് പൊതുവായും, പ്രത്യേകിച്ച് ആ മെത്രാസനത്തി നുവേണ്ടിയും നിസ്തുലമായ സേവനങ്ങൾ അർപ്പിച്ച അഭിവന്ദ്യ തിരു മേനിയുടെ മഹനീയ മാതൃകകൾ പലതും ഇന്നും നമ്മുടെ മനസ്സിൽ മായാതെ വിളങ്ങി നിൽക്കുന്നു. ഭദ്രാസന ഭരണ ക്രമീകരണങ്ങളിൽ ആബൂൻ പുലർത്തുന്ന ശ്രദ്ധയും, സൂക്ഷ്മതയും, കൃത്യതയും എക്കാ ലവും അനുകരണീയങ്ങളാണ് എന്നുള്ളതിൽ രണ്ടു പക്ഷമില്ല. അതു

കൊണ്ടുതന്നെ ഭദ്രാസന ഭരണ കാര്യങ്ങൾ വളരെ അടുക്കും ചിട്ടയുമായി മുമ്പോട്ടു കൊണ്ടുപോകുന്നതിന് ചുമതലപ്പെട്ടവർക്ക് സാധിക്കുന്നു. വിദ്യാസമ്പന്നരും, കഴിവുള്ളവരും, കർമ്മനിരതരുമായ യുവജനങ്ങളെ കണ്ടെത്തി, അവരെ തന്നോടൊപ്പം താമസിപ്പിച്ച്, വേണ്ടതായ പരിശീലനങ്ങൾ നൽകി വൈദിക സെമിനാരിയിലേക്കയച്ച് സഭാസേവനത്തിനായി സജ്ജരാക്കുന്നതിൽ ആബൂൻ സദാ ജാഗരൂകനാണ്. ഭരണകാര്യങ്ങളിലുള്ള ദീർഘവീക്ഷണം, സ്വതസിദ്ധമായ സംഘടനാ പാടവവും, ഒപ്പം ദൈവദത്തമായ അനുഗ്രഹങ്ങളും കൈമുതലാക്കിക്കൊണ്ട് പ്രവർത്തിക്കുന്ന തിരുമേനിക്ക് മെത്രാസന രൂപീകരണത്തിനു ശേഷം വളരെ ചുരുങ്ങിയ കാലംകൊണ്ടുതന്നെ ചെങ്ങന്നൂർ മെത്രാസനത്തെ മലങ്കരസഭയിലെ ഒരു മികച്ച മെത്രാസനമാക്കി രൂപപ്പെടുത്തിയെടുക്കുവാൻ സാധിച്ചിട്ടുണ്ട്.

വാക്കിലും പെരുമാറ്റത്തിലും നിശ്ചയദാർഢ്യവും, സമചിത്തതയും പുലർത്തുന്ന ഈ പിതാവ് ചിട്ടയായ ജീവിതം നയിക്കുകയും മറ്റുള്ളവരും അപ്രകാരം ആയിരിക്കണമെന്ന് ആഗ്രഹിക്കുകയും ചെയ്യുന്നു. എത്ര തിരക്കുള്ള സമയത്തും സമയനിഷ്ഠ പാലിക്കുന്നതിൽ തിരുമേനി ബദ്ധശ്രദ്ധാലുവാണ്. എവിടെ ആയിരുന്നാലും സദാ പ്രവർത്തന നിരതനായിരിക്കണമെന്നുള്ള ആബൂന്റെ ഉപദേശം ഇന്നത്തെ സമൂഹത്തിന് മാതൃകയാവേണ്ടതാണ്. നിർമ്മാണ പ്രവർത്തനങ്ങളിലും കൃഷിടിയങ്ങളിലുമൊക്കെ ചുറുചുറുക്കുള്ള ഒരു യുവാവിനെപ്പോലെ ഓടിനടന്ന് നിർദ്ദേശങ്ങൾ നൽകുന്ന ആ പിതാവിന്റെ രൂപം എപ്പോഴും നമ്മുടെ മനസ്സിലുണ്ട്. ചെങ്ങന്നൂർ മെത്രാസനത്തെ മലങ്കര സഭയാകുന്ന പുൽമാലിയിലെ ഉത്തമ വൃക്ഷമായി പരിപാലിച്ചു വളർത്തുകയാണ് തന്റെ നിയോഗമെന്ന് ആബൂൻ ഉറച്ചു വിശ്വസിക്കുന്നു. മെത്രാസനത്തിലെ വൈദികരെ ആത്മാർത്ഥമായി കരുതുകയും സ്നേഹിക്കുകയും ചെയ്യുന്ന പിതാവ് വൈദികരുടെ ഏത് ആവശ്യങ്ങൾക്കു അവരോടൊപ്പമുണ്ട് എന്നുള്ളത് ഭദ്രാസന വൈദികരുടെ തന്നെ സാക്ഷ്യമാണ്.

പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ സെക്രട്ടറി എന്ന നിലയിൽ സ്തുത്യർഹമായി പത്ത് വർത്തോളം പ്രവർത്തിച്ച ആബൂൻ പരിശുദ്ധ സുന്നഹദോസ് യോഗങ്ങളുടെ ക്രമീകൃതവും ക്രിയാത്മകവുമായ നടത്തിപ്പിനുവേണ്ടി എറെ ഉത്സാഹിച്ചു. ഓരോ യോഗങ്ങളും ഭംഗിയായും ചിട്ടയായും നടത്തപ്പെടണമെന്നുള്ളത് അദ്ദേഹത്തിന്റെ ഭരണപാടവത്തിന്റെ പ്രതീകമായി നാം കാണുന്നു. പരിശുദ്ധ എപ്പിസ്കോ

പ്പൽ സുന്നഹദോസിന്റെ ഓഫീസ് പ്രവർത്തനങ്ങളിൽ യാതൊരു പിഴവും ഉണ്ടാകുവാൻ പാടില്ല എന്ന് കൂടെ പ്രവർത്തിക്കുന്നവരോട് അഭിവന്ദ്യ തിരുമേനി പ്രത്യേകം നിഷ്കർഷിച്ചിരുന്നു.

സുവ്യക്തമായ ഒരു വിദ്യാഭ്യാസനയം കൈമുതലായുള്ള ആബൂൻ മലങ്കര സഭയുടെ കാതോലിക്കേറ്റ് & എം. ഡി. സ്കൂളുകളുടെ കോർപറേറ്റ് മാനേജ്മെന്റിന്റെ ചുമതല വഹിച്ചിരുന്ന കാലഘട്ടത്തിൽ സഭാവക സ്കൂളുകൾ എല്ലാം തന്നെ പഠനരംഗത്ത് ഉന്നതനിലവാരം പുലർത്തണമെന്നുള്ള ഉൽക്കടമായ ആഗ്രഹത്തോടെ നടപ്പിലാക്കിയ ക്രമീകരണങ്ങൾ ഇത്തരുണത്തിൽ പ്രത്യേകം പ്രസ്താവ്യമാണ്. വിദ്യാഭ്യാസമേഖലയിൽ മുഴുവനായും പ്രത്യേകിച്ച് ഉന്നത വിദ്യാഭ്യാസരംഗത്തും ഇനിയെന്ത് എന്നുള്ള അനിശ്ചിതത്വം നിലനിൽക്കുന്ന ഈ ആധുനിക യുഗത്തിൽ വിദ്യാഭ്യാസരംഗത്തെയും പ്രത്യേകിച്ച് മലങ്കര സഭയുടെ വിദ്യാഭ്യാസ നയത്തിന്റെയും മൂല്യങ്ങൾ ഉയർത്തിക്കാട്ടുന്നതിൽ അഭിവന്ദ്യ തിരുമേനി സദാ ജാഗരൂകനാണ്. താൻ ഏർപ്പെടുന്ന മേഖലകളെയും താൻ അധിവസിക്കുന്ന പരിസരത്തെയും സൂക്ഷ്മമായി നിരീക്ഷിക്കുവാനും മനസ്സിലാക്കുവാനും വിശകലനം ചെയ്യുവാനുമുള്ള ആബൂന്റെ കഴിവ് പ്രത്യേകം എടുത്തു പറയേണ്ടിയിരിക്കുന്നു. ഹ്രസ്വമായ വാക്കുകളിലൂടെ കാര്യങ്ങൾ പൊതുവേദിയിൽ അവതരിപ്പിക്കുന്നതിന് അദ്ദേഹം പ്രത്യേകം ശ്രദ്ധാലുവാണ്. ആദ്ധ്യാത്മികവും സാമൂഹികവുമായ പ്രവർത്തനങ്ങൾക്കുവേണ്ടി വൈദികരെയും ജനങ്ങളെയും ഒരുമിച്ചു കൂട്ടുന്നതിനുള്ള ആബൂന്റെ സംഘടനാപാടവം പിതൃസ്ഥാനീയനായ പുത്തൻകാവിൽ കൊച്ചുതിരുമേനിയിൽനിന്നും സംലഭ്യമായതാണ് എന്നുള്ളതിൽ രണ്ട് പക്ഷമില്ല.

അഖില മലങ്കര ബാലസമാജത്തിന്റെ അമരക്കാരനായിരുന്ന അവസരത്തിൽ സഭയുടെ ഭാവി വാഗ്ദാനങ്ങളായ ബാലജനങ്ങൾക്കുവേണ്ടി പല നൂതനപദ്ധതികളും ആവിഷ്കരിക്കുന്നതിന് തിരുമേനി പ്രത്യേകം ശ്രദ്ധിച്ചിരുന്നു. അങ്ങനെ പരിശീലനം ലഭിച്ച അനേകർ ഇന്ന് സഭയുടെ വൈദികമണ്ഡലത്തിൽ ഉത്സാഹപൂർവ്വം സേവനം ചെയ്യുന്നുണ്ട് എന്നുള്ളതിൽ ആബൂനോടൊപ്പം നാമും അതിയായി സന്തോഷിക്കുന്നു. അഖില മലങ്കര പ്രാർത്ഥനായോഗത്തിന്റെ പ്രവർത്തനങ്ങൾ ഏകോപിപ്പിക്കുന്നതിനും തിരുമനസ്സിന് സാധിച്ചു എന്നുള്ള വസ്തുത കൂടി ഇത്തരുണത്തിൽ സൂചിപ്പിക്കുവാൻ നാം ആഗ്രഹിക്കുന്നു.

ഒരു വലിയ കർമ്മയോഗിയായിരുന്ന പുത്തൻകാവിൽ ഗീവർഗീസ് മാർ പീലക്സിനോസ് തിരുമേനിയിൽ നിന്നും പ്രചോദനം ഉൾക്കൊണ്ട്

കാലത്തിന്റെ ആവശ്യത്തിനൊത്ത് പല നൂതനപദ്ധതികളും, പ്രസ്ഥാനങ്ങളും രൂപപ്പെടുത്തുന്നതിനും ഫലപ്രാപ്തിയിൽ എത്തിക്കുന്നതിനും ആബൂന് സാധിച്ചു എന്നുള്ളത് തികച്ചും ചാരിതാർത്ഥ്യജനകമാണ്. സത്യസന്ധതയും ആത്മാർത്ഥതയും തലക്കനമില്ലാത്ത പെരുമാറ്റവും ആർജ്ജവത്വം നിറഞ്ഞ സമീപനവും, പ്രതിപക്ഷ ബഹുമാനവും പുലർത്തുന്ന പ്രവർത്തനശൈലിയും ആബൂന്റെ ജീവിതത്തിലെ പ്രത്യേകതകളായി നാം കാണുന്നു. തന്റെ ഭദ്രാസനമോ, താൻ നേതൃത്വം കൊടുക്കുന്ന പ്രസ്ഥാനങ്ങളോ ഒന്നും തന്റെ സഭയേക്കാൾ വലുതല്ല എന്ന ഉറച്ച വിശ്വാസത്തോടെ പ്രവർത്തിക്കുന്ന ഒരു ശൈലി അഭിവന്ദ്യ തിരുമേനിയിൽ തെളിഞ്ഞുകാണാം. സഭയെ ഒന്നായി കാണാനിഷ്ടപ്പെടുന്ന ആ സഭാസ്നേഹം ഇന്ന് പലരിൽ നിന്നും അപ്രത്യക്ഷമായിക്കൊണ്ടിരിക്കുന്നു എന്നുള്ളത് അന്ത്യന്തം വേദനാജനകമാണ് എന്നുകൂടി ഇത്തരുണത്തിൽ സൂചിപ്പിക്കുവാൻ നാം ആഗ്രഹിക്കുന്നു. അനൗപചാരികതയെ ഇഷ്ടപ്പെടുന്ന തിരുമേനി എപ്പോഴും ഏവർക്കും സമീപിക്കാവുന്ന ഒരു വലിയ വ്യക്തിത്വത്തിന്റെ ഉടമകൂടിയാണ്.

പ്രോത്സാഹനം അർഹിക്കുന്നവരെ പ്രോത്സാഹിപ്പിക്കുക എന്നുള്ളത് നേതൃത്വത്തിന്റെ സൽഗുണമാണ്. മറ്റുള്ളവരെ വളരുവാൻ അനുവദിക്കുന്ന ഒരു മാർഗ്ഗദർശി എന്നുള്ള നിലയിൽ തന്നോടൊപ്പമുള്ള നിരവധി വൈദികരെ അവരുടെ കഴിവുകൾ തിരിച്ചറിഞ്ഞ് ആവശ്യമായ പ്രോത്സാഹനങ്ങൾ നൽകി ഔന്നിത്യത്തിലേക്ക് നയിക്കുന്നതിന് ഉത്സാഹിയായ തിരുമേനി ഇക്കാര്യത്തിൽ പ്രത്യേകം പ്രശംസ അർഹിക്കുന്നു. തിരുമേനിയുടെ പ്രവർത്തനങ്ങളെ അനുമോദിക്കുന്നവരോട് അദ്ദേഹം വിനയാന്വിതനായി പറയാറുള്ള ഒരു വസ്തുത കൂടി നാം ഓർമ്മിപ്പിക്കട്ടെ "അത് എന്റെ കഴിവല്ല; സഭ എന്നെ ഏൽപ്പിച്ചിട്ടുള്ള ദൗത്യം ഉത്തരവാദിത്വപ്പെട്ട ഒരാൾ എന്ന നിലയിൽ ഞാൻ നിർവ്വഹിക്കുന്നു; അത്രമാത്രം".

അതെ, സഭ ഏൽപ്പിക്കുന്നതായ കർത്തവ്യങ്ങൾ സഭയുടെ ഉത്തമനും വിശ്വസ്തനുമായ ഒരു ദാസൻ എന്ന നിലയിൽ നിറപടിയായി നിർവ്വഹിച്ച് "ജീവിതം ജീവനെക്കാൾ വിലയേറിയതാണ്" എന്ന് സമൂഹത്തിന് കാട്ടിക്കൊടുത്ത്, ഇനിയും ബഹുദൂരം പിന്നിടുവാൻ ആബൂന് ദൈവം കൃപയരുളട്ടെ. സപ്തതി ആഘോഷവേളയിൽ നമ്മുടെയും, സഭാ മക്കൾ ഏവരുടെയും പ്രാർത്ഥനാനിർഭരമായ മംഗളങ്ങളും ആശംസകളും അർപ്പിക്കുന്നു. ☐

# സഹോദരതുല്യനായ മെത്രാപ്പോലീത്ത

**ഡോ. ജോസഫ് മാർത്തോമ്മാ മെത്രാപ്പോലീത്താ**

പ്രശസ്തമായ വടക്കേതലയ്ക്കൽ കുടുംബവുമായി എന്റെ കുടുംബമായ പാലക്കുന്നത്ത് തറവാടിന്റെ ബന്ധം വളരെ അടുത്തതാണ്. സപ്തതിയുടെ നിറവിലെത്തിയിരിക്കുന്ന മലങ്കര ഓർത്തഡോക്സ് സഭ ചെങ്ങന്നൂർ ഭദ്രാസനാധിപൻ തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ എനിക്ക് സഹോദര തുല്യനാണ്.

കൈമുതലായി ലഭിച്ച പൈതൃക കുടുംബപാരമ്പര്യങ്ങളും അജപാലന ശുശ്രൂഷയിൽ നിന്നുൾക്കൊണ്ട അനുഭവങ്ങളും പാഠങ്ങളും തുടർന്നുള്ള യാത്രയിൽ തിരുമേനിക്ക് ബലമേകട്ടെ എന്നു ഞാൻ പ്രാർത്ഥിക്കുന്നു.

മലങ്കര ഓർത്തഡോക്സ് സഭയുടെ സീനിയർ മെത്രാപ്പോലീത്താ ഗണത്തിൽ ശ്രദ്ധേയനായ തിരുമേനി ഒരു മികച്ച വിദ്യാഭ്യാസ പ്രവർത്തകനായും ഭരണതന്ത്രജ്ഞനായും അറിയപ്പെടുന്നതിൽ എനിക്ക് അനൽപ്പമായ സന്തോഷം ഉണ്ട്.

സപ്തതി പിന്നിട്ട് പ്രയാണം ചെയ്യുമ്പോഴും കാലത്തിന്റെ മാറ്റങ്ങൾ ഉൾക്കൊള്ളുവാനും പുതിയ നൂറ്റാണ്ടിന്റെ പുത്തൻ വെല്ലുവിളികൾക്കു നടുവിൽ പുതുപുത്തൻ ദർശനങ്ങളുമായി സഭയെ നയിക്കുവാൻ ദൈവം തിരുമേനിയെ ബലപ്പെടുത്തട്ടെ.

കുടുംബ ബന്ധുകൂടിയായ സഹോദര മെത്രാപ്പോലീത്താ സപ്തതി നിറവിലെത്തുന്ന സന്തോഷം പങ്കുവയ്ക്കുന്നു. എന്റെ കുടുംബബന്ധുവായ മെത്രാപ്പോലീത്താ മേല്പട്ട പൈതൃകത്തിൽ അനുഗ്രഹീതനാണ്. ഞങ്ങൾ തമ്മിൽ ചില സമാനകളും അക്കാര്യത്തിലുണ്ട്.

സാമൂഹ്യ – വിദ്യാഭ്യാസ – എക്യുമിനിസത്തിൽ അത്താനാസിയോസ് തിരുമേനിയുടെ സമീപനം അഭിമാനമാണ്. കൂടുതൽ ശ്രേയസ്സോടെ സഭാ ജനങ്ങളെ നയിക്കുവാനും സഭൈക്യത്തിന്റെ കരുത്തുറ്റ വക്താവാകുവാനും സാധിക്കട്ടെ.

ആയുരാരോഗ്യങ്ങൾ നേരുന്നു.

എന്റെയും മലങ്കര മാർത്തോമ്മാ സഭയുടെയും ആശംസകൾ ☐

# മാർ അത്താനാസിയോസ് പ്രചോദന ഉറവിടം

ആർച്ച് ബിഷപ്പ് മാർ ജോസഫ് പൗവ്വത്തിൽ

മലങ്കര ഓർത്തഡോക്സ് സഭയുടെ ചെങ്ങന്നൂർ ഭദ്രാസനാധിപനും എല്ലാവർക്കും പ്രിയങ്കരനുമായ അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ് തിരുമേനി സപ്തതിയുടെ നിറവിലാണ്. കർമ്മോത്സുകനായ തിരുമേനി വഴിയായി മലങ്കര ഓർത്തഡോക്സ് സഭയ്ക്കും മറ്റു ക്രൈസ്തവ സഭകൾക്കും സമൂഹത്തിനും ലഭിച്ചിട്ടുള്ള അനുഗ്രഹങ്ങൾക്കു നന്ദി പറയുവാനും ഒപ്പം ഭാവുകങ്ങൾ ആശംസിക്കാനുള്ള അവസരമാണല്ലോ ഇത്. അദ്ദേഹവുമായി സൗഹൃദം പങ്കുവച്ചിട്ടുള്ളവർക്കെല്ലാംതന്നെ അദ്ദേഹത്തിന്റെ സ്ഥിരോത്സാഹവും സാഹോദര്യവും പ്രോത്സാഹനവും കർമ്മോത്സുകതയുമെല്ലാം ഏറെ പ്രചോദനമേകിയിട്ടുണ്ട്. കൂടാതെ ദൈവാരാധനയിൽ അദ്ദേഹം പുലർത്തുന്ന നിഷ്ഠജീവിതം ദൈവ സ്തുതിക്കായി മാറ്റിയ ഒരു വലിയ ഇടയന്റെ ജീവിത താളമായിട്ടാണ് ദൈവജനം കണ്ടറിയുന്നത്. അങ്ങനെ ജീവിതം ദൈവസ്തുതിക്കായി മാറ്റിയ അഭിവന്ദ്യ തിരുമേനിയോടു ചേർന്ന് ദൈവത്തെ സ്തുതിക്കാനുള്ള അവസരം കൂടിയാണിത് എന്നും തോന്നുന്നു.

മറ്റുള്ളവരെ കർമ്മ നിരതമാക്കുന്ന, പ്രചോദിപ്പിക്കുന്ന ഒരു ജീവിതശൈലിയാണ് അഭിവന്ദ്യ അത്താനാസിയോസ് തിരുമേനിയുടേത്

കർമ്മോത്സുകതമായ ജീവിതം നയിക്കുന്നവർ എപ്പോഴും മറ്റുള്ളവരെ കർമ്മനിരതമാക്കിക്കൊണ്ടിരിക്കും എന്നാണ് നമ്മൾ കാണുന്നത്. അതു കൊണ്ടുതന്നെ തിരുമേനിയോടു ചേർന്നു നിന്നു പ്രവർത്തിക്കുന്നതും ആശയങ്ങൾ പങ്കുവയ്ക്കുന്നതുമെല്ലാം മറ്റുള്ളവർക്ക് അവരുടെ ജീവിത പന്ഥാവിൽ കൂടുതൽ ഊർജ്ജം ലഭിക്കുന്നതിനിടയാകുന്നു.

സാമൂഹ്യ, രാഷ്ട്രീയ, സാംസ്കാരിക പ്രശ്നങ്ങളെ അപഗ്രഥിക്കാനും അതിനോടു തക്കസമയത്തു തന്നെ പ്രതികരിക്കാനും അനിതര സാധാരണമായ ചാതുരി പ്രദർശിപ്പിക്കുന്ന ഒരു വൈദിക മേലദ്ധ്യക്ഷനാണ് തിരുമേനി. അദ്ദേഹത്തിന്റെ പരിഹാരമാർഗ്ഗങ്ങൾ തികച്ചും പ്രായോഗികമായിരിക്കുകയും ചെയ്യും. അതുകൊണ്ടു തന്നെ ആശയതലത്തിൽ എതിർക്കുന്നവർക്കുപോലും അദ്ദേഹത്തിന്റെ പരിഹാര മാർഗ്ഗങ്ങൾ സ്വീകാര്യമാണന്നു വരുന്നു.

വിദ്യാഭ്യാസ രംഗത്ത് നൂറ്റാണ്ടുകളുടെ സേവന പാരമ്പര്യമാണ് ക്രൈസ്തവ സഭകൾക്കുള്ളത്. പാവപ്പെട്ടവർക്കും പാർശ്വവത്കരിക്കപ്പെട്ടവർക്കും പ്രത്യേകിച്ച് ബുദ്ധിമാന്ദ്യം ഉള്ളവർ, വികലാംഗർ, അനാഥർ, എയ്ഡ്സ് രോഗികൾ തുടങ്ങിയ ഏറ്റവും അധികം വിഷമിക്കുന്നവർക്കും സൗജന്യ വിദ്യാഭ്യാസം നൽകുന്ന സ്ഥാപനങ്ങളിൽ ഏറിയ പങ്കും ക്രൈസ്തവരുടേതാണ്. അതുപോലെ ഗുണമേന്മയുള്ള പ്രൊഫഷണൽ വിദ്യാഭ്യാസം നൽകുന്ന സ്ഥാപനങ്ങളിൽ മുൻപന്തിയിൽ നിൽക്കുന്ന കലാലയങ്ങളും ക്രൈസ്തവരുടേതാണ്. ഓരോ മേഖലയ്ക്കും അതിന്റേതായ പ്രവർത്തനശൈലിയും പ്രത്യേകതകളുമുണ്ട്. എല്ലായിടത്തും ശുശ്രൂഷാ മനോഭാവത്തോടെ പ്രവർത്തിക്കുന്ന ക്രൈസ്തവ സഭകളുടെ സേവനങ്ങളെ പുകഴ്ത്തിക്കാണിക്കുന്നതിനും തമസ്കരിക്കുന്നതിനും ശ്രമങ്ങളുണ്ടായപ്പോൾ യാഥാർത്ഥ്യങ്ങൾ പൊതുജന മധ്യത്തിൽ എത്തിക്കുവാൻ അഭിവന്ദ്യ അത്താനാസിയോസ് തിരുമേനി ദത്തശ്രദ്ധനായിരുന്നുവെന്ന് ഓർക്കുന്നു.

ജനാധിപത്യം നിതാന്ത ജാഗ്രത ആവശ്യപ്പെടുന്നു. നിതാന്ത ജാഗ്രതയോടെ ജനാധിപത്യ പ്രശ്നങ്ങളെ നോക്കിക്കാണുന്നവനാണു തിരുമേനി. ജനാധിപത്യ സംവിധാനങ്ങൾ അക്രമിക്കപ്പെടുകയും അധിക്ഷേപിക്കപ്പെടുകയുമൊക്കെ ചെയ്യുമ്പോൾ അതിനെതിരെ ശബ്ദമുയർത്താനും ജനശ്രദ്ധ അതിലേക്കു തിരിച്ചുവിടാനും തിരുമേനി പ്രത്യേകം ശ്രദ്ധിച്ചിട്ടുള്ള സന്ദർഭങ്ങൾ ഓർക്കുന്നു. പ്രത്യേകിച്ചും ന്യൂനപക്ഷങ്ങളുടെ വിദ്യാഭ്യാസ അവകകാശങ്ങൾക്കുവേണ്ടി ശക്തമായ നിലപാടെടുത്ത സഭാദ്ധ്യക്ഷനാണ് തിരുമേനി.

അഭിവന്ദ്യ അത്താനാസിയോസ് തിരുമേനിയുടെ പ്രവർത്തന മേഖലകൾ ഏറെ വിശാലമാണ്. മലങ്കര ഓർത്തഡോക്സ് സഭയുടെ സുന്നഹദോസിന്റെ സെക്രട്ടറിയായും വിദ്യാഭ്യാസ കമ്മീഷന്റെ അദ്ധ്യക്ഷനായും അദ്ദേഹം സഭയ്ക്കും സമൂഹത്തിനും നൽകിയിട്ടുള്ള ശുശ്രൂഷകൾ എക്കാലവും സ്മരിക്കപ്പെടും. കൂടാതെ ചെങ്ങന്നൂർ ഭദ്രാസനത്തിൽ അദ്ദേഹം ആസൂത്രണം ചെയ്തു നടപ്പിലാക്കിയ, നടപ്പിലാക്കുന്ന വിവിധ പദ്ധതികൾ സഭയുടെയും സമൂഹത്തിന്റെയും ആദരവും ശ്രദ്ധയും പിടിച്ചുപറ്റി കഴിഞ്ഞു. അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ് തിരുമേനിയുടെ എല്ലാ പ്രവർത്തനങ്ങൾക്കും എല്ലാവിധ ഭാവുകങ്ങളും ആശംസിക്കുന്നു. ദൈവം എല്ലാ അനുഗ്രഹങ്ങൾക്കൊണ്ടും അദ്ദേഹത്തെ നിറയ്ക്കട്ടെ ! □

# ജന്മംകൊണ്ടും കർമ്മംകൊണ്ടും മെത്രാപ്പോലീത്താ

**റൈറ്റ് റവ. ഡോ. സാം മാത്യു തിരുമേനി**

അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ് തിരുമേനിയുടെ സപ്തതി ആഘോഷവേളയിൽ അദ്ദേഹത്തിന് ഒരായിരം ആശംസകൾ നേരുന്നു. ആരോഗ്യത്തോടുകൂടിയുള്ള ആയുസ്സും, സഭാ നൗകയെ ദീർഘകാലം കർമ്മകുശലതയോടുകൂടി നയിക്കുവാൻ ആവശ്യമായ ദൈവകൃപയും നിരന്തരം തിരുമേനിയ്ക്ക് ലഭിക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

ഏതാണ്ട് 45 വർഷത്തെ അടുത്ത സ്നേഹബന്ധം തിരുമേനിയുമായി എനിക്കുണ്ട്. കേവലം ഒരു സ്നേഹബന്ധമല്ല ആത്മബന്ധം ഞങ്ങൾ തമ്മിൽ ഉണ്ട്. അത് ഒരു സാഹോദര്യബന്ധമാണ്. കൽക്കട്ടായിലെ സെറാമ്പൂർ കോളജിൽ പഠിക്കുന്ന സമയത്താരംഭിച്ചതാണ് ആ സ്നേഹബന്ധം. ഞാൻ അവിടെ പഠിക്കാൻ ചെല്ലുമ്പോൾ തിരുമേനി അവിടെ വിദ്യാർത്ഥിയാണ്. അപരിചിതമായ സാഹചര്യങ്ങളിലേക്ക് വൈദികവിദ്യാഭ്യാസത്തിനായി ചെല്ലുമ്പോൾ ഒരു സഹോദരനോടെന്നപോലെയുള്ള അദ്ദേഹത്തിന്റെ കരുതലും സ്നേഹവും ഞാൻ ഓർത്തുപോകയാണ്. അന്ന് മലയാളികളായ ഏതാനും വിദ്യാർത്ഥികൾ മാത്രമെ ഉണ്ടായിരുന്നുള്ളൂ അവിടെ. ഓരേ ഹോസ്റ്റലിൽ അടുത്തടുത്ത മുറികളിൽ താമസിക്കുന്ന മലയാളി വിദ്യാർത്ഥികൾ പരസ്പരം ഈ

സ്നേഹബന്ധത്തിലാണ് കഴിഞ്ഞത്. അക്കാലത്തു തന്നെ തിരുമേനി ഞങ്ങളുടെ നേതാവായിരുന്നു. പാരമ്പര്യമായി തനിക്കു ലഭിച്ച നേതൃത്വപാടവം അവിടെ വച്ചുതന്നെ മനസ്സിലാക്കുവാൻ കഴിഞ്ഞിട്ടുണ്ട്. കൊച്ചുകൊച്ചു നിരുപദ്രവങ്ങളായ കുസൃതികളും, നർമ്മസംഭാഷണങ്ങളും, വിവിധ വിഷയങ്ങളെക്കുറിച്ചുള്ള ചർച്ചകളും, ഒരുമിച്ചുള്ള ഭക്ഷണവും പട്ടണത്തിലേക്കുള്ള യാത്രകളും, അല്പം രുചികരമായ ഭക്ഷണം കഴിക്കുവാൻ ഹോട്ടലിൽ പോകുന്ന അനുഭവവും ഒന്നും മറക്കാനാവാത്ത കാര്യങ്ങളാണ്. അന്ന് ബാബു എന്ന് അറിയപ്പെട്ടിരുന്ന മി. കെ. റ്റി. തോമസ് ആയിരുന്നു അവിടെ എല്ലാം നേതൃത്വം നല്കിയത്. അവധിക്ക് നാട്ടിലേക്ക് ഒരുമിച്ചുള്ള യാത്ര ഒരിക്കലും മറക്കാനാവാത്ത അനുഭവമാണ്. യാത്രാ സംബന്ധമായ എല്ലാ കാര്യങ്ങളിലും അദ്ദേഹമായിരുന്നു നേതാവ്. ഇന്നും അദ്ദേഹത്തിൽ കാണുന്ന നേതൃത്വപാടവം ജന്മസിദ്ധമായ ഒന്നായിരുന്നു. ഒരു നല്ല നേതാവാണ് തിരുമേനി.

എക്യുമെനിസത്തിന്റെ ബാലപാഠങ്ങൾ ഞങ്ങൾ പഠിച്ചത് സെറാമ്പൂർ കോളേജിലാണ്. ഭാരതത്തിലും വിദേശരാജ്യങ്ങളിൽ നിന്നുമുള്ള വിവിധ സഭാ വിഭാഗങ്ങളിൽപ്പെട്ട വിദ്യാർത്ഥികൾ ഒരുമിച്ചു താമസിച്ചു പഠിക്കുന്ന അനുഭവം, ഒരുമിച്ച് ചാപ്പലിലും കോമൺറൂമിലും ഉള്ള പ്രാർത്ഥനകൾ, വിവിധ ദേവാലയങ്ങളിൽ ഒരുമിച്ചു പോയിആരാധിക്കുക, വേദശാസ്ത്ര സമ്മേളനങ്ങളിൽ സംബന്ധിക്കുക ഇതെല്ലാം എക്യുമെനിക്കൽ ചിന്താഗതിയിൽ ഞങ്ങളെ വളർത്തി. വിവിധ ഭാഷകൾ സംസാരിക്കുന്നവരായിരുന്നു വിദ്യാർത്ഥികൾ. അദ്ധ്യാപകരും ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്നുള്ളവരായിരുന്നു. പഠനത്തിൽ അദ്ദേഹം സമർത്ഥനായിരുന്നതോടൊപ്പം കഠിനാദ്ധ്വാനം ചെയ്യുന്ന ആളുമായിരുന്നു. കായിക വിനോദങ്ങളിലും തന്റേതായ കഴിവു പ്രകടമാക്കിയിട്ടുണ്ട്. അദ്ദേഹത്തിന്റെ നർമ്മരസം തുളുമ്പുന്ന സംഭാഷണം മറ്റുള്ളവരെ അദ്ദേഹത്തിലേക്ക് ആകർഷിച്ചിരുന്നു. തോമസ് മാർ അത്താനാസിയോസ് തിരുമേനി ഒരു നല്ല എക്യുമെനിസ്റ്റാണ്. സ്വന്തം വിശ്വാസാചാരങ്ങളിൽ ഒരു അയവും വരുത്താതെതന്നെ മറ്റുള്ളവയെ ആദരിക്കുവാനും ബഹുമാനിക്കുവാനും അദ്ദേഹത്തിന് കഴിയുമായിരുന്നു. ഇന്നും അദ്ദേഹം എല്ലാ സഭാവിഭാഗങ്ങൾക്കും ഒരു നല്ല സ്നേഹിതനും അഭ്യുദയകാംക്ഷിയുമാണ്. എന്നാൽ സ്വന്തം സഭയുടെ വിശ്വാസങ്ങളും ആചാരങ്ങളും അണുവിടാതെ പാലിക്കുവാൻ അദ്ദേഹം പ്രതിജ്ഞാബദ്ധനാണ്.

മറ്റുള്ളവരോട് സമഭാവനയിൽ പെരുമാറുവാനുള്ള തിരുമേനിയുടെ കഴിവ് അനുകരണീയമാണ്. അക്കാലത്ത് ഒരുമിച്ചു പഠിച്ച അനേകം അച്ചന്മാർ വിവിധ സഭകളിലുണ്ട്. അവരെ കാണുമ്പോൾ കെട്ടിപ്പിടിച്ച് ചുംബനം ചെയ്ത് സ്വീകരിക്കുന്നത് തിരുമേനിയുടെ താഴ്മകളെ കാണിക്കുന്നു. അദ്ദേഹം മെത്രാപ്പോലീത്തായായിരിക്കുമ്പോൾ ഒരച്ചനായിരുന്ന ഞാൻ അദ്ദേഹത്തെ കണ്ടപ്പോൾ തിരുമേനി അങ്ങനെയാണ് സ്വീകരിച്ചത്. ചെങ്ങന്നൂർ മെത്രാസനത്തിന്റെ ചുമതലയിൽ നടത്തുന്ന എക്യുമെനിക്കൽ പ്രവർത്തനങ്ങളിൽ സഭകൾ തമ്മിലുള്ള ഐക്യം മാത്രമല്ല ഇതര മതങ്ങളുമായുള്ള ബന്ധവും ദൃശ്യമാണ്. അതിനുദാഹരണമാണ് എക്യുമെനിക്കൽ ക്രിസ്തുമസ് ആഘോഷവും, ഓണത്തിന്റെ പരിപാടികളിലുള്ള തിരുമേനിയുടെ നേതൃത്വവും. ഒരു നല്ല സ്നേഹിതനാണ് തിരുമേനി.

വിദ്യാഭ്യാസ രംഗത്തുള്ള തിരുമേനിയുടെ പ്രവർത്തനങ്ങളും വിദ്യാഭ്യാസ പ്രവർത്തനങ്ങളിലുള്ള തിരുമേനിയുടെ താൽപര്യവും എത്രത്തോളമുണ്ടെന്നുള്ളത് എല്ലാവർക്കും അറിയാവുന്ന വസ്തുതയാണ്. വിദ്യാഭ്യാസ സ്ഥാപനങ്ങൾ സ്വദേശത്തും വിദേശത്തും സ്ഥാപിക്കുക എന്നുള്ളതു മാത്രമല്ല അത് നല്ല നിലവാരം പുലർത്തുന്നവയുമായിരിക്കണമെന്ന് തിരുമേനിക്ക് നിർബ്ബന്ധമുണ്ട്. ഈ ദൃശ്യ പ്രവർത്തനങ്ങൾ എല്ലാവർക്കും അറിയാവുന്നതായതുകൊണ്ട് ഇവിടെ വിശദീകരിക്കുന്നില്ല.

ഒരു നല്ല വിദ്യാവിചക്ഷനാണ് തിരുമേനി. വിദ്യാർത്ഥികളെ പ്രോത്സാഹിപ്പിക്കുകയും ഉത്സാഹിപ്പിക്കുകയും ചെയ്യുന്നു. വിവാദമുണ്ടാക്കുന്ന പല വിഷയങ്ങളിലും, സഭയിലായാലും, രാജ്യഭരണ രംഗത്തായാലും തിരുമേനി ഒരു നിലപാടെടുക്കുവാൻ സന്നദ്ധനാണ്. മുഖം നോക്കാതെ നിലപാടെടുക്കുവാനുള്ള തിരുമേനിയുടെ ധീരത ക്രിസ്തീയ മൂല്യങ്ങൾ ഉയർത്തിപ്പിടിക്കുവാനുള്ള താല്പര്യമാണ് പ്രകടമാക്കുന്നത്. പല സന്ദർഭങ്ങളിലും ഇക്കാര്യം നം കണ്ടിട്ടുള്ളതാണല്ലോ. ധീരനായ ഭരണാധികാരികൂടിയാണദ്ദേഹം. ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ പ്രവർത്തനശൈലിയിൽ അതു വ്യക്തമാക്കുന്നു. ഓർത്തഡോക്സ് സ്കൂളുകളുടെ കോർപ്പറേറ്റ് മാനേജരായിരിക്കുമ്പോഴും വിദേശത്തു താൻ സ്ഥാപിച്ചിട്ടുള്ള വിദ്യാഭ്യാസ ശൃംഖലയുടെ നടത്തിപ്പിലും ഇത് കാണുവാൻ കഴിയും. ആദ്ധ്യാത്മിക ചൈതന്യവും ധാർമ്മിക പ്രബുദ്ധതയും സാമൂഹ്യപ്രതിബദ്ധതയുമുള്ള ഒരു പറ്റം യുവജനങ്ങളെ വാർത്തെടുക്കുവാൻ തിരുമേനി ബദ്ധശ്രദ്ധനാണ്. ഒരു പുതിയ ഭദ്രാ

സനത്തെ ചുരുങ്ങിയ കാലംകൊണ്ട് ഈ നിലയിലെത്തിക്കുവാൻ തിരുമേനിക്കു കഴിഞ്ഞത് ഈ ദൃശ്യഗുണങ്ങൾ കൊണ്ടാണ്.

പഠിക്കുന്ന കാലത്തുതന്നെ ഇദ്ദേഹം ബിഷപ്പ് ആകുമെന്ന് ഞങ്ങൾ പറയാറുണ്ടായിരുന്നു. ഞങ്ങൾ പഠിച്ച കാലഘട്ടത്തിൽ പഠിച്ച 9 പേർ വിവിധ സഭകളിൽ പല സ്ഥാനങ്ങളിൽ ബിഷപ്പുമാരായിട്ടുണ്ട് എന്നുള്ളത് ഒരപൂർവ്വ സംഭവമാണ്. അതിൽ നാലുപേർ കേരളത്തിൽ നിന്നുള്ളവരാണ് അഭിവന്ദ്യരായ പൗലോസ് മാർ പൗലോസ്, തോമസ് മാർ അത്താനാസിയോസ് , ഫിലിപ്പോസ് മാർ യൗസേബിയോസ് പിന്നെ ബലഹീനനായ ഞാനും.

അഭിവന്ദ്യ തിരുമേനിയുടെ പൈതൃകം പൗരോഹിത്യത്തിന്റേതാണ്. പിതൃസഹോദരനാണല്ലോ കാലം ചെയ്ത പുണ്യശ്ലോകനായ ഗീവർഗീസ് മാർ പീലക്സിനോസ് തിരുമേനി. പുത്തൻകാവിൽ കൊച്ചു തിരുമേനി എന്നറിയപ്പെടുന്ന പുണ്യവാന്റെ പിൻതലമുറക്കാരനാണെന്നുള്ള നിലയിൽ തിരുമേനിയുടെ പ്രവർത്തനം സഭയ്ക്കൊരനുഗ്രഹവും സമൂഹത്തിന് വലിയൊരു നന്മയുമായിരിക്കും എന്നുള്ളതിന് സംശയമില്ല. പ്രഗത്ഭനായ ഒരു വൈദികശ്രേഷ്ഠന്റെ കൊച്ചുമകനാണല്ലോ തിരുമേനി. സപ്തതി ആഘോഷിക്കുന്ന ഈ വേളയിൽ എല്ലാ ദൈവാനുഗ്രഹങ്ങളും തിരുമേനിക്ക് ആശംസിക്കുന്നു. □

# അതിസാഹസികതയുടെ ആചാര്യശ്രേഷ്ഠൻ

**ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ**
(നിരണം ഭദ്രാസനം)

"ചിലർ മഹത്തുക്കളായി ജനിക്കുന്നു.
ചിലർ മഹത്വം നേടി എടുക്കുന്നു.
ചിലരുടെ മഹത്വം അടിച്ചേല്പിക്കുന്നു".

ഇതുപറഞ്ഞതു ആംഗലേയ സാഹിത്യത്തിലെ കുലപതി എന്ന് വിശേഷിപ്പിക്കുന്ന ഷേക്സ്പിയർ ആണ്. അദ്ദേഹത്തിന്റെ അഭിപ്രായത്തെ അല്പം ഭേദഗതികളോടെ ആനുകാലിക ചുറ്റുപാടിൽ ഒരു പുനർവായനക്കു വിധേയമാക്കി ഇപ്രകാരം പറയുവാൻ ആഗ്രഹിക്കുന്നു.

"ചിലർ ജന്മം കൊണ്ട് മഹത്തുക്കളാകുന്നു
ചിലർ കർമ്മം കൊണ്ട് മഹത്വം ആർജ്ജിക്കുന്നു
ചിലർ തന്ത്രം കൊണ്ട് മഹത്വം അടിച്ചൊടുക്കുന്നു"

അഭി. തോമസ് മാർ അത്താനാസിയോസ് തിരുമേനിയെ ജന്മം കൊണ്ടും കർമ്മംകൊണ്ടും മഹത്തുക്കളായവരുടെ ഗണത്തിൽപെടുത്തുവാനായിട്ടാണ് ആഗ്രഹിക്കുന്നത്. പൗരോഹിത്യ പാരമ്പര്യമുള്ള പുത്തൻകാവിൽ കിഴക്കേത്തലയ്ക്കൽ കുടുംബാംഗം. അതിൽത്തന്നെ മലങ്കരസഭയുടെ 'ഗാന ഗോകുലം', പ്രഭാഷണ രംഗത്തെ 'പ്രകാശഗോപുരം' എന്നൊക്കെ പ്രകീർത്തിക്കപ്പെടുന്ന ഭാഗ്യസ്മരണാർഹനായ 'പുത്തൻകാവിൽ കൊച്ചുതിരുമേനി'

(ഗീവറുഗീസ് മാർ പീലക്സിനോസ്) യുടെ സഹോദരപുത്രൻ എന്ന സ്ഥാനം. ഇതെല്ലാം ജന്മ മഹത്വത്തിന്റെ മാർക്ക് വർദ്ധിപ്പിക്കുന്നു. കർമ്മരംഗത്തെ മഹത്വാനുഭവങ്ങൾ അനവധിയാണ്. എല്ലാം അക്കമിട്ട് അടയാളപ്പെടുത്തുവാൻ തുനിയുന്നില്ല. വിദ്യാഭ്യാസ മേഖലയാണ് തിരുമേനിയുടെ പ്രധാന പ്രേഷിത രംഗം. ബറോഡായിലെ തോമസ്സ ച്ചനെ പ്രസിദ്ധനാക്കിയതും ആ രംഗം തന്നെ.

അതിസാഹസികതയുടെ ആത്മാവിനെ ആവാഹിക്കുന്നവർക്കേ ആശാവഹമായ നേതൃത്വവും പ്രശംസനീയമായ സംഭാവനകളും പ്രകീർത്തിതമായ പ്രവർത്തനങ്ങളും സമൂഹത്തിന്നു നൽകുവാൻ കഴി യൂ. അഭിവന്ദ്യ തിരുമേനിയിൽ എന്നും കാണുവാൻ കഴിയുന്ന ഒരാ ത്മാവാണിത്. അതു മലങ്കര സഭയ്ക്കു ഗുജറാത്തിൽ പള്ളികൾക്കും വിദ്യാഭ്യാസ സ്ഥാപനങ്ങൾക്കും മുഖാന്തിരമായി. കാല്പ്പെട്ടിയുമൊക്കെ ചുമന്നു ചരക്കുലോറികളിലുമൊക്കെ യാത്ര ചെയ്ത് ഓർത്തഡോക്സ് അംഗങ്ങൾ ഉണ്ടെന്നറിയുന്നിടത്ത് ഓടി എത്തി ആരാധന നടത്തുന്ന തിൽ education is for enlightment എന്ന സത്യത്തെ യാഥാർത്ഥ്യമാ ക്കുവാൻ വിദ്യാഭ്യാസ സ്ഥാപനങ്ങൾ ആരംഭിച്ചു നടത്തുന്നതിൽ തിരു മേനി തന്റെ സാഹസികതയുടെ ആത്മാവിനെ നിലനിർത്തി. എല്ലാത്തി ന്റെയും തുടക്കം പൂജ്യത്തിൽ നിന്ന്. പക്ഷേ ദൈവം എത്തിച്ചത് “സംപൂ ജ്യത”യിൽ. സ്ഥാപിച്ച സ്ഥാപനങ്ങൾ വളർച്ചയുടെ പാതയിൽ. ഒരു മനുഷ്യന്റെ ‘സാഹസികത’ എത്രായിരം കുഞ്ഞുങ്ങൾക്കു അക്ഷര ജ്ഞാനത്തിനു മുഖാന്തിരം. അതിലൂടെ അതിശ്രേഷ്ഠ ഭാവിക്കു സഹായം. എത്ര കുടുംബങ്ങൾക്കു ജീവിതമാർഗ്ഗം. നാടിന്റെ വികസ നം, പ്രദേശത്തിനു പ്രകാശം. ഈ സാഹസികത തിരുമേനിക്കു തന്റെ പ്രതിബദ്ധതയുടെ സാഫല്യം. സാഹസികത ഒരിക്കലും സുഖകരമല്ല. അതിന്റെ പിന്നിലെ ദർശനം, സമർപ്പണം, കഠിനാദ്ധ്വാനം, മാനസിക സംഘർഷം, സാമ്പത്തിക ക്ലേശം അങ്ങനെ എന്തെല്ലാം കാര്യങ്ങൾ ആദ്ധ്യാത്മിക ഭാഷയിൽ പറഞ്ഞാൽ ക്രൂശിന്റെ പാത തന്നെ. പല പ്പോഴും വിയർപ്പുപോലും ചോരയായിത്തീർന്നെന്നിരിക്കും. ക്രൂശിന്റെ മഹത്വത്തെക്കുറിച്ച് ആദരണീയനായ സുകുമാർ അഴീക്കോടിന്റെ വാക്കുകൾ “ചോര പൊടിക്കുന്ന ആശയം വ്യക്തിപരമായി നിങ്ങൾ അനുഭവിക്കമ്പോൾ അതിന്റെ അനന്തരഫലം ഏറ്റവും വലിയ മനോ ഹര പുഷ്പങ്ങളും ഫലങ്ങളുമായി സമുദായത്തിനു ലഭിക്കും.....” ബഹു. കെ. റ്റി. തോമസ്സച്ചനെ പിന്നിടുന്ന അഭി. തോമസ് മാർ അത്താനാസി യോസ് മെത്രാപ്പോലീത്തായുടെ ത്യാഗത്തിലൂടെയുള്ള അതിസാഹസി

കതയുടെ ആത്മാവിന്റെ അനന്തരഫലം ഇന്ന് ഏറ്റവും വലിയ മനോഹര പുഷ്പങ്ങളും ഫലങ്ങളുമായി ബറോഡയിലും പ്രാന്തപ്രദേശങ്ങളിലുമുള്ള മനുഷ്യസമുദായത്തിനു അനുഗ്രഹകരമായി ലഭിച്ചുകൊണ്ടിരിക്കുന്നു.

അടുത്തതായി ഞാൻ അദ്ദേഹത്തിൽ കാണുന്ന ശ്രദ്ധേയമായ സ്വഭാവം – അഭിനന്ദനവും പ്രോത്സാഹനവുമമാണ്. അനേകം അവസരങ്ങളിൽ അതനുഭവിക്കുവാൻ ഇടയായിട്ടുള്ളതിനാൽ സധൈര്യം പ്രസ്താവിക്കുവാൻ കഴിയും. ഈ രംഗത്തു തിരുമേനി ഉപയോഗിക്കുന്ന ശൈലി പ്രയോഗം അച്ചന്മാരുടെയും ആത്മായക്കാരുടെയും ഇടയിൽ ഒരുപോലെ അടക്കം പറച്ചിലിന്നിടയാക്കിയിട്ടുമുണ്ടെന്ന യാഥാർത്ഥ്യം ഞാൻ വിസ്മരിക്കുന്നില്ല. നല്ലത് എന്ന് തിരുമേനിക്ക് ബോദ്ധ്യപ്പെടുന്ന കാര്യം ചെറുതാകട്ടെ, വലുതാകട്ടെ, ഏതു സ്ഥാനീയനാകട്ടെ, ആരുമാകട്ടെ, ആരു ചെയ്താലും അവരെ ഹൃദയം തുറന്ന് തിരുമേനി അഭിനന്ദിക്കുന്നത് "അച്ചാ, ഗുഡ് ഫൈൻ, ഗോ എഹഡ്" എന്ന പ്രയോഗശൈലിയിലാണ്. അത് അറിയിക്കുന്നതിൽ അല്പംപോലും വൈമുഖ്യം കാട്ടാറില്ല. വിശാല ഹൃദയമുള്ളവർക്കേ മറ്റുള്ളവരിൽ നന്മ കാണുവാനും അതംഗീകരിക്കുവാനും അതിനെ കലവറ കൂടാതെ പ്രോത്സാഹിപ്പിക്കുവാനും കഴിയുകയുള്ളൂ. അംഗീകാരവും പ്രോത്സാഹനവും എല്ലാവരും ആഗ്രഹിക്കുന്നതാണ്. കൂട്ടുത്തരവാദിത്വ പ്രവർത്തനശൈലിയെ ദൃഢമാക്കുന്നതിനും, സഹപ്രവർത്തകരിൽ ആത്മാഭിമാനം ഉണ്ടാക്കുന്നതിനും അംഗീകാരവും പ്രോത്സാഹനവും അത്യന്താപേക്ഷിതമാണ്. ഓരോരുത്തരിലുമുള്ള നന്മയുടെ കഴിവുകളെ കണ്ടെത്തുന്നതിനും പ്രോത്സാഹിപ്പിക്കുന്നതിനും തിരുമേനി ശ്രദ്ധിക്കാറുണ്ട്. അനേക അനുഭവങ്ങൾ അഭിമാനപൂർവ്വം അനുസ്മരിക്കുവാനുണ്ട്. അതിനൊന്നും മുതിരുന്നില്ല. എങ്കിലും 'ഒരു അനുഭവം' എടുത്തു പറയുന്നില്ലെങ്കിൽ അത് ഏറ്റവും വലിയ അപരാധവും നന്ദികേടുമായി തോന്നും എന്നതിനാൽ അതുകൂടി പങ്കിട്ടുകൊണ്ട് ഈ അനുമോദനക്കുറിപ്പ് ഉപസംഹരിക്കാം.

ചെങ്ങന്നൂർ ഭദ്രാസനാതിർത്തിയിൽ കാളികുന്ന് പള്ളിക്കു തെക്കുഭാഗത്തായി ഒരു ഇതര സഭാംഗം അഞ്ചേക്കർ ഭൂമി മിഷൻ ബോർഡിനു നൽകുവാൻ തയ്യാറായ വിവരം അഭി. തിരുമേനിയെ അറിയിച്ചപ്പോൾ – അത് എത്രയും വേഗം ഏറ്റെടുത്ത് എന്തെങ്കിലും നല്ല പ്രവർത്തനം ആരംഭിക്കണമെന്ന് പറഞ്ഞു. പ്രോത്സാഹിപ്പിക്കുക മാത്രമല്ല – പ്രവർത്തനങ്ങളിൽ എളിയവനായ എന്നെ സഹായിക്കുവാനായി അദ്ദേ

ഹത്തിന്റെ ഭദ്രാസനത്തിലെ തന്നെ ഒരു വൈദികനായ ബഹു. കുന്നിൽ മത്തായി അച്ചന്റെ സേവനം വിട്ടുതരുകയും, തന്നെയുമല്ല പ്രവർത്ത നങ്ങളെക്കുറിച്ച് അന്വേഷിക്കുകയും ചെയ്യുന്നത് ഈ രംഗത്ത് അധികം ആരിൽ നിന്നും കിട്ടാത്ത വേറിട്ട ഒരു അനുഭവമാണ്. തന്റെ സീമ കൾക്കുള്ളിൽ കാലുകുത്തിയാൽ തനിക്കുള്ളതെല്ലാം കുറഞ്ഞു പോകു മെന്ന ഭീതിയല്ല. ദൈവതിരുനാമ മഹത്വത്തിനും സഭയുടെ പുക ഴ്ചയ്ക്കും ഉതകുന്നതിനെ ആവുന്ന വിധത്തിൽ പ്രോത്സാഹിപ്പിക്കുന്നു. ഓതറയിലെ 'ആശാഭവന'ത്തോടും ഇതേ ആത്മാവാണ് നിലനിർത്തു ന്നതെന്നും മനസ്സിലാക്കുന്നു. മിഷൻ ബോർഡിന്റെ പ്രവർത്തനങ്ങ ളോടും തിരുമേനിയുടെ സമീപനവും ഇതുതന്നെ. എല്ലാവരും ഇങ്ങനെ യൊക്കെ ചിന്തിക്കുകയും പ്രവർത്തിക്കുകയും ചെയ്തിരുന്നെങ്കിൽ എന്ന് ഓർത്തു പോകുന്നത് ബലഹീനതകൊണ്ടോ ആത്മീയതയുടെ കുറവുകൊണ്ടോ ആകാം–ക്ഷമിക്കുക. പ്രാർത്ഥനയോടുകൂടി നിർത്തുന്നു. ☐

# ഞാൻ മനസ്സിലാക്കിയ അത്താനാസിയോസ് തിരുമേനി

**ഡോ. യൂഹാനോൻ റമ്പാൻ**
(ബറോഡ)

സപ്തതിയുടെ നിറവിലേക്ക് പ്രവേശിക്കുന്ന അഭി. അത്താനാസിയോസ് തിരുമേനിക്ക് ബലഹീനനായ ഞാൻ എല്ലാ ആശംസകളും നേരുന്നു. ദൈവത്തിന്റെ കൃപയ്ക്കായിട്ടും അനുഗ്രഹത്തിനായിട്ടും പ്രാർത്ഥിക്കുന്നു. മൂന്ന് പതിറ്റാണ്ടുകൾക്ക് മുമ്പ് അഭി. തിരുമേനിയെ ബഹു. കെ. റ്റി. തോമസച്ചൻ ആയി ഞാൻ കാണുമ്പോൾ അതെന്റെ ജീവിതത്തിലെ വഴിത്തിരിവായി തീരുമെന്ന് ഞാൻ കരുതിയില്ല. എന്നാൽ ആ കൂടിക്കാഴ്ച തീർച്ചയായും ദൈവനടത്തിപ്പായിരുന്നു. 1976–ൽ ഞാൻ എന്റെ മുതിർന്ന സഹോദരനോടൊപ്പം ബോംബെയിൽ Bandra യിൽ താമസിച്ച് ചെറിയ ജോലി നോക്കുകയായിരുന്നു. ഈ സമയം ചെംബൂർ മാർ ഗ്രീഗോറിയോസ് ഇടവകയിൽ വച്ച് M.G.O.C.S.M. ന്റെ ഒരു കോൺഫറൻസ് നടന്നു. അഭി. പൗലൂസ് മാർ ഗ്രീഗോറിയോസ് തിരുമേനിയും അഭി. തെയോഫിലോസ് തിരുമേനിയും ഒക്കെ സംബന്ധിച്ച സമ്മേളനമായിരുന്നതുകൊണ്ട് അവധിയെടുത്ത് ഞാനും അതിൽ സംബന്ധിച്ചു. രണ്ടാമത്തെ ദിവസം ഉച്ചഭക്ഷണം കഴിഞ്ഞ് ബറോഡയിൽ നിന്നും വന്ന ബഹു. കെ. റ്റി. തോമസ് അച്ചന് എന്നെ കാണണമെന്ന് പറഞ്ഞ് മാറ്റി നിർത്തി പരിചയപ്പെടുത്തി. അദ്ദേഹത്തിന്റെ പിതൃ

സഹോദരൻ പുത്തൻകാവിൽ കൊച്ചുതിരുമേനി ആരംഭിച്ച ബേസിൽ ബ്രദർ ഹുഡ് പുനരുദ്ധരിക്കുവാൻ അദ്ദേഹത്തിന് ആഗ്രഹമുണ്ടെന്നും അതിൽ പങ്കു ചേർന്ന് പ്രവർത്തിക്കുവാൻ എനിക്ക് താല്പര്യമുണ്ടോ എന്നും ചോദിച്ചു. ഞാൻ തുമ്പമൺ സെന്റ് ജോർജ്ജ് ഇടവകാംഗവും അവിടെ ആത്മീക പ്രസ്ഥാനങ്ങളിൽ പ്രവർത്തിക്കുകയും സൺഡേസ്കൂൾ പത്താംക്ലാസ്സ് പാസ്സായി പഠിപ്പിക്കുകയും ചെയ്തിരുന്നതുകൊണ്ട് ബോംബെയിൽ വന്ന ഉടനെ ദാദർ സെന്റ് മേരീസ് പള്ളിയുമായി ബന്ധപ്പെടുകയും അവിടുത്തെ സൺഡേസ്കൂൾ അദ്ധ്യാപകനാകുകയും ചെയ്തു. ബഹു. കെ. റ്റി. തോമസച്ചൻ തലേദിവസം Bandra ward പ്രാർത്ഥനായോഗത്തിൽ Basil Brotherhood പുനരുദ്ധരിക്കുന്ന ആഗ്രഹം വെളിപ്പെടുത്തിയിരുന്നു. ഞാൻ ആത്മീക കാര്യങ്ങളിൽ തല്പരനായതുകൊണ്ട് ഒരു പക്ഷേ എന്നെ വിളിച്ചാൽ ഞാൻ അച്ചന്റെകൂടെ പ്രവർത്തിക്കുവാൻ താല്പര്യപ്പെടും എന്ന് മാത്യൂസ് തലേദിവസം പറഞ്ഞതനുസരിച്ചാണ് എന്നെ പരിചയപ്പെടുകയും ഈ കാര്യം എന്നോടു പറഞ്ഞതും. ഏതായാലും ഒരിക്കലും വിചാരിക്കാതെയുള്ള ഈ കൂടിക്കാഴ്ചയും ഇത്തരത്തിലുള്ള ഒരു ആഹ്വാനവും ദൈവവിളിയായി ഞാൻ മനസ്സിലാക്കി. ആ വർഷം ഫെബ്രുവരിയിൽ ഞാൻ ബറോഡായിൽ ബഹു. കെ. റ്റി. തോമസച്ചന്റെ താമസസ്ഥലത്ത് എത്തി. B. Sc കഴിഞ്ഞാണ് ഞാൻ ബോംബയിൽ പോയത് ബഹു. അച്ചൻ എന്നെ B.Ed നും പിന്നെ സെമിനാരിയിലും വിട്ടു. 1982–ൽ സെമിനാരി പഠനം പൂർത്തിയാക്കിയ എന്നെ ഉടനെ തന്നെ വൈദികനാക്കുകയും അദ്ദേഹം പുതുതായി ആരംഭിച്ച Halol M G M Schoolന്റെ പ്രിൻസിപ്പാളായി നിയമിക്കുകയും ചെയ്തു. അതോടൊപ്പം അഞ്ചു ചെറിയ centres ന്റെ ചുമതലയും ഉണ്ടായിരുന്നു. അപ്പോഴേക്കും ബഹു. കെ. റ്റി. തോമസച്ചൻ അത്താനാസിയോസ് തിരുമേനിയായി അഭിഷേകം ചെയ്യപ്പെട്ടിരുന്നു.

ദീർഘകാലത്തെ എന്റെ പരിചയത്തിൽ ഞാൻ വളരെ അധികം appreciate ചെയ്യുന്നത് അദ്ദേഹത്തിന്റെ കഠിനാദ്ധ്വാന ശീലമാണ്. രാത്രിയും പകലുമില്ലാതെ കഠിനാദ്ധ്വാനം ചെയ്യുന്നതിന് യാതൊരു മടിയുമില്ല. താൻ എറ്റെടുക്കുന്ന ഏതു കാര്യവും അങ്ങേയറ്റം ഭംഗിയായി നിറവേറ്റുവാൻ എത്ര അദ്ധ്വാനം ചെയ്യാനും മടിയില്ല. കൂടെ പ്രവർത്തിക്കുന്നവരും അതുപോലെ സഹകരിച്ചില്ലെങ്കിൽ പ്രയാസമായിരിക്കും. അചഞ്ചലമായ ദൈവവിശ്വാസവും കറതീർന്ന സഭാസ്നേഹവും കഠിനാദ്ധ്വാനം ചെയ്യുന്നതിനുള്ള സന്നദ്ധതയുമാണ് അദ്ദേഹത്തിന്റെ

ജീവിത വിജയം. ശിക്ഷണശോഭയും ദീർഘവീക്ഷണവും സ്വതസിദ്ധ മായിട്ടുള്ള നേതൃത്വപാടവവും അദ്ദേഹത്തെ സഭയുടെ നേതൃത്വ നിരയിൽ മുൻപന്തിയിൽ നിർത്തുന്നു. അദ്ദേഹം ആയിത്തീർന്നത് എല്ലാ ദൈവകൃപയും കഠിനാദ്ധ്വാനത്തിന്റെയും ഫലമാണ്. ഏതു ചുമതല ഏറ്റെടുത്താലും അതേക്കുറിച്ച് നല്ലവണ്ണം പഠിച്ച് തന്റേതായ വ്യക്തി മുദ്ര പതിപ്പിച്ച് തന്മയത്തോടെ അത് നിർവ്വഹിക്കുന്നത് അദ്ദേഹത്തി ന്റേതായ പ്രത്യേകതയാണ്.

ചിതറിപ്പാർക്കുന്ന ഗുജറാത്തിലെ മുഴുവൻ സംസ്ഥാനത്തുമായി കഴിയുന്ന ഓർത്തഡോക്സ് സഭാംഗങ്ങളെ ഈ സഭാ വിശ്വാസത്തിൽ നിലനിർത്തുന്നതിനും ഈ സംസ്ഥാനം മുഴുവൻ ഓടിനടന്ന് ഇടവക കൾ സ്ഥാപിക്കുകയും congregation രൂപീകരിക്കയും ചെയ്തത് അദ്ദേ ഹത്തിന് തന്നെ വിളിച്ചാക്കിയ ദൈവത്തോടും സഭയോടുമുള്ള പ്രതി ബദ്ധതയുടെ ദൃഷ്ടാന്തമാണ്. അദ്ദേഹം അതിനുവേണ്ടി സഹിച്ച ശാരീ രിക ക്ലേശങ്ങൾ വളരെയാണ്. ചൂടും തണുപ്പും വളരെ കൂടുതൽ അനു ഭവപ്പെടുന്ന ഈ സംസ്ഥാനത്ത് വളരെ ദൂരം യാത്ര ചെയ്ത് ഇടവകക ളിൽ എത്തി വി. കുർബാന അർപ്പിക്കുന്നത് ശ്രമകരമായ ജോലി തന്നെ ആയിരുന്നു. ഒരിക്കൽ അദ്ദേഹം ബറോഡായിൽ നിന്ന് Jamnagar-ലേക്ക് യാത്ര ചെയ്യുമ്പോൾ (ഏകദേശം 50Km ദൂരം) വണ്ടികളൊന്നും കിട്ടി യില്ല. അതുവഴി വന്ന ഒരു ചരക്കു ലോറി കിട്ടിയതിൽ പുറത്തെ ചാക്കു കെട്ടുകളോടൊപ്പം ഇരുന്ന് യാത്ര ചെയ്ത് വലിയ തണുപ്പ് സമയത്ത് അവിടെ എത്തി വി. കുർബ്ബാന ചൊല്ലുകയുണ്ടായി. അദ്ദേഹം അല്പ ത്തിൽ വിശ്വസ്തനായി വർത്തിച്ചതുകൊണ്ട് ദൈവം അദ്ദേഹത്തെ അധി കത്തിന് വിചാരകനാക്കി. മാത്രമല്ല ദൈവം അദ്ദേഹത്തിന്റെ പ്രവർത്ത നങ്ങൾക്ക് സ്ഥായിയായ ഭാവം നൽകുകയാണ് ഗുജറാത്ത് ഒരു ഭദ്രാ സനം ആകുന്നതോടെ.

അദ്ദേഹത്തിന്റെ ദൈവ വിശ്വാസവും ആരാധനാ ജീവിതവും വ്യക്തിപരമായ convictionനും അനുഭവത്തിൽ നിന്നും ഉരുത്തിരിഞ്ഞിട്ടുള്ളതാണ്. ആരേയും കാണിക്കുവാൻ ചെയ്യുന്നതല്ല. അദ്ദേഹത്തിന്റെ പ്രവർത്തനങ്ങളും transparent ആണ് അദ്ദേഹത്തിന്റെ പ്രവർത്തനശൈലി വേറിട്ടുള്ളതാണ്. ആരെയും please ചെയ്യാൻ ഒന്നും പറയാറില്ല. അഭിപ്രായങ്ങൾ വെട്ടിത്തുറന്നു പറയും. താൻ ചെയ്യുന്ന കാര്യങ്ങൾ ഭംഗിയായി ചെയ്യുന്നു എന്ന് ബോദ്ധ്യമുള്ളതുകൊണ്ട് ആരെയും അധികം വകവച്ചു കൊടുക്കാറില്ല. സ്വന്തം കഴിവിലുള്ള വിശ്വാസം കൊണ്ട് (അത് തുറന്നു പറയാറുമുണ്ട്) മറ്റുള്ളവർക്ക് തിരു

മേനിക്ക് ഈഗോ കൂടുതലാണ് എന്നു തോന്നാം. ആരുടെയും സ്വാർത്ഥ താല്പര്യങ്ങൾക്ക് അടിമപ്പെടാൻ തന്നെത്തന്നെ വിട്ടുകൊടുക്കാത്തതു കൊണ്ടും ചിലർക്കെങ്കിലും തിരുമേനിയെ ഇഷ്ടപ്പെടാത്തതായി കാണും.

ആരാധനാ ജീവിതത്തോടൊപ്പം "Work is Worship" എന്ന പ്രമാണവുമായിട്ടാണ് അദ്ദേഹം ജീവിക്കുന്നത്. തിരുമേനിയുടെ പിതൃസഹോദരൻ കാലം ചെയ്ത പുത്തൻകാവിൽ കൊച്ചുതിരുമേനിയുടെ ഒരു വാചകം തിരുമേനി കൂടെക്കൂടെ ഉരുവിടാറുണ്ട് "ഇരുമ്പ് തുരുമ്പിക്കുന്നതിനേക്കാൾ നല്ലത് വെട്ടി തേയുന്നതാണ്". ഇത് അഭി. അത്താനാസിയോസ് തിരുമേനിയുടെ ജീവിതത്തിലും അന്വർത്ഥമാണ്. Bypass Surgery കഴിഞ്ഞ തിരുമേനി ഇന്നും ബറോഡയിൽ എത്തിയാൽ Society of St. Basil വളരെ ദൂരത്തിലാണ് സ്ഥിതി ചെയ്യുന്നത്. വെളുപ്പിനെ യാത്ര തിരിച്ച് അവിടുത്തെ വിസിറ്റ് കഴിഞ്ഞ് തിരിച്ച് ബറോഡയിൽ എത്തുമ്പോഴേക്കും Lunch സമയം കഴിഞ്ഞിരിക്കും. വരുന്ന വഴിക്ക് വഴിയോരത്തെ ഏതെങ്കിലും ഹോട്ടലിൽ നിന്ന് ഡ്രൈവർ വാങ്ങിക്കൊണ്ടുവരുന്ന ചപ്പാത്തിയും പരിപ്പ് കറിയും, സവാള കൊണ്ടുള്ള കറിയുമായിരുന്നു തിരുമേനിക്കുള്ളത്. ഈ പ്രായത്തിലും ഇങ്ങനെ ഓടി നടന്ന് അദ്ധ്വാനിക്കുന്നത് അത്ഭുതാവഹമാണ്.

വിദ്യാഭ്യാസ രംഗത്തെ അദ്ദേഹത്തിന്റെ പ്രവർത്തനമാണ് ഏറ്റം ശ്ലാഘനീയം. പഠനത്തിലും സ്വന്തപരിശ്രമത്തിലും കൂടി അദ്ദേഹം സ്വായത്തമാക്കിയ കഴിവുകളാണ്. വിദ്യാഭ്യാസ പ്രവർത്തനങ്ങളിൽ അദ്ദേഹത്തെ മുൻനിരയിൽ നിർത്തുന്നത്. ബറോഡ ബേസിൽ സ്കൂളിന്റെ Founder Principal ആയിരിക്കുമ്പോൾ തന്നെ ചില അവസരങ്ങളിൽ ആയയുടെ പണിയും ചെയ്യുന്നതിന് അദ്ദേഹം സന്നദ്ധനായിട്ടുണ്ട്. ഇതിന്റെ പിന്നിലെ ചേതോവികാരം "നാം നമ്മുടെ കുഞ്ഞുങ്ങളെ കുളിപ്പിക്കയും മറ്റും ചെയ്യാറില്ലേ" എന്ന ചോദ്യത്തിൽ വ്യക്തമാണ്. എല്ലാ കുട്ടികളെയും സ്വന്തം കുഞ്ഞുങ്ങളെപ്പോലെ കരുതി ആർക്കുവേണ്ടിയും പ്രവർത്തിക്കുന്ന രീതിയാണ് അദ്ദേഹത്തെ പ്രശസ്തനായ ഒരു വിദ്യാഭ്യാസ വിചീക്ഷണനാക്കിത്തീർത്തത്. അദ്ദേഹം മിക്കപ്പോഴും ടീച്ചേഴ്സിനെ അഭിസംബോധന ചെയ്ത് പറയാറുണ്ട് "നിങ്ങളുടെ വിദ്യാർത്ഥികളെ നിങ്ങളുടേതെന്ന് കരുതി പഠിപ്പിച്ചാൽ അതിന്റെ അനുഗ്രഹം നിങ്ങളുടെ കുഞ്ഞുങ്ങൾക്ക് ഉണ്ടാകും എന്ന്" എല്ലാ വർഷവും തിരുമേനി ഏതെങ്കിലും പുതിയ ആശയം തന്റെ സ്കൂളിൽ implement ചെയ്യും. പിന്നീട് പല സ്കൂളുകളും അത് adopt

ചെയ്യും. തിരുമേനിയുടെ creativity അദ്ധ്യാപകരെ appreciate ചെയ്യുന്നതിനും അവർക്ക് പ്രചോദനം നൽകി കൂടുതൽ കർമ്മനിരതരാക്കുന്നതിനും തിരുമേനിക്കുള്ള കഴിവ് അപാരമാണ്.

ബലഹീനനനായ ഞാൻ വിദ്യാഭ്യാസരംഗത്ത് ഏതെല്ലാം തരത്തിൽ ഉത്തരവാദിത്വം വഹിക്കുന്നത് മുഴുവനും തിരുമേനിയിൽ നിന്നും ലഭിക്കുന്ന അറിവുകൾ മുഖേനയാണ്. ഗുജറാത്തിലെ നമ്മുടെ മിക്ക സ്കൂളുകളും ഉയർന്ന നിലവാരം പുലർത്തുന്നതാണ്. ഇതിന്റെ പ്രചോദനം അഭി. തിരുമേനി തന്നെ ഞാൻ പ്രിൻസിപ്പാൾ ആയിരുന്ന ബറോഡ പാരീഷിന്റെ വക സ്കൂളിൽ എല്ലാ വർഷവും 100% വിജയമാണ്. ഇത് ലഭിക്കുന്നത് അഭി. തിരുമേനിയിൽ നിന്ന് പഠിച്ച വിദ്യാഭ്യാസ രീതികൾ അവലംബിച്ചതുകൊണ്ടു മാത്രമാണ്.

അഭി. തിരുമേനിയെ ദൈവം കൂടുതൽ ആയുരാരോഗ്യം നൽകി നമ്മുടെ സഭയ്ക്കും സമൂഹത്തിനും നന്മ ചെയ്യുവാൻ ജഗദീശ്വരൻ അനുഗ്രഹിക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു. പറയുകയും ചെയ്യുകയും ചെയ്യുന്നതിനപ്പുറമായ കടപ്പാടും സ്നേഹവും എനിക്ക് തിരുമനസ്സിനോടുണ്ട്. അത് ദൈവ തിരുമുമ്പിൽ സമർപ്പിച്ച് പ്രാർത്ഥിക്കുന്നു. □

# പ്രതിഭാധനനായ ശ്രേഷ്ഠാചാര്യൻ

**ഫാദർ: ഡോ. റ്റി. ജെ. ജോഷ്വാ**
(ഡയറക്ടർ, ദിവ്യസന്ദേശം)

ഒരാളിന്റെ വ്യക്തിത്വത്തെ കരുപിടിപ്പിക്കുന്നതിൽ പൈതൃക (heredity)ത്തിനു സുപ്രധാന പങ്കുണ്ട്. വേദപുസ്തകം പൈതൃക ത്തിനു പ്രാധാന്യം കല്പ്പിക്കുന്നു. അതുകൊണ്ടാണ് വംശാവലികൾ കൃത്യമായി രേഖപ്പെടുത്തി സൂക്ഷിക്കുവാൻ അതിൽ ശ്രദ്ധിച്ചിട്ടുള്ളത്. പുതിയ നിയമം ആരംഭിക്കുന്നതു തന്നെ വംശാവലി അവതരിപ്പിച്ചു കൊണ്ടാണ്. പുരാതനമായ കുടുംബത്തിൽ ശ്രേഷ്ഠമായ പൈതൃക ത്തിനവകാശിയായി ജനിക്കുവാനുള്ള ഭാഗ്യം അഭിവന്ദ്യതോമസ് മാർ അത്താനാസ്യോസ് തിരുമേനിക്ക് (ചെങ്ങന്നൂർ ഭദ്രാസനം) ലഭ്യമായി. അദ്ദേഹത്തിന്റെ പിതാമഹൻ കിഴക്കേത്തലയ്ക്കൽ തോമസ് കത്തനാർ പരിശുദ്ധനായ പരുമലതിരുമേനിയുടെ ശിഷ്യനായിരുന്നു എന്നാണ് ഞാൻ മനസ്സിലാക്കിയിട്ടുള്ളത്. ആ പിതാമഹന്റെ നാമധാരിയാണ് കഥാ പുരുഷൻ. ഇദ്ദേഹത്തിന്റെ പിതൃസഹോദരനായ പുത്തൻകാവിൽ കൊച്ചുതിരുമേനി എന്നറിയപ്പെടുന്ന ഗീവർഗീസ് മാർ പീലക്സീനോസ് തിരുമേനിയോട് ഞാൻ ഏറെ കടപ്പെട്ടിരിക്കുന്നു. എന്നെ വൈദിക ശുശ്രൂഷയിലേക്ക് വിളിക്കുകയും, പ്രോത്സാഹിപ്പിക്കുകയും, വേദശാ

സ്ത്രപഠനത്തിന് കൽക്കട്ട. ബിഷപ്സ് കോളേജിലേക്ക് അയയ്ക്കുകയും ചെയ്തത് തിരുമേനിയാണ്. അവിടെ ഞാൻ പഠനത്തിനു പോകുന്നതിനു മുമ്പ് തിരുമേനി ദിവംഗതനായി. അവിസ്മരണീയങ്ങളായ പല അനുഭവങ്ങളും, അഭിവന്ദ്യ പീലക്സിനോസ് തിരുമേനിയോടു ബന്ധപ്പെട്ട് എനിക്കുണ്ടായിട്ടുണ്ട്. ആ തിരുമേനിയുടെ ഭാഗിനേയനായി സഭാശുശ്രൂഷയിലേക്കു കടന്നു വന്ന അത്താനാസ്യോസ് തിരുമേനിയെ കോളേജ് വിദ്യാഭ്യാസം മുതൽ എനിക്കു പരിചയപ്പെടുവാൻ കഴിഞ്ഞു. അദ്ദേഹം വൈദികനായി ഉത്തരേന്ത്യയിലെ ചിതറിപ്പാർക്കുന്ന ഓർത്തഡോക്സുകാരെ സംഘടിപ്പിച്ച് ചെറിയ ഇടവകകൾ രൂപീകരിച്ചത് ഞാനോർക്കുന്നു. അന്ന് അവിടം സന്ദർശിച്ചതും പ്രവർത്തനങ്ങൾ നേരിട്ടു മനസ്സിലാക്കിയതും നല്ല അനുഭവമായിരുന്നു. പിന്നീട് അദ്ദേഹത്തിന്റെ വൈദിക സേവനം അബുദാബിയിലായിരുന്നു. അപ്പോഴും അദ്ദേഹത്തിന്റെ അതിഥിയായി എത്തി സുവിശേഷ പ്രസംഗങ്ങൾ ചെയ്തിട്ടുള്ളത് സ്മരണയിൽ നിൽക്കുന്നു.

ഇത്രയും പ്രസ്താവിച്ചത് തിരുമേനിയോട് വളരെ അടുത്ത് പെരുമാറുവാനും ആശയവിനിമയം ചെയ്യുവാനും എനിക്കവസരം ലഭിച്ചിട്ടുണ്ട് എന്നു വെളിപ്പെടുത്തുവാനാണ്. ശ്രേഷ്ഠമായ ഒരു പൈതൃകം ദൈവകൃപയാൽ അദ്ദേഹത്തിനുണ്ട്. പുത്തൻകാവിൽ തിരുമേനിയുടെ അജപാലന ദർശനവും, സഭയോടുള്ള പ്രതിബദ്ധതയും യുവജനങ്ങളെ സഭാ സ്നേഹത്തിലും വിശ്വാസത്തിലും നിലനിറുത്തുന്നതിനുള്ള കർമ്മപദ്ധതിയും ഇങ്ങനെ ഒട്ടേറെ കാര്യങ്ങൾ മാർഗ്ഗദർശകമായി ഇദ്ദേഹത്തിന്റെ മുമ്പിലുണ്ട്. സഭയിൽ പുരോഗമനപരമായ പല കാര്യങ്ങളും പ്രാവർത്തികമാക്കുന്നതിൽ വിജയിച്ച മുൻഗാമി പ്രചോദനമാകേണ്ടതാണ്. വളരെ ഉത്തരവാദപ്പെട്ട ഒരു ചുമതല അദ്ദേഹത്തെ സഭ ഏൽപ്പിച്ചിരുന്നു–എപ്പിസ്കോപ്പൽ സുന്നഹദോസ് സെക്രട്ടറി സ്ഥാനം. അതു ഭംഗിയായി നിറവേറ്റി എന്നാണ് ഞാൻ വിശ്വസിക്കുന്നത്. അതു പോലെ പ്രധാനപ്പെട്ട ഒരു ചുമതലയായിരുന്നു. വിദ്യാഭ്യാസ സ്ഥാപനങ്ങളുടെ മാനേജ്മെന്റ്. അദ്ധ്യാപനകലയിൽ ബിരുദാനന്തര ബിരുദം നേടിയിട്ടുള്ള തിരുമേനിക്ക് നന്നായി കൈകാര്യം ചെയ്യാവുന്ന ഒരു മേഖലയായിരുന്നു അത്. സൺഡേസ്കൂൾ, ദിവ്യബോധനം തുടങ്ങിയവ പാസ്സാ

യിട്ടുള്ളവർക്ക് സ്കൂൾ നിയമനത്തിലും മറ്റും ഒരു പരിഗണന വേണ മെന്ന ആവശ്യം ഏറെക്കാലമായി ആ രംഗത്തു പ്രവർത്തിക്കുന്നവരിൽ നിന്നുണ്ടായിട്ടുള്ളതാണ്. തിരുമേനി അക്കാര്യത്തിൽ ശ്രദ്ധിച്ചു എന്നാണ് ഞാൻ മനസ്സിലാക്കുന്നത്. ഇപ്പോൾ എനിക്കംഗത്വമുള്ള മൂന്നു പ്രധാന സമിതികളുടെ പ്രസിഡന്റ് തിരുമേനിയാണ്. ഒന്നാമത്തേത് ദിവ്യസ ന്ദേശം എന്ന ദൃശ്യമാധ്യമ സുവിശേഷീകരണ സംരംഭമാണ്. അതിന് ഒരു സ്റ്റുഡിയോ ഉണ്ടാകുവാനുള്ള ദീർഘകാലസ്വപ്നം ഫലമണിയാൻ പോകുന്നു. വേറെ സ്ഥലം ഒന്നും സൗകര്യപ്പെടാത്ത സാഹചര്യത്തിൽ ചെങ്ങന്നൂർ ബഥേൽ അരമനയുടെ ചില മുറികൾ അതിനായി തരാ മെന്നു തിരുമേനി സമ്മതിച്ചതാണ്. മുളക്കുഴയിലുള്ള സ്ഥലം തിരുമേനി മുഖാന്തിരം സഭയ്ക്കുവേണ്ടി സൗജന്യമായി നൽകപ്പെട്ടിരുന്നു. പിന്നീട് ഈ ആവശ്യത്തിനായി വേർതിരിക്കുകയായിരുന്നു. അക്കാര്യത്തി ലെല്ലാം തിരുമേനിയുടെ ഉത്സാഹവും നിർദ്ദേശങ്ങളും പ്രശംസാർഹം തന്നെ.

മലങ്കര ഓർത്തഡോക്സ് ചർച്ച് പബ്ലിക്കേഷൻസ് (എം.ഒ.സി.) ആണ് മറ്റൊരു പ്രസ്ഥാനം. പ്രിന്റ് മീഡിയായിൽക്കൂടി സഭയുടെ വിശ്വാ സവും ചരിത്രവും അനുഷ്ഠാനങ്ങളും ജനങ്ങളെ പഠിപ്പിക്കുന്നതിനുള്ള പദ്ധതിയാണ്. പുസ്തക പ്രസിദ്ധീകരണം ഒരു വലിയ ദൗത്യമാണ്. ഏറെക്കാലമായി ഈ കമ്മറ്റിയിൽ ഞാൻ പ്രവർത്തിച്ചുവരുന്നു. ഇപ്പോൾ അതിനൊരു ആസ്ഥാനം കോട്ടയം ടൗണിൽ മലയാള മനോരമയുടെ അടുത്ത് പണിതുകൊണ്ടിരിക്കുന്നു. അതു പൂർത്തിയാകുമ്പോൾ നല്ല ഒരു ബുക്കു ഡിപ്പോയും സഭയുടെ പ്രസിദ്ധീകരണ വിഭാഗത്തിന്റെ ആസ്ഥാനവുമാകും.

തിരുമേനിയോടൊത്തു ഞാൻ പ്രവർത്തിക്കുന്ന മൂന്നാമത്തെ പ്രസ്ഥാനം നമ്മുടെ ഗായകസംഘമാണ്. ശ്രുതി സംഗീത വിദ്യാലയം വൈദികസെമിനാരിയുടെ കീഴിലാണെങ്കിലും, ഇടവകകൾ തോറും ഗായകസംഘങ്ങൾ സംഘടിപ്പിച്ച് ആരാധനയ്ക്ക് ഐക്യരൂപ്യവും ക്രമീ കൃതസംവിധാനവും കൈവരുത്തുകയെന്നതാണ് ലക്ഷ്യം. ഗായക സംഘ സമ്മേളനങ്ങളിൽ സംബന്ധിക്കുകയും ശരിയായ മാർഗ്ഗദർശനം നൽകുകയും ചെയ്യുന്ന തിരുമേനിക്ക് എല്ലാറ്റിനെപ്പറ്റിയും വ്യക്തമായ

ഒരു കാഴ്ചപ്പാടുണ്ട്. അത് അദ്ദേഹം വെളിപ്പെടുത്തുകയും ചെയ്യുന്നു.

ചിലർ ധരിച്ചു വച്ചിട്ടുള്ളത് തങ്ങൾ അറിവിന്റെയും കഴിവിന്റെയും ഭണ്ഡാരമാണ്. താൻ ചെയ്താൽ മാത്രമേ എന്തും വിജയിക്കയുള്ളൂ എന്നാണ്. എന്നാൽ മറ്റുള്ളവരുടെ കഴിവുകളെയും സേവനങ്ങളെയും പരമാവധി പ്രയോജനപ്പെടുത്തി പദ്ധതികൾ വിജയിപ്പിക്കുകയെന്ന താണ് ചിലരുടെ പ്രവർത്തനശൈലി. മോശ പിന്തുടർന്നത് ഈ വിധ ത്തിലായിരുന്നു. എല്ലാ കാര്യങ്ങളും സ്വയമായി ചെയ്യാതെ കഴിവും നേതൃത്വശേഷിയുമുള്ള ആളുകളെ മൂപ്പന്മാരായി നിയോഗിച്ച് ഭരണ ക്രമം വരുത്തുകയായിരുന്നു. ചെങ്ങന്നൂർ ഭദ്രാസനത്തിൽ, വിവിധ രംഗ ങ്ങളിൽ കഴിവും ഉത്സാഹവും ഉള്ള സ്ത്രീപുരുഷന്മാർ അനേകരുണ്ട്. അവരെ കണ്ടുപിടിച്ച് ആത്മീയ പ്രസ്ഥാനങ്ങളുടെ ചുമതലകൾ ഏല്പി ക്കാൻ കഴിഞ്ഞത് ഏറെ പ്രയോജനപ്പെട്ടു. പ്രാർത്ഥനായോഗങ്ങൾ, സുവിശേഷസംഘങ്ങൾ, ദിവ്യബോധനം, സൺഡേസ്കൂൾ, മർത്തമ റിയം സമാജം തുടങ്ങിയ സംഘടനകളുടെ പ്രവർത്തനങ്ങൾ ഭംഗിയായി നിർവ്വഹിക്കപ്പെടുവാൻ കഴിയുന്നുണ്ട്. അവയുടെ സംയുക്തമായ സമ്മേ ളനങ്ങൾ മേഖലാടിസ്ഥാനത്തിൽ നടത്തുന്നത് പ്രവർത്തനങ്ങൾ വില യിരുത്തുവാനും ത്വരിതപ്പെടുത്തുവാനും ഉതകുന്നു.

ഭദ്രാസന സാരഥിക്ക് ലഭിച്ച ഒരു ആനുകൂല്യം പുതിയ ഒരു ഭദ്രാ സനത്തിന്റെ തുടക്കമായിരുന്നു എന്നതാണ്. ജനങ്ങളുടെ ആവേശവും ഉത്സാഹവും മുന്നിട്ടു നിന്ന സാഹചര്യത്തെ വേണ്ടവിധം തിരിച്ചു വിട്ട് നേട്ടങ്ങൾ വരിക്കുവാൻ എളുപ്പമായിരുന്നു. ഭദ്രാസനാസ്ഥാനവും, അതി നോടു ചേർന്നുള്ള പള്ളിയും എല്ലാ സൗകര്യങ്ങളോടും കൂടി നിർമ്മി ക്കുവാൻ കഴിഞ്ഞത് വലിയ നേട്ടം തന്നെ. അവിടുത്തെ സംവിധാന ങ്ങളും സജ്ജീകരണങ്ങളും അഭിമാനാർഹമാണ്. പല സമ്മേളന ങ്ങൾക്കും ക്ലാസ്സുകൾക്കും അവിടെ എത്തിയിട്ടുള്ള എനിക്ക്, ആസ്ഥാന കേന്ദ്രത്തിലെ സൗകര്യങ്ങളും ക്രമീകരണങ്ങളും പ്രശംസാർഹമായി തോന്നി. ഒരു ചെറിയ സെക്രട്ടറിയേറ്റിന്റെ പ്രതീതി ജനിപ്പിക്കുവാൻ തക്ക സജ്ജീകരണങ്ങൾ ഉണ്ട്.

ചുരുങ്ങിയ കാലം കൊണ്ട് പഴയ പള്ളികളുടെ സ്ഥാനത്ത് മനോ ഹരമായ വാസ്തുശില്പത്തിന്റെ നിദർശനങ്ങളായ അനവധി പുതിയ

ദേവാലയങ്ങൾ ഉയർന്നുവന്നു നമ്മുടെ ജനങ്ങൾക്ക് അവരുടെ ദേവാലയം എത്രയും മനോഹരവും പ്രൗഢവും ആയിരിക്കണമെന്ന നിർബന്ധമുണ്ട്. അതു സാധ്യമാകത്തക്കവണ്ണം സാമ്പത്തിക പുരോഗതി പൊതുവിൽ കൈവരിച്ചിട്ടുണ്ട്. ജനങ്ങളുടെ ഉത്സാഹവും കഴിവുകളും സംഘടിപ്പിക്കുവാനും നേർവഴിക്ക് തിരിച്ചുവിടാനും ഉള്ള നേതൃത്വപാടവം ഭദ്രസനസാരഥിക്കുണ്ട്. ഭദ്രാസനത്തിലെ എല്ലാ പള്ളികളും തന്നെ സാമ്പത്തിക ഭദ്രത ഉള്ളവയാണ് വിദ്യാഭ്യാസപരമായും അവ മുന്നിട്ട് നിൽക്കുന്നു. എന്നുമാത്രമല്ല പള്ളികൾ എല്ലാം തന്നെ പരസ്പരം സമ്പർക്കം പുലർത്തുവാൻ തക്കവണ്ണം ഭൂമിശാസ്ത്രപരമായി അടുത്തടുത്ത് സ്ഥിതി ചെയ്യുന്നു. ഇങ്ങനെ അനുകൂലമായ ചില ഘടകങ്ങളും ഉള്ളത് പരമാവധി പ്രയോജനപ്പെടുത്തുവാൻ തിരുമേനിക്കു കഴിഞ്ഞിട്ടുണ്ട്. ബറോഡയിലെ വിദ്യാഭ്യാസ സ്ഥാപനങ്ങൾ നിശ്ചയമായും ഒരു വലിയ നേട്ടമാണ്. പുത്തൻകാവിൽ തിരുമേനിയും വിദ്യാഭ്യാസസ്ഥാപനങ്ങൾ ഉണ്ടാക്കുന്നതിൽ വളരെ ശ്രദ്ധിച്ചിരുന്നു. അവയെല്ലാം സഭയ്ക്കുവേണ്ടി അദ്ദേഹം കഷ്ടപ്പെട്ട് അധ്വാനിച്ചുണ്ടാക്കിയവയാണ് . ആ മാതൃക ഭാഗിനേയന്റെ മുമ്പിൽ ഉണ്ടെന്നു വ്യക്തമാണ്. മുൻഗാമിയുടെ ചുവടുപിൻപറ്റിയാൽഅനായാസം ഭദ്രാസനത്തെ മുൻപന്തിയിൽ നില നിറുത്തുവാൻ കഴിയും.

ഭദ്രാസനാസ്ഥാനത്തിൽ കൗൺസിലിങ്ങിനുള്ള സൗകര്യം വരുത്താവുന്നതാണ്. വിവാഹിതരാകുന്നവർക്ക് നിശ്ചയമായും പ്രീമാരിറ്റൽ കൗൺസിലിങ്ങ് നിർബന്ധിതമാക്കണം. ഇന്നു കുടുംബജീവിതത്തിൽ വന്നുകൊണ്ടിരിക്കുന്ന തകർച്ച ഹൃദയഭേദകമാണ്. കുടുംബക്ഷേമപരമായ പദ്ധതികൾക്കും പരിപാടികൾക്കും മുൻഗണന നൽകേണ്ടിരിക്കുന്നു. ദിവ്യബോധനപഠനം കഴിഞ്ഞവരും, വിദ്യാസമ്പന്നരും, പക്വമതികളും നേതൃത്വവരമുള്ളവരുമായ വ്യക്തികളെ കൗൺസിലേഴ്സ് ആയി കണ്ടെത്തി അവർക്ക് ഉപരിപരിശീലനം നൽകി അവയുടെ സേവനം പ്രയോജനപ്പെടുത്തണം.

സമൂഹത്തിൽ വളർന്നുവരുന്ന ദുഷിച്ച പ്രവർത്തനങ്ങളെ തിരുത്തുവൻ തക്ക ബോധവൽക്കരണം ആവശ്യമാണ്. ഉദാഹരണമായി മദ്യത്തിന്റെയും മയക്കുമരുന്നിന്റെയും സ്വാധീനം യുവലോകത്തിലേക്ക്

അമിതമായി കടന്നെത്തികൊണ്ടിരിക്കുന്നു. ഇടവകകൾതോറും " വിജിലൻസ് സ്ക്വാഡുകൾ " സംഘടിപ്പിച്ച് യുവലോകത്തെ ഇത്തരം വിനാശകരമായ പ്രവർത്തനകളിൽ നിന്നും പിന്തിരിപ്പിക്കുവാൻ കഴിയേണ്ടതാണ് തിരുമേനിയുടെ നേതൃത്വപാടവം പൂർണ്ണമായി അംഗീകരിക്കുന്ന ഒരു നല്ല യുവവൈദിക നിര ഈ ഭദ്രാസനത്തിലുണ്ട്. അവരവരുടെ അഭിരുചിക്കും താലന്തുകൾക്കനുസൃതമായി അവരെ ചുമതലകൾ ഏല്പിച്ചാൽ വൻ കാര്യങ്ങൾ ചെയ്യാൻ സാധിക്കും. അതുപോലെ ഉപരിപഠനത്തിനുള്ള ഒരു സ്കീം ഉണ്ടാക്കി അതിന് അവരെ പ്രോത്സാഹിപ്പിക്കുന്നതും ഉചിതമാണ്. വൈദികരുടെ പിന്തുണയും സമ്പൂർണ്ണമായ സഹകരണവും കൂടാതെ ഒരു മെത്രാനും കാര്യമായി ഒന്നും ചെയ്യാൻ കഴിയുകയില്ല. വൈദികരെ സഹപ്രവർത്തകരായി കണ്ട് അവരുമായി ആശയവിനിമയം നടത്തി പ്രവർത്തനങ്ങൾ വിലയിരുത്തുവാൻ സാധിക്കേണ്ടതാണ്. മാസത്തിൽ ഒരു പ്രാവശ്യം വൈദിക സമ്മേളനങ്ങളും അവരുടെ പഠനക്ലാസുകളും ക്രമീകരിക്കുന്നത് വളരെ ഫലപ്രദമാണ്. തിരുമേനിയുമായി ബന്ധപ്പെട്ടിട്ടുള്ളപ്പോൾ എല്ലാം തോന്നിയിട്ടുള്ള ഒരു കാര്യം, വളരെ ദർശനവും, ഭാവനയും പുലർത്തുന്ന ഒരു വ്യക്തി എന്നാണ്. വികസനസാധ്യതകൾ ഏറെയുള്ള സുസംഘടിതമായ ഒരു നല്ല ഭദ്രാസനമാണ് അദ്ദേഹത്തിന് ലഭ്യമായിട്ടുള്ളത്. തന്റെ കഴിവും സമയവും ഭാവനയും അതിന്റെ പ്രവർത്തനങ്ങൾക്ക് പൂർണ്ണമായി നൽകുന്ന പക്ഷം വമ്പിച്ച നേട്ടങ്ങൾ വരിക്കുവാൻ അദ്ദേഹത്തിനു കഴിയും. ജനങ്ങളുടെ പ്രതീക്ഷകൾ ഏറെയാണ്. അവ സഫലമാകത്തക്കവണ്ണം മുന്നിരയിൽ നിന്നു കൊണ്ട് പ്രവർത്തിച്ചാൽ മാത്രം മതി. എല്ലാകാര്യങ്ങൾക്കും ദൈവകൃപ അനിവാര്യമാണ്. നമ്മുടെ ബുദ്ധിയും കഴിവും എല്ലാം ദൈവകൃപ വ്യാപരിച്ചാൽ മാത്രമേ പ്രയോജനപ്പെടുകയുള്ളു. അതു സാധ്യമാക്കുവാൻ വേണ്ടി ഞാൻ പ്രാർത്ഥിക്കുന്നു. സപ്തതി ആഘോഷവും, വ്യക്തമായ ചില ലക്ഷ്യത്തോടെയാകുവാൻ ഇടയാകട്ടെ. എല്ലാറ്റിനും, എളിയവനായ എന്റെ ആത്മർത്ഥമായ ആശംസകൾ നേരുന്നു. □

# മാർ അത്താനാസ്യോസ്: മരണമില്ലാത്ത ദർശനങ്ങളുടെ മഹാപുരോഹിതൻ

**ഫാ. ഡോ. എം. ജോൺ പണിക്കർ**
(ചീഫ് എഡിറ്റർ, മലങ്കര സഭ)

അഭിവന്ദ്യ തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ സപ്തതിയുടെ നിറവിൽ ആകുമ്പോൾ ആധുനിക മലങ്കരസഭയുടെ ചരിത്രത്തിൽ ഒരു പൊൻതൂവൽ കൂടി ചേർക്കപ്പെടുന്നു. ദൈവപരിപാലനവും ദൈവ സ്നേഹവും രുചിച്ചറിഞ്ഞ് എഴുപതു സംവത്സരം പിന്നിടുന്ന തിരുമേനിയുടെ ജീവിതപാതയിൽ അസാധാരണത്വം തുളുമ്പുന്ന പലതും ഉണ്ടെന്നത് പകൽ പോലെ വ്യക്തമാണ്. ജീവനും ജീവിതവും ദൈവത്തിന്റെ വരദാനമാണെന്ന് വിശ്വസിക്കുന്ന അഭിവന്ദ്യപിതാവിന്റെ വളർച്ചയുടെ ഓരോ ഘട്ടത്തിലും ദൈവസാന്നിദ്ധ്യം അറിഞ്ഞിരുന്നു എന്നതാണ് യാഥാർത്ഥ്യം . പ്രതിസന്ധികളിലും പ്രതികൂലതകളിലും രോഗങ്ങളിലുമൊക്കെ ആത്മധൈര്യം കൈവിടാതെ പ്രത്യാശയോടെ ദൈവകൃപ ആസ്വദിച്ച പിതാവാണ് അദ്ദേഹം. ഹൃദയശസ്ത്രക്രീയയ്ക്ക് വിധേയനായി വിശ്രമത്തിലിരുന്നപ്പോൾ അടുത്തു ചെന്നവർക്കൊക്കെ ജീവിതത്തോടെ ക്രീയാത്മക പ്രതികരണം നടത്തുവാനുള്ള പാഠങ്ങൾ ലഭിച്ചിരുന്നു എന്നത് സമീപ കാലത്തെ യാഥാർത്ഥ്യമാണ്.

അഭിവന്ദ്യതിരുമേനിയോടുള്ള എന്റെ വ്യക്തിബന്ധം ആരംഭിക്കുന്നത് ചെങ്ങന്നൂർ ഭദ്രാസനത്തിലെ ഇടവകകളിൽ തിരുമനസ്സിലെ കല്പന പ്രകാരം ഞാൻ വൈദിക ശുശ്രൂഷ അനുഷ്ഠിക്കുവാൻ തുടങ്ങിയപ്പോഴാണ്. അന്നു മുതൽ ഇന്നേയോളം തിരുമേനിയിൽ നിന്ന് പിതൃസഹജമായ സ്നേഹവും വാത്സല്യവും പ്രോത്സാഹനങ്ങളുമാണ് എനിക്കു ലഭിച്ചു കൊണ്ടിരിക്കുന്നത്. അച്ചൻ 'എന്റെ അച്ചനാണ്' എന്ന തിരുമനസ്സിലെ വാക്കുകൾ തന്നെ എന്നെ വല്ലാതെ സന്തോഷിപ്പിക്കു

കയും അദ്ദേഹത്തോടുള്ള ആദരവും സ്നേഹവും എന്നിൽ വർദ്ധിപ്പിക്കുകയും ചെയ്തിട്ടുണ്ട്. സപ്തതിയുടെ നിറവിൽ എത്തിയിരിക്കുന്ന അഭിവന്ദ്യ തിരുമേനിയിൽ തെളിഞ്ഞു നിൽക്കുന്നതായി എന്റെ ബലഹീനതയിൽ ഞാൻ മനസ്സിലാക്കിയ ചില ഗുണങ്ങളെ സ്പർശിക്കുന്നത് ഉചിതമെന്ന് തോന്നുന്നു.

1. **ആരാധനയിലെ ആഢ്യത :** ഓർത്തഡോക്സ് സഭയുടെ പ്രധാന പ്രമേയം ദൈവാരാധനയാണ്. ആരാധനയിലാണ് സഭയുടെ ജീവനും ശ്രേഷ്ഠതയും നിലനിൽക്കുന്നത്. ഭൗമിക ജീവിതത്തിനും നിത്യജീവനും അതിനുവേണ്ടി സൃഷ്ടിമുഴുവനെയും ഒരുക്കുന്ന സേവന സന്നദ്ധതയ്ക്കു വിശ്വാസികളെ ഒരുക്കുന്നത് ആരാധനയാണ്. സഭയുടെ ജീവനായ ആരാധനയിൽ ലയിച്ചു നിൽക്കുക എന്നത് വിശ്വാസിയിൽ നിന്ന് പ്രതീക്ഷിക്കുന്ന പരമപ്രധാനമായ മേന്മയാണ്. ആരാധനയിൽ ലയിച്ചു നിൽക്കുവാൻ വിശ്വാസികളെ ഒരുക്കുന്നതിൽ തിരുമേനി വിജയിച്ചു എന്നത് അനേകരുടെ സാക്ഷ്യമാണ്. കർമ്മം വികർമ്മമാക്കരുത് എന്നു നിർബന്ധമുള്ള തിരുമേനി ആരാധനയുടെ അടുക്കിലും ചിട്ടയിലും അത്യന്തം ജാഗ്രത പുലർത്തുന്ന പിതാവാണ്. അദ്ദേഹത്തിന്റെ മേൽനോട്ടത്തിൽ പണിയപ്പെട്ട ദേവാലയങ്ങളെല്ലാം പൗരസ്ത്യ സഭയുടെ പൗരാണികതയും ഭാരതീയതയും ശ്രേഷ്ഠതയും ശ്ലൈഹികതയും ഉന്നതമാക്കുന്ന നിലവാരത്തിൽ നിർമ്മിച്ചിട്ടുള്ളവയാണ്. ദൈവാരാധന അർപ്പിക്കുന്ന ദേവാലയം വിശുദ്ധവും വൃത്തിയും ഉള്ളതായി സൂക്ഷിക്കണമെന്ന നിർബന്ധം പിതാവിനുണ്ട്.

ഏതെങ്കിലും ആത്മീയ ശുശ്രൂഷ നടത്തുന്നതിന് നേരത്തെ തന്നെ ഒരുങ്ങുക എന്നത് തിരുമേനിക്ക് നിർബന്ധമാണ്. ശരിയായ ഒരുക്കമില്ലെങ്കിൽ അതു നടത്തുവാൻ സാധാരണഗതിയിൽ തിരുമേനി തയ്യാറാകില്ല. പട്ടംകൊട ശുശ്രൂഷകൾ, പള്ളി കൂദാശകൾ, പെരുന്നാളുകൾ തുടങ്ങിയ പ്രധാന സമയങ്ങളിൽ അവയുടെ ക്രമങ്ങൾ ശരിയായി വായിച്ചു മനസ്സിലാക്കുകയും മദ്ബഹായിൽ ശുശ്രൂഷിക്കാൻ നിയോഗിക്കപ്പെടുന്ന ശുശ്രൂഷകർ ആരൊക്കെയെന്ന് തീരുമാനിച്ച് നിർദ്ദേശങ്ങൾ നൽകുകയും ചെയ്യുന്ന രീതി തിരുമേനിയിൽ കണ്ടിട്ടുണ്ട്. ശുശ്രൂഷ, അതിന്റെ മനോഹാരിതയും ശ്രേഷ്ഠതയും നഷ്ടപ്പെടാതെ, നിർവ്വഹിക്കാൻ വേണ്ട ആളുകൾ ഒഴിച്ച് ബാക്കിയുള്ളവർ എല്ലാം മദ്ബഹായ്ക്ക് താഴെ നിന്ന് ആരാധനയിൽ സജീവമായി പങ്കുകാരാകണം എന്നത് അഭിവന്ദ്യ പിതാവിന് നിർബ്ബന്ധമാണ്. ആരാധന എങ്ങനെയെങ്കിലും ആയാൽ മതി എന്ന് കരുതുന്നവർക്ക് അതിഷ്ടപ്പെടുക

യില്ലെങ്കിലും ആരാധനയുടെ ശ്രേഷ്ഠതയും ആഢ്യതയും മഹത്വവും മനോഹാരിതയും നിലനിർത്തുവാൻ ഈ അടുക്കും ചിട്ടയും അത്യാവശ്യമാണ്.

2. **സത്യവിശ്വാസ സംരക്ഷകൻ:-**

സഭയുടെ വിശ്വാസം ഉറച്ചതും മനുഷ്യവർഗ്ഗത്തിന്റെ രക്ഷയ്ക്കുതകുന്നതുമാണെന്ന് അഭിവന്ദ്യ തിരുമേനി അടിയുറച്ചു വിശ്വസിക്കുന്നു. സത്യവിശ്വാസത്തിനു ഭംഗം ഉണ്ടാകുന്ന രീതിയിലുള്ള എല്ലാ ചലനങ്ങളെയും തിരുമേനി നഖശിഖാന്തം എതിർക്കുന്നു. റീത്തു പ്രസ്ഥാനക്കാരുടെയും നവീകരണക്കാരുടെയും പെന്തക്കോസ്തൽ -സെക്ടേറിയൻ സംഘടനകളുടെയും കൾട്ടിക് ഗ്രൂപ്പുകളുടെയും കാരിസ്മാറ്റിക് പ്രസ്ഥാനക്കാരുടെയും അതിപ്രസരം സഭയിലും സമൂഹത്തിലും സൃഷ്ടിക്കുന്ന വിപത്തുകളെക്കുറിച്ച് തിരുമേനിക്ക് ഉത്തമബോദ്ധ്യമുണ്ട്. അവയോടൊക്കെ ദൈവീകമായി പ്രതികരിച്ചുകൊണ്ട് വിശ്വാസികൾ സത്യവിശ്വാസത്തിൽ ഉറച്ചു നിൽക്കണമെന്ന ദൃഢനിശ്ചയത്തോടെ അഭിവന്ദ്യ പിതാവ് ഭദ്രാസനതലത്തിലും ഇടവക തലങ്ങളിലും സംഘടിപ്പിക്കുന്ന വിവിധ വിശ്വാസ പഠന-പ്രചരണ പരിപാടികൾ മാതൃകാപരമാണ്. 2008-ലെ വലിയ നോമ്പിന്റെ ആദ്യ ആഴ്ചയിൽ ഇദംപ്രഥമമായി ചെങ്ങന്നൂർ ഭദ്രാസനം ആരംഭിച്ച കൺവൻഷനിലും പ്രധാന ലക്ഷ്യമായി കണ്ടത് ഓർത്തഡോക്സ് വിശ്വാസത്തിന്റെയും ആദ്ധ്യാത്മികതയുടെയും പ്രചരണമായിരുന്നു. ഭദ്രാസനത്തിന്റെ ഓരോ ദിക്കിലും കടന്നു ചെന്ന് ദൈവജനത്തെ സത്യവിശ്വാസത്തിൽ ഉറപ്പിച്ചു നിർത്തുവാൻ അശ്രാന്തപരിശ്രമം നടത്തുന്ന പിതാവിന്റെ മാതൃക വൈദിക ഗണത്തിന് സ്വീകരിക്കാവുന്നതാണ്.

3) **വിദ്യാഭ്യാസ വളർച്ചയുടെ ദർശകൻ:-**

മാർ അത്താനാസ്യോസ് തിരുമേനി ഇന്നത്തെ സമൂഹത്തിന്റെ വിദ്യാഭ്യാസ വക്താവാണ്. ഉന്നത നിലവാരമുള്ള വിദ്യാഭ്യാസ സംവിധാനങ്ങൾ സൃഷ്ടിപരമായതും ക്രീയാത്മക വളർച്ചയുള്ളതുമായ സമൂഹത്തെ രൂപപ്പെടുത്തുമെന്ന് തിരുമേനി വിശ്വസിക്കുന്നു. മലങ്കര സഭയുടെ വിദ്യാഭ്യാസ സമിതികളുടെ അദ്ധ്യക്ഷനായിരുന്നപ്പോഴും ബറോഡായിലുള്ള വിദ്യാഭ്യാസ സ്ഥാപനങ്ങളുടെ ചുക്കാൻ പിടിക്കുമ്പോഴും തിരുമനസുകൊണ്ട് ഈ ലക്ഷ്യത്തെ മുന്നിൽ കാണുന്നു.

വൈദിക വിദ്യാഭ്യാസത്തിലും തിരുമേനിയുടെ രീതി ഇതു തന്നെയാണ്. ഉന്നതമായ നിലയിൽ വേദശാസ്ത്ര വിദ്യാഭ്യാസം നടത്തുന്ന മാതൃകാ വൈദികർ സഭയിലുണ്ടാകണമെന്നത് തിരുമേനിയുടെ ആഗ്രഹമാണ്. അതുകൊണ്ട് തന്നെ അർഹരായവരെ ഉന്നത വിദ്യാഭ്യാസ

ത്തിന് തിരുമേനി പ്രോത്സാഹിപ്പിക്കുന്നുണ്ട്. തിരുമേനിയുടെ പ്രോത്സാഹനത്തിൽ വേദശാസ്ത്ര ഉന്നതപഠനം നടത്തിയവും നടത്തിക്കൊണ്ടിരിക്കുന്നവരും ഇന്ന് സഭയിലുണ്ട്. പ്രോത്സാഹനം അർഹിക്കുന്നവരെ പ്രോത്സാഹിപ്പിക്കുക എന്നത് നേതൃത്വത്തിന്റെ സൽഗുണമാണ്. നല്ലതിൽ നിന്ന് ഉത്തമമായതിനെ തിരിച്ചറിയുകയും ആ തിരിച്ചറിവിൽ കൂടി സാധാരണക്കാരനെ അസാധാരണക്കാരനാക്കി മാറ്റുകയും ചെയ്യുവാൻ തിരുമേനി ആവോളം ശ്രമിക്കുന്നു.

**4. ബോദ്ധ്യങ്ങളിൽ ഉറച്ചു നിൽക്കുന്ന പിതാവ്:-**

ബോദ്ധ്യങ്ങളിൽ ഉറച്ചു നിൽക്കുന്ന സ്വഭാവം യോഗികൾക്കുള്ളതാണ്. നന്മയും തിന്മയും വേർതിരിച്ചറിയുവാനുള്ള കഴിവും തിന്മയെ നിരുത്സാഹപ്പെടുത്തുന്ന ജീവിതശൈലിയും നന്മയെ വളർത്തുന്ന ആദർശവും യോഗികളുടെ രീതിയാണ്. തിന്മയോട് വിട്ടുവീഴ്ചാമനോഭാവം കാണിക്കുന്നത് ഉത്തമ ഇടയന്റെ ലക്ഷണമല്ലെന്ന് തിരുമേനി നല്ലതുപോലെ മനസ്സിലാക്കുന്നു. ആരോടായാലും തെറ്റ് തെറ്റാണെന്നും ശരി ശരിയാണെന്നും വിളിച്ചു പറയുന്ന ഉറപ്പ്, ചിലപ്പോൾ ശത്രുക്കളെ വർദ്ധിപ്പിക്കുമെങ്കിലും, ആത്യന്തിക വിജയത്തിലെത്തിക്കുന്നതാണ്. സഭയെക്കുറിച്ചും സഭയുടെ ഭാവിയെക്കുറിച്ചും സ്ഥിരമായി സ്വപ്നങ്ങൾ ദർശിക്കുന്ന തിരുമേനി തന്റെ ബോദ്ധ്യങ്ങളിൽ ഉറച്ചു നിൽക്കുന്നതിനാൽ ദൈവതിരുമുമ്പാകെയും സമൂഹമുമ്പാകെയും നീതീകരിക്കപ്പെടുന്നു.

സപ്തതിയുടെ ആത്മനിറവിന്റെ ഈ ധന്യമുഹൂർത്തത്തിലും സഫലീകരിക്കാത്ത സ്വപ്നങ്ങൾ പൂർത്തീകരിക്കുമെന്നുള്ള ശുഭാപ്തിവിശ്വാസം തിരുമേനിക്കുണ്ട്. ചെങ്ങന്നൂർ ഭദ്രാസനത്തെയും ദൈവജനത്തെയും പുതുജീവനിൽ നയിക്കുവാൻ ഉത്തമമായ വീക്ഷണവും കഴിവും കരുത്തുമുള്ള തിരുമേനിക്കു കഴിയട്ടെ എന്നു പ്രാർത്ഥിക്കുന്നു. മനുഷ്യസേവനത്തിലൂടെ ദൈവാന്വേഷണം നടത്തിക്കൊണ്ടിരിക്കുന്ന വന്ദ്യപിതാവിന്റെ ദർശനങ്ങൾ സുവിശേഷത്തിൽ കാണുന്ന വലിയ ഇടയന്റെ ദർശനത്തോട് പൂർണ്ണമായി സമന്വയിച്ച് ഫലപ്രാപ്തിയിലെത്തട്ടെ എന്നാശംസിക്കുന്നു. എഴുപതിന്റെ നിറവിലും കർമ്മോത്സുകനായി ജീവിക്കുന്ന ആദർശശാലിയായ അഭിവന്ദ്യ പിതാവിന്റെ ദർശനങ്ങൾ അദ്ദേഹത്തിന്റെ പേരിന്റെ അർത്ഥം പോലെ ഒരിക്കലും മരണമില്ലാത്തവയാകട്ടെ. അഭിവന്ദ്യപിതാവ് സപ്തതി നിറവിൽ ആത്മീയാനന്ദം അനുഭവിക്കുന്ന ഈ വേളയിൽ ആത്മീയ പുത്രന്റെ ഭക്തിയിൽ നിന്നുയരുന്ന പ്രാർത്ഥനകളും ആശംസകളും സുഗന്ധ പുഷ്പങ്ങളായി സമർപ്പിക്കുന്നു. □

# കർമ്മനിരതനായ ഇടയശ്രേഷ്ഠൻ

**ഫാ. മാത്യു വർഗിസ് പുളിമൂട്ടിൽ**
(ഭദ്രാസന സെക്രട്ടറി)

1985 മാർച്ച് മാസം 10–ാം തീയതി പരിശുദ്ധ ബസേലിയോസ് മാർത്തോമ്മ മാത്യൂസ് പ്രഥമൻ ബാവായുടെ 52/85–ാം നമ്പർ കല്പന പ്രകാരം ചെങ്ങന്നൂർ ഭദ്രാസനം രൂപികൃതമായി. ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്തയായി അഭിവന്ദ്യ തോമസ് മാർ അത്താനാസ്യോസ് തിരുമേനി 1985 ആഗസ്റ്റ് 1–ാംതീയതി ചുമതലയേറ്റു. ഭദ്രാസനത്തിന്റെ ആരംഭം മുതൽ ഇന്നുവരെയും അഭിവന്ദ്യ തിരുമേനിയോടൊപ്പം ശുശ്രൂഷ ചെയ്യുവാനും പ്രവർത്തിക്കുവാനും ഇടയാക്കിയ ദൈവത്തെ സ്തുതിക്കുകയും അഭിവന്ദ്യ തിരുമനസ്സിന്റെ സപ്തതി നിറവിൽ സന്തോഷിക്കുകയും ചെയ്യുന്നു.

അജപാലന ശുശ്രൂഷയിൽ അതീവശ്രദ്ധാലുവാണ് അഭിവന്ദ്യ തിരുമേനി. ഒരു വൈദീകനെ ഇടവകയിൽ വികാരിയായി നിയമിക്കുമ്പോൾ ആ വൈദികന്റെ കാര്യശേഷിയാണ് (Caliber) മാനദണ്ഡമായി എടുത്തിരുന്നത്. ഒരു വൈദികൻ മുഴുവൻ സമയവും ഇടവകയ്ക്ക് വേണ്ടിയും, തന്നെ ഏൽപ്പിച്ചിരിക്കുന്ന കാര്യങ്ങളിലും ആത്മാർത്ഥമായി പ്രവർത്തിക്കണമെന്നുള്ള ഒരു നിർബന്ധബുദ്ധി തിരുമേനിയ്ക്കുണ്ട്. പ്രവർത്തനങ്ങളിൽ മാന്ദ്യമുള്ളവരെ തിരുമേനിക്ക് താല്പര്യമില്ല. എന്നാൽ നന്നായി പ്രവർത്തിക്കുന്നവരെ കൂടുതൽ പ്രോത്സാഹിപ്പിക്കുവാനും കൂടുതൽ ഉത്തരവാദിത്വങ്ങൾ ഏല്പ്പിക്കുന്നതിനും ശ്രദ്ധാലുവാകുന്നു. ആത്മീയവും ഭൗതീകവുമായ ഉയർച്ചയുടെ പടവുകൾ ഭദ്രാസനത്തിനുള്ളിലെ ഇടവകകൾ കൈവരിക്കുന്നു. എന്നത് തന്നെയാണ് കഴിഞ്ഞ 23 വർഷങ്ങിൽ നടന്ന അജപാലന ശുശ്രൂഷ വ്യക്തമാക്കുന്നത്.

ബഥേൽ എന്ന ഭദ്രാസന കേന്ദ്രത്തിലുള്ള പരിമിതകൾക്കുള്ളിലിരുന്ന് ആദ്ധ്യാത്മികതയുടെ കോട്ടകൾ കെട്ടിപൊക്കാനാണ് തിരുമേനി പ്രഥമപരിഗണന നൽകിയത്. 75 പേരടങ്ങുന്ന ഒരു സുവിശേഷ സംഘത്തിനു രൂപം നൽകുവാനും എല്ലാ മാസവും രണ്ടാം വെള്ളിയാഴ്ച ഭദ്രാസനത്തിന്റെ വിവിധ പളളികളിൽ വച്ച് ധ്യാനയോഗങ്ങൾ ക്രമീകരിക്കുന്നതിനും ശ്രദ്ധിച്ചുവരുന്നു. ഇന്ന് 150 പേരടങ്ങുന്ന സന്നദ്ധസുവിശേഷ സംഘമായി വളർന്നു പന്തലിച്ചു. ഇടവകകളിൽ സുവിശേഷ സംഘങ്ങളും ആദ്ധ്യാത്മിക സംഘടനാ പ്രതിനിധികളും ഇടവക വികാരിമാരോടും ഭരണസമിതിയോടും ചേർന്ന് പ്രവർത്തിക്കുന്നു.

പൗരോഹിത്യശുശ്രൂഷയിൽ പ്രവേശിക്കുവാൻ ആഗ്രഹിക്കുന്നവർക്ക് വേണ്ടി, ചെറുപ്പം മുതലേയുള്ള ഒരുക്കത്തിനും പഠനത്തിനുമായി അഭിവന്ദ്യതിരുമനസ്സുകൊണ്ട് രൂപം കൊടുത്ത പ്രസ്ഥാനമാണ് ദൈവവിളി സംഘം. വൈദികസെമിനാരി പ്രവേശനം ആഗ്രഹിക്കുന്നവർ ഇതിലൂടെ വളർന്നു വരുമ്പോൾ കൂടുതൽ പ്രയോജനമാണ് കൈവരിക്കുന്നത്. വിശുദ്ധ മദ്ബഹായിൽ ശുശ്രൂഷിക്കുന്ന ശുശ്രൂഷർക്കു വേണ്ടി എല്ലാ രണ്ടാം ശനിയാഴ്ചയും അഭിവന്ദ്യ തിരുമേനി ക്ലാസ്സുകൾ എടുക്കുന്നതിനാൽ ആരാധന കൂടുതൽ ഹൃദ്യമാക്കുന്നതിന് സാധിക്കുന്നു.

ആദ്ധ്യാത്മിക പ്രവർത്തനങ്ങളുടെ പുരോഗതിയോടൊപ്പം ഭദ്രാസനാസ്ഥാനത്തിന്റെ വളർച്ചയ്ക്കും തിരുമേനിയുടെ ദീർഘവീക്ഷണവും ഭരണപാടവവും സഹായകമായിത്തീർന്നു. അഡ്മിനിസ്ട്രേറ്റീവ് ബ്ലോക്ക് ഉണ്ടാകണമെന്നുള്ള ആഗ്രഹം ഉടലെടുത്തപ്പോൾ ഭദ്രാസനാംഗങ്ങളുടെ സജീവമായ പങ്കാളിത്തം ഉറപ്പു വരുത്തി. "ഒരു ലോറി മണ്ണ് പദ്ധതി", "ഒരു ചതുരശ്രയടി പദ്ധതി" എന്നിവയിലൂടെയും തിരുമേനിയുടെ നേരിട്ടുള്ള പരിശ്രമത്തിലൂടെയും ആവശ്യമായ സാമ്പത്തികം കണ്ടെത്തി.

സഭാവിശ്വാസവും , പഠനങ്ങളും ഭദ്രാസന വാർത്തകളും എല്ലാ ഇടവകകളിലും ഭവനാംഗങ്ങളിലും എത്തിക്കാനായി ഭദ്രാസനത്തിൽ നിന്നും പ്രസിദ്ധീകരിക്കുന്ന 'ബഥേൽ പത്രിക' യുടെ പരിപാലനത്തിലും വളർച്ചയിലും ഉള്ള തിരുമനസ്സിന്റെ ശ്രദ്ധ പ്രശംസനീയമാണ്. വിശ്വാസപരമായ ലേഖനങ്ങളും പഠനങ്ങളും ഉൾക്കൊള്ളിച്ചുകൊണ്ട് ഇന്നു വരെ മുടക്കം കൂടാതെ കെട്ടിലും മട്ടിലും ബഥേൽ പത്രിക ഭദ്രാസനത്തിന്റെ മുഖപത്രമായി ശോഭിക്കുന്നു.

സാമ്പത്തിക കാര്യങ്ങളിൽ പുലർത്തുന്ന വ്യക്തതയും സുതാര്യ

തയും തിരുമേനിയുടെ സ്വഭാവ വൈശിഷ്ട്യത്തിന്റെ പ്രത്യേകതയാണ്. ഭദ്രാസനത്തിന്റെ വരവുചെലവു കണക്കുകൾ ഇത്രമാത്രം വ്യക്തമായി കൈകാര്യം ചെയ്യുന്നത് സഭയിലെ പല ഭദ്രാസനങ്ങൾക്കും സ്ഥാപനങ്ങൾക്കും മാതൃകയാണ്. ഇടവകകളിലും ഈ വ്യക്തത ഉണ്ടാകണമെന്നുള്ള ആഗ്രഹത്തിലാണ് സാമ്പത്തിക വർഷം ആരംഭിക്കുമ്പോൾ തന്നെ ഇടവക സെക്രട്ടറിമാർ. ട്രസ്റ്റിമാർ എന്നിവരുടെ ഒരു യോഗം ഭദ്രാസന ആസ്ഥാനത്ത് തുടങ്ങിയത്. ഇന്ന് ഇപ്പോൾ വിവിധ ഡിസ്ട്രിക്റ്റുകളിൽ വച്ച് ഇടവക ഭരണസമിതിക്ക് തിരുമേനിയുടെ നേതൃത്വത്തിൽ ക്ലാസ്സുകൾ നടത്തുന്നു.

ഭദ്രാസനഭരണകാര്യങ്ങളുടെ സുഗമമായ നടത്തിപ്പിന് ഇടവകപള്ളിയുടെ ചുമതല ഏൽപ്പിക്കാതെ മുഴുവൻസമയ ഭദ്രാസന സെക്രട്ടറി എന്നുള്ള രീതിയും ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ പ്രത്യേകതയാണ്. ഭദ്രാസനത്തിൽ പുതിയ പള്ളികൾ പണിയുമ്പോഴും അഭിവന്ദ്യ തിരുമനസ്സിന്റെ അനുവാദത്തിലും പ്രത്യേക മേൽനോട്ടത്തിലുമാണ് അവ നിർവ്വഹിക്കുന്നത്. ഭദ്രാസനത്തിന്റെയും ഇടവകകളുടെയും പ്രവർത്തനങ്ങളിൽ തിരുമനസ്സിന്റെ ഒരു “ touch” പ്രത്യേകം ശ്രദ്ധിക്കാവുന്നതാണ്.

നൂതനങ്ങളായ പദ്ധതികളിലൂടെ ഭദ്രാസനത്തിന്റെ പ്രവർത്തനങ്ങൾക്ക് വേഗവും ലക്ഷ്യവും കൈവരുന്നു. സഭയിൽ ഇന്ന് ആകമാനം നടന്നു വരുന്ന പലകാര്യങ്ങളുടെയും തുടക്കം ചെങ്ങന്നൂർ ഭദ്രാസനത്തിൽ നിന്നുമാകുന്നു. യോഹന്നാൻ സ്നാപകന്റെ ജന്മദിനം ശിശുദിനമായി ആചരിക്കുന്നതും, ശുശ്രൂഷകസംഘത്തിന്റെ ഒരുമിച്ചുള്ള കൂടിവരവും, വിവാഹനിശ്ചയ സമയത്ത് വധൂവരന്മാരെ ഒന്നിച്ച് ഇരുത്താത്തതും ഇതിൽ ചിലതുമാത്രമാണ്.

അദ്ധ്യയന വർഷം ആരംഭിക്കുന്നതിന് തൊട്ടുമുമ്പുള്ള ആഴ്ചയിൽ വിദ്യാർത്ഥികളെ ഒരുക്കുന്നതിനായി തുടങ്ങിയ സംരഭമാണ് “വിദ്യാജ്യോതി” മാർഗ്ഗനിർദ്ദേശ ക്ലാസ്. ഉന്നതവിദ്യാഭ്യാസത്തിന് ഒരുങ്ങുന്ന കുട്ടികൾക്ക് ഉപയോഗിക്കത്തക്കവണ്ണമുള്ള റഫറൻസ് ഗ്രന്ഥങ്ങൾ അടങ്ങിയ ഒരു ലൈബ്രറി ഉൾപ്പെടുന്ന മാർ പീലക്സിനോസ് ഗൈഡൻസ് സെന്റർ വിദ്യാർത്ഥികൾക്ക് കൂടുതൽ പ്രയോജനപ്രദമാണ്. ദാമ്പത്യ ജീവിതത്തിലേക്ക് പ്രവേശിക്കുവാൻ ആഗ്രഹിക്കുന്നവർക്കായി ഉള്ള Pre marital councelling ക്ലാസ്സ് വളരെ പ്രയോജനപ്രദമാകുന്നു. എല്ലാമാസവും രണ്ടാം ശനിയാഴ്ച ഇപ്പോൾ വന്ദ്യ വൈദീകരുടെ നേതൃത്വത്തിൽ നടന്നുവരുന്നു.

2007–2008 വിശ്വാസ പഠനവർഷമായി അഭിവന്ദ്യതിരുമേനി പ്രഖ്യാപിക്കുകയും വിശ്വാസസംബന്ധമായ പഠനങ്ങൾ ഇടവകകൾ തോറും നടത്തിവരുകയും ചെയ്തിരുന്നു. ഭദ്രാസനത്തിന്റെ ഇദംപ്രഥമായ കൺവൻഷനും ബഥേൽ അരമന അങ്കണത്തിൽ വച്ച് വളരെ അടുക്കും ചിട്ടയോടും കൂടി വിശ്വാസസംഗമ വേദിയായി നടത്തിയപ്പോൾ, ഏവരുടെയും അനുഗ്രഹത്തിനും അഭിനന്ദനത്തിനും കാരണമായിത്തീർന്നു. 2008– 2009 "കൗദാശിക ജീവിതാനുഭവ" വർഷമായി പ്രഖ്യാപിച്ചിരിക്കുകണ്. ഓരോ വിശ്വാസിയുടെയും ഇടവകകളുടെയും ഭദ്രാസനത്തിന്റെയും അങ്ങനെ സഭയുടെയും വളർച്ചയാണ് തിരുമനസ്സിൽ ദർശിക്കുവാൻ സാധിക്കുന്നത്.

തൊഴിൽദാന പദ്ധതി എന്നുള്ള ആശയം മുൻനിർത്തി ആരംഭിച്ച ആശ്രയ ചാരിറ്റബിൾ സൊസൈറ്റിയുടെ പ്രവർത്തനങ്ങളിലും തിരുമനസ്സിന്റെ ദീർഘവീക്ഷണം ശ്രദ്ധിക്കാൻ കഴിയും. മെഴുകുതിരി നിർമ്മാണം, പേപ്പർ കാരിബാഗ് നിർമ്മാണം എന്നിവ ഭംഗിയായി നടന്നുവരുന്നു. കൂടുതൽ നിർമ്മാണമേഖലകളിലേക്കും, അനേകർക്ക് തൊഴിൽ ലഭിക്കുന്നതിനും ഭാവിയിൽ ഈ സൊസൈറ്റി കാരണമായിത്തീരും.

51 പള്ളികളും 10 ചാപ്പലുകളും ഉൾപ്പെടെ 8500 ഭവനങ്ങൾ ഉൾപ്പെടുന്ന ചെങ്ങന്നൂർ ഭദ്രാസനത്തിൽ 54 വൈദീകർ അഭിവന്ദ്യ തിരുമേനിയോട് ചേർന്ന് നിന്നു പ്രവർത്തിക്കുന്നു. സണ്ടേസ്കൂൾ, ബാലസമാജം, യുവജനപ്രസ്ഥാനം, മർത്തമറിയം സമാജം, പ്രാർത്ഥനായോഗം, എം.ജി.ഓ.സി.എസ്.എം. എന്നീ സംഘടനകൾക്കു പുറമേ വൈദിക സംഘം, ശുശ്രൂഷകസംഘം, ബസ്ക്ക്യാമ്മ അസ്സോസ്സിയേഷൻ എന്നിവയും സുവിശേഷസംഘത്തിന്റെ നേതൃത്വത്തിൽ പ്രവർത്തിച്ചു വരുന്നു. ഭദ്രാസനത്തിലെ 5 ചാപ്പലുകൾ ഉൾപ്പെടെ 32 പള്ളികൾ അഭിവന്ദ്യ തിരുമേനിയുടെ ഭരണകാലയളവിൽ പുതുക്കിപ്പണിത് കൂദാശ ചെയ്യുന്നതിന് സാധിച്ചിട്ടുണ്ട്. സപ്തതി വർഷത്തിൽ വലിയ ആഘോഷങ്ങൾ വേണമെന്നുള്ള ആഗ്രഹം ഇല്ലാത്ത തിരുമേനിക്കുവേണ്ടി, സമൂഹത്തിൽ പ്രയാസങ്ങളിൽ കൂടി കടന്നുപോകുന്ന വിവിധ നിലയിലുള്ളവരുടെ ഉദ്ധാരണത്തിനായി 50 ലക്ഷം രൂപയുടെ കാരുണ്യപ്രവർത്തനങ്ങൾക്ക് അഭിവന്ദ്യ തിരുമേനി താല്പര്യം പ്രകടിപ്പിക്കുകയും ആയതിന് എല്ലാവരുടെയും നിർലോഭമായ സഹകരണത്തോടുകൂടി മുമ്പോട്ട് പോവുകയും ചെയ്യുന്നു. ഭദ്രാസനത്തിലുള്ള ആത്മീയ മക്കൾ അഭിവന്ദ്യ തിരുമേനിക്ക് ആയുരാരോഗ്യങ്ങൾ നേർന്നുകൊണ്ട് സപ്തതി ആശംസകൾ സമർപ്പിക്കുന്നു. □

# ഞാൻ കണ്ട ഫാദർ തോമസ്

**ഫാ. ജോൺ പോൾ**
(സഭാ മാനേജിംഗ് കമ്മറ്റിയംഗം)

1975 ആഗസ്റ്റ് മാസത്തിൽ ഗുജറാത്തിലെ സൂറത്ത് റെയിൽവേ സ്റ്റേഷനിൽ റവ. ഫാ. കെ. റ്റി. തോമസിനെ സ്വീകരിക്കുവാൻ കാത്തു നിന്നവരോടൊപ്പം അന്ന് 21 വയസ്സുകാരനായ ഞാനും പ്രതീക്ഷയോടെ നിന്നു. സൂറത്തിലെ ആരാധ്യനായ ഫാ. തോമസിനെക്കുറിച്ച് കേട്ടറിവു മാത്രം. കേട്ടറിഞ്ഞതിൽ നിന്നും ഉടലെടുത്ത ഒരു ആരാധന മനസിൽ നിറഞ്ഞുനിന്നു. കറുത്ത വട്ടത്തൊപ്പിയും ചുളിവു വീഴാത്ത വെള്ളക്കുപ്പായവും, വീതി കുറഞ്ഞ കറുത്ത ബെൽറ്റും, കഴുത്തിൽ കുരിശുള്ള ഒരു വെള്ളി മാലയും ധരിച്ച്, ഒരു നറു പുഞ്ചിരിയോടെ, തോളിൽ ഒരു കറുത്ത ബാഗുമായി, രണ്ടു കൈയ്യും വിരിച്ച് ഓടിയെത്തിയ മുപ്പത്തിയേഴുകാരനായ ഒരു കൊച്ചച്ചൻ. ദീക്ഷ വളരെ കുറച്ചു മാത്രം. തിളങ്ങുന്ന കണ്ണുകൾ, ഇളം കറുപ്പ് നിറം, മുഖത്തേക്ക് സൂക്ഷിച്ച് നോക്കിയാൽ ഒരു പ്രത്യേക ഉണർവ്വ്. റവ. ഫാ. കെ. റ്റി. തോമസ്.

മാസത്തിൽ ഒരു തവണ മാത്രം ആരാധനയുള്ള സൂറത്ത് മാർ ബസേലിയോസ് ഇടവകയുടെ സ്ഥാപക പിതാവ്. റോമൻ കത്തോലിക്കാ ദേവാലയത്തിൽ നിശ്ചയിക്കപ്പെട്ട സമയത്തു നടത്തുന്ന ആരാധന. സൂറത്തിലെ ചുരുക്കം ചില ഓർത്തഡോക്സുകാർക്കായി ഓടിയെത്തുകയാണ് എല്ലാ മാസവും ഈ കൊച്ചച്ചൻ. ബറോഡയിലെ

സ്കൂളിൽ നിന്നും തനിക്കു ലഭിക്കുന്ന വരുമാനം കൊണ്ട് ഗുജറാത്തിലെയും രാജസ്ഥാനിലെയും മക്കളെ കണ്ടെത്തി അവരെ സംരക്ഷിച്ച്, അവർക്കായി ആരാധന അർപ്പിച്ച്, ഇടവകകൾ സ്ഥാപിച്ച് മുന്നേറുന്ന ധന്യനായ കശീശ. ഇടവകകളിൽ നിന്നും യാത്രാകൂലി പോലും വാങ്ങാതെ സേവനം അനുഷ്ഠിക്കുന്ന അനുഗ്രഹീത വൈദികൻ.

1975 മുതൽ 1977 വരെ അദ്ദേഹത്തോടൊപ്പം ബറോഡയിലെ നിജാംപുരയിൽ താമസിക്കുവാൻ എനിക്ക് ഭാഗ്യം ലഭിച്ചു. ബാല്യം മുതൽത്തന്നെ വി. മദ്ബഹായിലെ ശുശ്രൂഷകനായിരുന്നതിനാൽ ആരാധനയിൽ ബഹു. അച്ചനെ സഹായിച്ചും റിഫൈനറീ സ്കൂളിലെ ഓഫീസ് കാര്യങ്ങളിൽ സഹകരിച്ചും ആ രണ്ടരവർഷം സന്തത സഹചാരിയായി അദ്ദേഹത്തോടൊപ്പം നിന്ന് ഗുജറാത്തും രാജസ്ഥാനും മഹാരാഷ്ട്രയും കാണുവാൻ എനിക്ക് കഴിഞ്ഞു. 1976 ലെ കഷ്ടാനുഭവ ശുശ്രൂഷക്കായി ബറോഡയിൽ നിന്ന് രാജസ്ഥാനിലെ ഉദയപൂരിലേക്ക് അദ്ദേഹത്തിന്റെ മോറീസ് മൈനർ കാറിൽ മരുഭൂമിയിലൂടെ യാത്ര ചെയ്തത് പ്രത്യേകം സ്മരണീയമത്രെ. കൂടെ എം. എസ്. ജോണും (ഇപ്പോഴത്തെ വന്ദ്യ യൂഹാനോൻ റമ്പാൻ) ഉണ്ടായിരുന്നു. ആ മരുഭൂമിയിലെ തട്ടു കടയിലെ ബെഞ്ചിലിരുന്ന് ഉണക്ക ചപ്പാത്തിയും മുളകും ഉള്ളിയും ചേർത്ത ഭക്ഷണം അദ്ദേഹത്തോടൊപ്പം പങ്കിട്ടത് ഒട്ടും മറക്കാനേ കഴിയുന്നില്ല. ആ കാറിലിരുന്ന് ഡ്രൈവിംഗിൽ ശ്രദ്ധിച്ചുകൊണ്ടുതന്നെ ദു:ഖവെള്ളിയാഴ്ച ശുശ്രൂഷകളും ഗീതങ്ങളും ഞങ്ങളെ പഠിപ്പിച്ചു. ഇന്നും ഒരു ശുശ്രൂഷ (കൂദാശ) നിർവ്വഹിക്കുന്നതിന് മുമ്പ് അവ വീണ്ടും പഠിക്കുവാനും മുൻകൂട്ടി തയ്യാറെടുക്കുവാനും പഠിപ്പിച്ച ആ മാതൃക ഞാനും തുടരുന്നു.

അന്നു കണ്ട കർമ്മധീരനായ ഈ വൈദികൻ എപ്പോഴും തന്റെ പ്രവർത്തനങ്ങളെ ദൈവികമാക്കുവാൻ കിണഞ്ഞ് പരിശ്രമിച്ചിരുന്നു. ഏതു കാര്യത്തിലും തീരുമാനമെടുക്കുമ്പോൾ യേശു ക്രിസ്തുവാണ് ഈ കാര്യം തീരുമാനിക്കുന്നതെങ്കിൽ എന്തു ചെയ്യും എന്ന് എന്നോട് ചോദിക്കാറുണ്ടായിരുന്നു. ഏതു തീരുമാനവും ഏതു കാര്യവും ക്രിസ്തുവിൽ അധിഷ്ഠിതമായി അദ്ദേഹം ചിന്തിച്ചിരുന്നു. രാത്രിയുടെ യാമങ്ങളിലും പകലിലും, തിരക്കേറിയ വാഹനങ്ങളിലും ട്രയിനുകളിലും അത്യാവശ്യഘട്ടങ്ങളിൽ ചരക്കു ലോറികളുടെ അകത്തും പുറത്തും കയറിയിരുന്നും, ദീർഘദൂര യാത്രചെയ്ത് ഓരോ സ്ഥലങ്ങളിൽ വി. ആരാധനക്കായി ഓടിയെത്തുമ്പോഴും തന്റെ ഔദ്യോഗിക വേഷം അദ്ദേഹം പ്രത്യേകമായി അണിഞ്ഞിരുന്നു.കുപ്പായവും തൊപ്പിയും ഊരിവെച്ച്

യാത്ര ചെയ്യുന്ന വൈദികരോട് അന്നും ഇന്നും അദ്ദേഹത്തിന് പുച്ഛമാണ്. യാത്രയിൽ കൂടെയുള്ളവരെ ഇത്രമാത്രം കരുതിയിരുന്ന ഒരു വൈദികൻ, പ്രസംഗ കലയിൽ എന്നെ കൈപിടിച്ചു നടത്തുവാൻ ഒട്ടേറെ പരിശ്രമിച്ച വന്ദ്യവൈദികൻ, ബഹു. അച്ചന്റെ ഓഫീസും സ്കൂളിലെ ജോലി കാര്യങ്ങളും എല്ലാം നോക്കി നടത്തി ക്രമീകരിക്കുന്നതിൽ എന്നേയും ഉൾപ്പെടുത്തി പരിശീലിപ്പിക്കുകയുണ്ടായി. ബോംബെയിൽ ദാദറിൽ ഭദ്രാസന സെക്രട്ടറിയായ ബഹു. സി.സി. ഗീവർഗീസച്ചനെ സഹായിക്കുവാൻ പലപ്പോഴും ബറോഡയിൽ നിന്നും ബോംബെയിൽ എത്തി കാര്യങ്ങൾ ക്രമീകരിക്കുന്നതിലും ഈ വൈദികൻ പ്രത്യേക ശ്രദ്ധ ചെലുത്തിയിരുന്നു. ബറോഡയിലെ വിദ്യാർത്ഥികളുടെ ഇടയിൽ ഈ ഫാദർ അവരുടെ ജീസ്സസ് ആയിരുന്നു. രാഷ്ടീയ സാമൂഹിക സാംസ്ക്കാരിക മേഖലകളിലും മറ്റ് മതനേതാക്കന്മാരുടെ ഇടയിലും ഫാ. തോമസ് ഒരു അത്ഭുതമായിരുന്നു.

ഞങ്ങൾ താമസിച്ചിരുന്ന ഭവനത്തോട് ചേർന്നുള്ള ഹാൾ ഒരു ചാപ്പലായി ഉപയോഗിച്ചിരുന്നു, മൂന്ന് നേരവും മുടങ്ങാതെ ധൂപാർപണത്തോടെ പ്രാർത്ഥിക്കുന്നതിനുള്ള അച്ചന്റെ ശ്രദ്ധ പ്രത്യേകം ഓർക്കുന്നു. ഏത് ആവശ്യങ്ങളും ആ ചാപ്പലിലെ ത്രോണോസിങ്കൽ മുട്ടുകുത്തി സമർപ്പിക്കുന്നതും ലഭിക്കുന്ന സന്തോഷങ്ങളെ ആ ത്രോണോസിങ്കൽ അദ്ദേഹം കാഴ്ച വെയ്ക്കുന്നതും എന്റെ ഹൃദയത്തിലെ മായാത്ത ചിത്രങ്ങളാണ്.ആയതു പോലെ തന്നെ ആ ചാപ്പലിൽ രാത്രിയാമങ്ങളിൽ ഉറക്കിളച്ച് ഒറ്റക്ക് ധ്യാനിച്ചിരുന്ന ശ്രീ. എം. എസ് ജോണിന്റെ (ഇന്നത്തെ യൂഹാനോൻ റമ്പാൻ) ജീവിതവും പ്രാർത്ഥനയും മറക്കുവാൻ കഴിയുന്നില്ല. അദ്ദേഹം ഒരു നല്ല സന്യാസിയാകുമെന്ന് അന്ന് ഈ ഫാദർ തോമസ് പറഞ്ഞിരുന്നത് ഇപ്പോൾ യാഥാർത്ഥ്യമായി മുന്നിൽ നിൽക്കുന്നു. തന്റെ ഇളയ സഹോദരി ഉദ്യോഗാർത്ഥം ബറോഡയിൽ എത്തിയപ്പോഴും കൂടെ താമസിപ്പിച്ചു പരിരക്ഷിക്കേണ്ട സഹോദരൻ മറ്റൊരു ഫ്ളാറ്റ് എടുത്ത് മറ്റ് അദ്ധ്യാപികമാരോടൊപ്പം താമസിപ്പിച്ചതും തന്റെ ഭവനത്തിൽ കൂട്ടുകാരികളോടൊപ്പമല്ലാതെ ഒറ്റക്ക് വരരുതെന്ന് നിഷ്കർഷിച്ചതും വന്നാൽ ഡ്രോയിംഗ് റൂമിൽ ആ സന്ദർശനം ഒതുക്കിനിർത്തുവാൻ ശ്രമിക്കുന്നതും തന്റെ ദയറാ ജീവിതത്തിനോടുള്ള പ്രത്യേക ശ്രദ്ധയായി അന്ന് എനിക്ക് അനുഭവപ്പെട്ടിരുന്നു. ഏത് ചെറിയ കാര്യം പോലും കണ്ടുപിടിച്ചറിയുന്നതിലുള്ള വ്യഗ്രത ഞാൻ അദ്ദേഹത്തിൽ ദർശിച്ചിരുന്നു. ഒരു സന്ദർഭത്തിൽ ഈ അച്ചന്റെ അടുക്കൽ വന്ന് മിക്കവാറും മറ്റുള്ളവരുടെയും സഭയുടെയും കുറ്റങ്ങൾ പറയുന്ന ഒരാൾ

കടന്നുവന്നപ്പോൾ അദ്ദേഹം അറിയാതെ അദ്ദേഹത്തിന്റെ സംഭാഷണങ്ങൾ (കൂടുതലും മറ്റുള്ളവരെക്കുറിച്ചുള്ള ഏഷണികൾ) ടേപ്പിൽ പകർത്തുകയും അയാൾ യാത്ര പറഞ്ഞ് പോകുന്ന സമയത്ത് മേലിൽ ഇനി ഈ വക കാര്യങ്ങളുമായി എന്നെ വന്ന് കാണരുതെന്ന് ഉപദേശിക്കുകയും അയാളുടെ മുമ്പിൽ വെച്ചുതന്നെ ആ ടേപ്പ് ചെയ്ത ഭാഗം നശിപ്പിക്കുകയും ചെയ്ത സംഭവം ഇപ്പോഴും ഒളിമങ്ങാതെ നിൽക്കുന്നു. അനേക അനേക ഓർമ്മകൾ തികട്ടി തികട്ടി വരുന്നു.

1977 ൽ എന്റെ വ്യക്തിപരമായ ആവശ്യങ്ങൾക്കായി ബഹു. അച്ചനോട് ചേർന്നുള്ള സേവനം വിട്ട് സൂറത്തിൽ ഒരു കമ്പനിയിൽ ഞാൻ ഉദ്യോഗസ്ഥനായി. 1983 ൽ ഫാദർ റമ്പാനായി അവരോധിക്കപ്പെട്ടു. ഞങ്ങളുടെ വികാരിയായി സൂറത്തിൽ റവ. ഫാ. എം. എസ്. ജോൺ നിയമിതനായി. (അദ്ദേഹവും 1975 കാലയളവിൽ ബറോഡയിൽ എന്നോടൊപ്പം താമസിച്ചിരുന്നു) 1983 അവസാനം സൂറത്തിൽ ഞാൻ വാങ്ങിയ ഒരു ഫ്ളാറ്റിന്റെ കൂദാശ നിർവ്വഹിക്കുവാൻ വികാരിയോട് ആവശ്യപ്പെട്ടിരുന്നു. എന്നാൽ ബറോഡയിൽ വച്ച് ആ വിവരം അറിഞ്ഞ റമ്പാൻ, റവ.ഫാ.എം.എസ്.ജോണിനു പകരമായി ആ ഞായാറാഴ്ച വി. കുർബ്ബാനയ്ക്കായി സൂറത്തിൽ ഞാനറിയാതെ എത്തിച്ചേർന്നത് എന്നോടുള്ള പ്രത്യേക താത്പര്യം മൂലമായിരുന്നു. അതിനോടനുബന്ധിച്ചുള്ള ഒരു സംഭവം വിവരിക്കട്ടെ. സൂറത്ത് റെയിൽവേസ്റ്റേഷനിൽ നിന്നും എന്റെ ബുള്ളറ്റിന്റെ പിന്നിലിരുന്ന് റമ്പാച്ചൻ എന്റെ ഭവനത്തിലേക്ക് വരുവാൻ സന്നദ്ധനായി. ഞങ്ങൾ രണ്ടുപേരും കൂടി വരുമ്പോൾ ഒരു ഇടുങ്ങിയ വഴിലൂടെ വേണം എന്റെ ഭവനത്തിലേക്കു പോകുവാൻ ആ വഴിയിൽ ഇരുമ്പുകമ്പി കയറ്റിവലിച്ചുകൊണ്ടുവന്ന ഒരു പിടിവണ്ടി ഒരു കുഴിയിൽ വീണതിനാൽ പിടിവണ്ടി വലിക്കുന്ന രണ്ടുപേരും വലിച്ചുകയറ്റുവാൻ കഷ്ടപ്പെടുന്നു. ഞങ്ങൾക്കു കടന്നു പോകുവാൻ സ്ഥലമില്ല. ഞാൻ ബുള്ളറ്റ് റോഡിൽ നിർത്തി റമ്പാച്ചനോട് വിവരം പറഞ്ഞു. വേഗം വലിച്ചു കയറ്റുവാൻ അവരോട് ആവശ്യപ്പെട്ടുകൊണ്ട് വണ്ടിയിൽതന്നെ ക്ഷുഭിതനായി ഞാൻ ഇരുന്നു. പക്ഷെ റമ്പാച്ചൻ ആ പിടിവണ്ടി തള്ളിക്കൊടുക്കുന്നതാണ് ഞാൻ കണ്ടത്, ഞാൻ ലജ്ജിച്ചു പോയി. ഞാനും ഓടിച്ചെന്ന് അദ്ദേഹത്തോടൊപ്പം സഹായിച്ചു അവരുടെ പ്രയാസം നീങ്ങിയപ്പോൾ അവർ കൈ കൂപ്പി റമ്പാച്ചനു നന്ദി പറഞ്ഞ് യാത്രയായി. ഈ സംഭവം എന്നെ വളരെ ചിന്തിപ്പിച്ചു.

സൂറത്തിൽ ഉദ്യോഗസ്ഥനായിരിക്കുമ്പോഴും അവിടെ മാരകമായ രോഗം ബാധിച്ച് 3 വർഷത്തോളം ആശുപത്രിയിലായിരുന്നപ്പോഴും വന്ന്

കാണുന്നതിനും ആശ്വസിപ്പിക്കുന്നതിനും പ്രാർത്ഥിക്കുന്നതിനും എന്റെ കുടുംബത്തെ കരുതുന്നതിനും റമ്പാച്ചനിൽ നിന്നും മെത്രാപ്പൊലീത്ത യായിട്ടും ഈ നല്ലവനായ ഫാദർ അങ്ങേയറ്റം ശ്രമിച്ചിരുന്നു.വർഷ ങ്ങൾക്കു ശേഷം രോഗാവസ്ഥയിൽ നിന്ന് ദൈവം എന്നെ വിടുവിച്ച ഘട്ടത്തിൽ ഒരു വൈദീകനായി സഭയിൽ പ്രവർത്തിക്കുവാൻ എനിക്ക് വഴി ഒരുക്കിയതും ധന്യനായ ഈ ഫാദറാണ് എന്നതു നന്ദിയോടെ സ്മരിക്കുന്നു. 1987 മുതൽ ചെങ്ങന്നൂർ ബഥേലിൽ ആരംഭിച്ച എന്റെ വൈദീകവൃത്തി ഈ അഭിവന്ദ്യ തിരുമനസിന്റെ ജീവിതത്തിൽ ഒരു സഹയാത്രികനാകുവാൻ എനിക്ക് ഭാഗ്യം തന്നു. മെത്രാസനത്തിലെ പല മേഖലകളിൽ പ്രവർത്തിച്ചപ്പോഴും മെത്രാസന സെക്രട്ടറിയായി സേവനം അനുഷ്ടിച്ചപ്പോഴും ഈ വന്ദ്യപിതാവിന്റെ സ്നേഹം കൂടു തൽ ആർജ്ജിക്കുവാൻ കഴിഞ്ഞു.

ഹൃദയ ശസ്ത്രക്രിയക്കായി ചെന്നൈയിലെ ആശുപത്രിയിൽ ഈ വന്ദ്യപിതാവ് കിടക്കുമ്പോഴും അദ്ദേഹത്തിന്റെ സഭാ സ്നേഹവും ദൈവ വിചാരവും തിരിച്ചറിയുവാൻ, ആ ഹൃദയ സ്പന്ദനം തൊട്ടറിയുവാൻ ഭാഗ്യം ലഭിച്ചു. അന്ന് ആ റമ്പാച്ചന്റെ പുറകിൽ നിന്ന് ആ പിടിവണ്ടി തള്ളിക്കൊടുത്തതുപോലെ ഇന്നും ഈ വന്ദ്യപിതാവിന്റെ പുറകിൽ അദ്ദേഹത്തിന്റെ പ്രവർത്തനങ്ങൾക്ക് താങ്ങായി നിൽക്കാൻ എന്നെ അനുവദിക്കുന്നതിൽ ഞാൻ കൃതാർത്ഥനാണ്. വളരെ പെട്ടെന്ന് തീരു മാനങ്ങൾ എടുക്കാനുള്ള അദ്ദേഹത്തിന്റെ കഴിവ് ദൈവദത്തമാണ്. സാമ്പത്തികമായ ബുദ്ധിമുട്ടുകളെ കഴിവതും സഭാമക്കൾക്ക് സൃഷ്ടി ക്കാതെ ഉള്ള സൗകര്യങ്ങളിൽ സംതൃപ്തിയോടെ മെത്രാസനത്തെ നയിക്കുവാൻ എളിയ ജീവിതത്തിലൂടെ ഈ പിതാവിനു കഴിയുന്നു എന്നത് പ്രത്യേകം പ്രസ്താവിക്കട്ടെ. മരണക്കിടക്കിയിൽ നിന്ന് കൈപി ടിച്ച് എന്നെ എഴുന്നേൽപ്പിച്ച് ഇന്ന് ഈ നിലയിലാക്കിയ എന്റെ ഈ ഫാദറിന്, ഞങ്ങളുടെ തിരുമേനിയപ്പച്ചന് സപ്തതിയുടെ എല്ലാ ആശം സകളും നേരുന്നു. □

# തോമസ് മാർ അത്താനാസിയോസ് ശ്രേഷ്ഠനായ മഹിതാചാര്യൻ

**വെരി. റവ. റ്റി. ജി. ജോൺ കോർ–എപ്പിസ്കോപ്പ**
തെങ്ങുംതറയിൽ

പ്രശസ്തവും വൈദീക പാരമ്പര്യവും ഉള്ള വടക്കേത്തലയ്ക്കൽ കുടുംബത്തിലെ നാല്പത്തിരണ്ടാമത്തെ പുരോഹിതനാണ്. അഭിവന്ദ്യ അത്താനാസിയോസ് തിരുമേനി.

വലിയ മാർ ദിവന്നാസിയോസ് തിരുമേനി പുത്തൻ കാവിൽ താമസിച്ച് ഇന്നത്തെ പള്ളി സ്ഥാപിച്ചു. ദേവാലയ നിർമ്മാണം തുടങ്ങിക്കഴിഞ്ഞപ്പോൾ ധാരാളം എതിർപ്പുകളെ നേരിടേണ്ടിവന്നു. ഈ സാഹചര്യത്തിൽ നിരണം ഗ്രന്ഥാവലിയുടെ M.O.C Publication ൽ 156 –ാം പേജിൽ ഇപ്രകാരം കാണുന്നു. " പീടികയിൽ കോശിക്കത്തനാരും കൊച്ചിട്ടിയും, യോഹന്നാൻ മാപ്പിളയും കൂടെ ചെന്ന് വാർത്ത് മുറി പണിയിച്ചു.

പുത്തൻകാവ് പള്ളിയുടെ പ്രഥമ വികാരിയായി വടക്കെ തലയ്ക്കൽ തൊമ്മൻ കത്തനാർ നിയമിതനായി. അദ്ദേഹം ആറാം മാർത്തോമ്മായുടെ സെക്രട്ടറിയായും പ്രവർത്തിച്ചു. അദ്ദേഹത്തെ സഹായിക്കുന്നതിനായി സഹോദരൻ പെരുമാൾ തരകൻ പുത്തൻകാവിൽ താമസമാക്കി. ആ വീടിന് കിഴക്കെത്തലയ്ക്കൽ എന്ന് പേരും കൊടുത്തു. മാർപീലക്സിനോസ് തിരുമേനിയുടെ പിതാവ് പ്രസിദ്ധവാഗ്മിയായിരുന്ന കിഴക്കെത്തലയ്ക്കൽ തോമ്മാക്കത്തനാർ പെരുമാൾ തരകന്റെ പുത്രനായിരുന്നു. തോമ്മാക്കത്തനാരുടെ ത്രിതീയ പുത്രനായ കെറ്റി തോമസിന്റെയും കോഴഞ്ചേരി തെള്ളീരേത്ത് ഗീവറുഗീസിന്റെ മകൾ ഏലിയാമ്മയുടെയും സീമന്തപുത്രനായിട്ടാണ് ബാബുക്കുട്ടി ജാതനായത്. പിതൃസഹോദരനായിരുന്ന പീലക്സീനോസ് തിരുമേനിയുടെ പരിലാളനയും തോമ്മാക്കത്തനാരുടെ വാത്സല്യവും ബാല്യത്തിൽ ലഭിച്ച

നമ്മുടെ കഥാപുരുഷൻ, വിദ്യാർത്ഥി, അദ്ധ്യപകൻ, വൈദീകൻ, വിദ്യാഭ്യാസ പ്രവർത്തകൻ, എന്നിങ്ങനെ വിവിധ പടികൾ ചവിട്ടി ഇന്ന് മലങ്കര ഓർത്തഡോക്സ് സഭയിൽ ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ സാരഥിയായി ശോഭിക്കുന്നു.

കിഴക്കെതലയ്ക്കൽ വല്യച്ചന്റെയും പിതൃസഹോദനായിരുന്ന കൊച്ചുതിരുമേനിയുടെയും ലാവണ്യവാക്കുകളും, പ്രസംഗങ്ങളും, ജീവിതപാതയിൽ പൗരോഹിത്യത്തിലേക്ക് വഴി തെരഞ്ഞെടുക്കുവാൻ ബാബുക്കുട്ടിയെ പ്രേരിപ്പിച്ചു. ബറോഡായിലും പരിസരങ്ങളിലും ബേസ്സിൽ സ്കൂകളുടെ ചുമതയോടൊപ്പം വിശ്വാസികളെ കൂട്ടി ചേർത്ത് ഇടവകകൾക്ക് രൂപം കൊടുക്കുവാൻ അദ്ദേഹത്തിന് കഴിഞ്ഞു.

മലങ്കരസഭയിൽ 1980 കളിൽ മേൽപട്ടസ്ഥാനത്തേക്ക് ആവശ്യം ഉയർന്നപ്പോൾ പരിശുദ്ധ മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ കണ്ടെത്തിയ ഒരു പേര് കെ റ്റി. തോമസച്ചന്റെതായിരുന്നു. പുത്തൻകാവിൽ കൊച്ചുതിരുമേനിയോടുള്ള അദ്ദേഹത്തിന്റെ ബഹുമാനവും കടപ്പാടുമാണ് ബാവാ തിരുമേനിക്ക് പ്രേരണ നൽകിയത്. മാർ അത്താനാസിയോസ് എന്ന പേരിൽ അദ്ദേഹം തോമസച്ചനെ മെത്രാനായി അഭിഷേകം ചെയ്ത് ചെങ്ങന്നൂർ മെത്രാസനത്തിന്റെ ചുമതല ഏല്പിച്ചു. മലങ്കരസഭയുടെ ഭാവിപ്രവർത്തനങ്ങൾക്ക് കാര്യക്ഷമതയും പ്രാപ്തിയും ഉള്ള ഒരു വൈദീക നേതൃസ്ഥാനിയെ ആ പരിശുദ്ധപിതാവ് മനസ്സിൽ ദർശിച്ചിരുന്നു. പലതവണ അതു ബലഹീനനായ എന്നോട് തുറന്നു പറഞ്ഞിട്ടുണ്ട്.

**മാർ അത്താനാസിയോസ് ഭദ്രാസന സാരഥി**

പരിശുദ്ധ ബാവാ തിരുമനസ്സിന്റെ നേതൃത്വത്തിൽ ബഥേൽ അങ്കണത്തിൽവച്ച് സ്വീകരണവും സുന്ത്രോണീസൊ ശുശ്രൂഷയും നടന്നു. പ്രസ്തുത സമ്മേളനത്തിൽ സ്വാഗതം ആശംസിക്കുന്നതിനുള്ള ഭാഗ്യം എനിക്ക് ലഭിച്ചു എന്നത് സന്തോഷത്തോടെ ഓർക്കുന്നു. പരിശുദ്ധ ബാവാ തിരുമേനി ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ അഭിനവസാരഥിക്ക് ആശംസകൾ നേർന്ന് അനുഗ്രഹിച്ചു. വന്ദ്യതിരുമേനി ഭരണ ചുമതലയേറ്റ് പ്രവർത്തനം ആരംഭിച്ചു. തിരുമേനിയുടെ ഗുരു ഭൂതനായിരുന്ന ഭാഗ്യസ്മരണാർഹമായ പി. ജി. ജോർജ്ജിന്റെ ഭദ്രാസന സെക്രട്ടറി എന്നനിലയിലുള്ള പ്രവർത്തനവും വൈദീകരുടെയും മറ്റ് ആത്മായ പ്രവർത്തകരുടെയും ആത്മാർത്ഥമായ സഹകരണവും ചുരുങ്ങിയ കാലത്തിനുള്ളിൽ ചെങ്ങന്നൂരിനെ ഒരു മാതൃകാ ഭദ്രാസനമായി ഉയർത്തി. ഭദ്രാസന തലത്തിൽ രൂപം കൊണ്ട സന്നദ്ധ സുവിശേഷ സംഘം,

ബൈബിൾ ക്ലാസുകൾ , പ്രതിമാസധ്യാനം, സുവിശേഷ സംഘത്തിന്റെ പ്രവർത്തനങ്ങൾ , ആദ്ധ്യാത്മിക സംഘടനാ പ്രവർത്തനങ്ങൾ, ദൈവ വിളി സംഘം ആദിയായവ ഇതര ഭദ്രാസനങ്ങളുടെയും സഭാ നേതൃത്വത്തിന്റെയും പ്രശംസ പിടിച്ചു പറ്റി. ഭദ്രാസനം ആത്മീയതയിലും ഓർത്തഡോക്സ് വിശ്വാസപാലനത്തിലും മുന്നേറി. ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ വിവിധ പ്രവർത്തന ശൈലികൾ ഇതരഭദ്രാസനങ്ങൾ സ്വീകരിച്ചു. പരിശുദ്ധ കാതോലിക്കാ ബാവായ്ക്ക് മാർ അത്താനാസിയോസിലുണ്ടായിരുന്ന മതിപ്പും പ്രതീക്ഷയും പതിന്മടങ്ങ് വർദ്ധിച്ചു.

സഭയുടെ പൊതു മണ്ഡലങ്ങളിലും മാർ അത്താനാസിയോസ് തിരുമേനി നിയോഗക്കപ്പെട്ടു സഭാ സ്കൂളുകളുടെ കോർപ്പറേറ്റ് മാനേജർ, സഭാസുന്നഹദോസ് സെക്രട്ടറി, ഫിനാൻസ് കമ്മിറ്റി കൺവീനർ തുടങ്ങിയ സരണികളിൽ തിരുമേനിയുടെ പ്രവർത്തനങ്ങൾ ശ്ലാഘനീയമായിരുന്നു. പ്രധാന സ്കൂളുകളിൽ എല്ലാം തന്നെ ആവശ്യാനുസരണം ബഹുനിലകെട്ടിടങ്ങൾ ഉണ്ടാക്കി. അദ്ധ്യയന നിലവാരം ഉയർത്തുന്നതിൽ ശ്രദ്ധ കേന്ദ്രീകരിച്ചു. മറ്റെല്ലാം രംഗങ്ങളിലും തിരുമേനി തന്റെ സ്വതസിദ്ധമായ കഴിവുകൾ കൊണ്ട് വ്യക്തിമുദ്ര പതിച്ചു.

പുത്തൻ കാവിൽ കൊച്ചുതിരുമേനിയെപ്പോലെ എളിമയുടെയും ലാളിത്യത്തിന്റെയും പാതപിൻതുടർന്ന തിരുമേനിയും ലളിത ജീവിതമാണ് ആഗ്രഹിക്കുന്നത്. വേഷത്തിലും നടത്തയിലും ദിനചര്യകളിലും പിതാവിന്റെ മാർഗ്ഗമാണ് അദ്ദേഹം സ്വീകരിച്ചത്. മിതഭക്ഷണം ഇഷ്ടപ്പെടുന്ന തിരുമേനി, യാതൊരു കാരണവശാലും ഇടവകകൾക്ക് ഭാരമായിത്തിരുന്നില്ല എന്നതാണ് സത്യം. യാതൊരു പിറുപിറുപ്പും ശകാരവും കൂടാതെ ലഭിക്കുന്ന ഭക്ഷണം സന്തോഷത്തോടെ സ്വീകരിക്കുന്നു എന്നതാണ് അദ്ദേഹത്തിന്റെ ശ്രേഷ്ഠത.

ലക്ഷ്യബോധവും നിശ്ചയദാർഢ്യവും തിരുമേനിയുടെ പ്രത്യേകതകളാണ്. സഭയുടെ നല്ല നാളിനെ മുൻനിർത്തിയാണ് അദ്ദേഹം ഓരോ പദ്ധതികൾക്കും രൂപം നൽകുന്നത്. മനസ്സിൽ രൂപം കൊള്ളുന്നതും മറ്റുള്ളവരിൽ നിന്നും ഉൾകൊള്ളുന്നതുമായ ആശയങ്ങൾ തുല്യമാനസരായ ആളുകളുമായി പങ്കുവച്ച് ലഭിക്കുന്ന നല്ല വശങ്ങൾ സ്വീകരിച്ച് പ്രാവർത്തികമാക്കുന്ന രീതിയാണ് തിരുമേനിക്കുള്ളത്.

തന്റെ അഭിപ്രായങ്ങൾ , തീരുമാനങ്ങൾ, എന്നിവയിലുള്ള തെറ്റുകളൊ കുറവുകളൊ സഹൃദയരും അഭ്യുദയകാംക്ഷികളുമായ വ്യക്തികൾ സത്യസന്ധമായ നിലയിൽ ബോദ്ധ്യപ്പെടുത്തിയാൽ തെറ്റുകൾ തിരുത്തുന്നതിനുള്ള മനസ്സ് തിരുമേനിക്കുണ്ട്. തന്റെ മാതൃകാ പുരുഷ

നായ വട്ടക്കുന്നേൽ ബാവായിൽ നിന്നും അദ്ദേഹത്തിന് ലഭിച്ച ഒരു ഗുണമാണിത്. കുലീനത്വവും മഹിമയും ഉള്ളവർക്ക് മാത്രമേ ഈ നന്മ ലഭിക്കുകയുള്ളു.

കൊച്ചു തിരുമേനിയെപ്പോലെ കർമ്മധീരനായി സ്ഥിരചിത്തനായി ഓരോ സംഗതികളും സ്വാർത്ഥ താല്പര്യമില്ലാതെ നിവർത്തിക്കുന്ന രീതിയാണ് തിരുമേനി സ്വീകരിച്ചിരിക്കുന്നത്. ഉന്നത പൗരോഹിത്യ സ്ഥാനികൾക്ക് ചേരാത്ത വിധത്തിലുള്ള വാശിവൈരാഗ്യമോ,ശത്രുതാ മനോഭാവമോ, സ്വാർത്ഥ ചിന്തയൊ തിരുമേനിക്കില്ല എന്ന് സംശയം കൂടാതെ പറയും.

സഭയുടെ ആരാധനകൾ ഏറ്റം മനോഹരവും ഭക്തിദായകവുമായി നടത്തണമെന്ന് തിരുമേനിക്ക് വളരെ നിർബന്ധം ഉണ്ട്. അതും കൊച്ചുതിരുമേനിയിൽ നിന്നും മാത്യൂസ് പ്രഥമൻ ബാവായിൽ നിന്നും കണ്ട് പഠിച്ച ഒരു യാഥാർത്ഥ്യമാണ്. വി. കുർബാനയിലും ഇതരശുശ്രൂഷകളിലും പ്രാർത്ഥനകളുടെ അർത്ഥവും ആഴവും മനസ്സിലാക്കി ജനഹൃദയങ്ങളിലേക്ക് പകർന്നുകൊടുക്കുവാൻ തിരുമേനി ശ്രമിക്കുന്നു. അത് നമ്മുടെ ആരാധനകളുടെ സ്വർഗ്ഗീയ മഹത്വം വെളിപ്പെടുത്തുന്നു.

അഭിവന്ദ്യ അത്താനാസിയോസ് തിരുമേനി ബലഹീനനായ ഈ ലേഖകന് കഴിഞ്ഞ മെയ് മാസത്തിൽ കോർഎപ്പിസ്കോപ്പാ സ്ഥാനം നൽകിയ സന്ദർഭത്തിലെ ആരാധനയും സ്ഥാനാഭിഷേക ശുശ്രൂഷയും അതിൽ സംബന്ധിച്ചിരുന്ന ആയിരങ്ങളുടെ പ്രശംസ പിടിച്ചുപറ്റിയ ഒരു ശുശ്രൂഷയായിരുന്നു. അത്രമാത്രം സ്വർഗ്ഗീയമായ ഒരു അനുഭൂതി ഏവർക്കും പ്രദാനം ചെയ്യുന്നതിന് തിരുമേനിക്ക് കഴിഞ്ഞു. അദ്ദേഹം നടത്തിയ ഒന്നാമത്തെ കോർഎപ്പിസ്കോപ്പ ശുശ്രൂഷ ആയിരുന്നു അത്.

മലങ്കര സഭയുടെ ഇന്നത്തെ പരാജിതാവസ്ഥയിൽ സുധീര നേതൃത്വം നൽകുവാൻ തക്കവണ്ണം സഭാമക്കൾ ഉറ്റുനോക്കുന്നത് തോമസ് മാർ അത്താനാസിയോസിനെയാണ്. സഭാമക്കൾ പ്രതീക്ഷയർപ്പിക്കുന്ന പിതാക്കന്മാർ നമ്മെ വിട്ടുപോകുന്നു. അത് ദൈവനിശ്ചയം ആകാം. ഇന്ന് കലുഷിതമായിരിക്കുന്ന സഭാന്തരീക്ഷത്തിൽ ഓർത്തഡോക്സ് സഭാ നൗകയെ സുരക്ഷിതമായി നയിക്കുവാനും നേതൃത്വം നൽകുവാനും പ്രാപ്തനായ ഒരു നേതൃസ്ഥാനിയെ ബലഹീനനായ ഞാനും മറ്റനേകരും സപ്തതിയുടെ നിറവിൽ കഴിയുന്ന ചെങ്ങന്നൂർ ഭദ്രാസനാധിപൻ തോമസ് മാർ അത്താനാസിയോസിൽ ദർശിക്കുന്നു. സർവ്വശക്തൻ തിരുഹിതം പോലെ തന്റെ സഭയെ നയിക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു. □

# ഉത്തമ ശിഷ്യൻ ഇടയശ്രേഷ്ഠൻ

**റവ. ഡോ. കെ. വി. മാത്യു, കോട്ടയം**
(മാർത്തോമ്മാ സെമിനാരി പ്രിൻസിപ്പാളും സെറാമ്പൂർ കോളജിൽ തിരുമേനിയുടെ ഗുരുവുമായിരുന്നു ലേഖകൻ)

മലങ്കര സഭയിലെ പ്രഗത്ഭമതികളായ പല മെത്രാപ്പോലീത്താമാർക്കും ദൈവശാസ്ത്രം പകർന്നു നൽകിയ കലാലയമാണ് സെറാമ്പൂർ സർവ്വകലാശാല . മാർ ഈവാനിയോസ് മെത്രാപ്പോലീത്താ, തുമ്പമൺ ദാനിയേൽ മാർ പീലക്സിനോസ് മെത്രാപ്പോലീത്താ, പുത്തൻകാവിൽ 'കൊച്ചുതിരുമേനി' എന്ന അപരനാമത്താൽ സർവ്വാദരണീയനായിരുന്ന ഗീവർഗീസ് മാർ പീലക്സിനോസ് മെത്രാപ്പോലീത്താ തുടങ്ങിയവർ അവരിൽ ചിലർ മാത്രമായിരുന്നു. ഇപ്പോൾ സപ്തതിയിലേക്ക് പദമൂന്നുന്ന നമ്മുടെ പ്രിയങ്കരനായ തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായും ഒരു വിദ്യാർത്ഥിയായി സെറാമ്പൂർ കോളജിൽ എത്തി. അദ്ദേഹത്തിന്റെ അന്നത്തെ ഔദ്യോഗിക പേര് കെ. റ്റി. തോമസ്, ഓമനപ്പേര് ബാബു.

അന്ന് യുവവൈദികനായിരുന്ന എന്നെ പഴയനിയമവും എബ്രായ ഭാഷയും പഠിപ്പിക്കുന്നതിനായി അവിടെ നിയമിച്ചിട്ട് അധികനാളായിരുന്നില്ല. എന്റെ ആദ്യവർഷത്തെ വിദ്യാർത്ഥികളിൽ ഓരാളായിരുന്നു കെ. റ്റി. തോമസ്. ആ യുവാവിൽ എനിക്ക് പ്രത്യേകം താല്പര്യം തോന്നി. കാരണം മറ്റൊന്നുമായിരുന്നില്ല; അദ്ദേഹം പുത്തൻകാവിൽ 'കൊച്ചുതിരുമേനി'യുടെ സഹോദരപുത്രനായിരുന്നു എന്നതുതന്നെ. ഒരു തിരുമേനിയുടെ കുടുംബാംഗമായിരിക്കുന്നതിൽ മാത്രം ഞാൻ ഒരു

പ്രത്യേകതയും കണ്ടിരുന്നില്ല. 'കൊച്ചുതിരുമേനി'യോട് എനിക്ക് അളവറ്റ ബഹുമാനം ഉണ്ടായിരുന്നു. 58 വർഷങ്ങൾക്കുമുമ്പ് സി. എം എസ്. കോളജിൽ ഒരു പരിപാടിക്ക് ക്ഷണിക്കുന്നതിന് അവിടുത്തെ വിദ്യാർത്ഥിയായിരുന്ന ഞാൻ ചെങ്ങന്നൂരിലെത്തി. തിരുമേനി പുത്തൻകാവിൽ പോയിരിക്കുകയാണെന്നറിഞ്ഞു. അന്വേഷിച്ച് ഞാൻ പുത്തൻകാവിന് തിരിച്ചു. അതാ! ഒരു തിരുമേനി പുത്തൻകാവിൽ തെരുവിലൂടെ നടന്നു വരുന്നു. ഞാൻ അത്ഭുതം കൂറി. ഒരു മെത്രാച്ചൻ തെരുവിലൂടെ കാൽനടയായി യാത്ര ചെയ്യുകയോ? അന്നും ഇന്നും അങ്ങനെയുള്ള തിരുമേനിമാർ അപൂർവ്വം. മാത്രമല്ല, തിരുമേനി വഴിയിൽ കണ്ടുമുട്ടുന്നവരുടെ കുശലം അന്വേഷിക്കുകയും ചെയ്യുന്നു. ഞാൻ തിരുമേനിയെ കണ്ട് കൈമുത്തി. അദ്ദേഹം പറഞ്ഞു "മോനെ, എന്റെ ഡ്രൈവർ അവന്റെ അമ്മയുടെ ശ്രാദ്ധത്തിന് പോയിരിക്കയാണ് അതിനാൽ കാർ എടുക്കാൻ കഴിഞ്ഞില്ല. മെത്രാച്ചന്മാർ നടക്കുകയും ചെയ്യണമല്ലോ. ഞാൻ പുത്തൻകാവിന് തിരിച്ചു കാൽനടയായി". അദ്ദേഹത്തിന്റെ സംഭാഷണവും ഒരു പയ്യനായ എന്നോടുള്ള പെരുമാറ്റവും എനിക്ക് മറക്കാനാവില്ല. അത് ഇന്നും എന്റെ മനസ്സിൽ പച്ചപ്പ് വിരച്ചു നിൽക്കുന്നു.

ബാബു, തിരുമേനിയുടെ ഭാഗിനേയനാണെന്ന് അറിഞ്ഞതിൽ ഈ അനുഭവമായിരുന്നു പ്രത്യേക സന്തോഷത്തിന് നിദാനം. തിരുമേനി പഠിച്ച കോളജിൽ തന്നെ വന്ന ഈ യുവാവിന് എന്തെങ്കിലും പ്രത്യേക ദർശനം ഉണ്ടായിരിക്കും. സഭയോടും കർത്താവിനോടുമുള്ള പ്രതിബദ്ധതയായിരിക്കാം ഈ വഴി തെരഞ്ഞെടുക്കുവാൻ കാരണം ഞാൻ ചിന്തിച്ചു. എന്റെ ആ ചിന്ത പിൽക്കാലത്ത് അന്വർത്ഥമായി തീർന്നതിൽ ഞാൻ സന്തോഷിക്കുന്നു.

ഒരു വിദ്യാർത്ഥിയായിരുന്ന അദ്ദേഹത്തിൽ അന്ന് ഞാൻ മനസ്സിലാക്കിയ ചില സവിശേഷതകൾ എടുത്ത് പറയട്ടെ. ഏതെങ്കിലും വിഷയത്തെപ്പറ്റി പരാമർശിക്കുമ്പോൾ അതെക്കുറിച്ച് ഗൗരവമായും ആഴമായും ചിന്തിച്ച് സംസാരിക്കുന്നതിന് ഉദ്യമിച്ചിരുന്നു. പഠനം കാര്യമായി എടുക്കയും സമർത്ഥമായി പഠിക്കയും ചെയ്തിരുന്നു. നല്ല ഒരു ശബ്ദത്തിന് ഉടമമായ അദ്ദേഹം എപ്പോഴും ഗൗരവഭാവം നടിച്ചിരുന്നില്ല. തമാശകൾ പറയുകയും, ചിരിക്കുകയും മാത്രമല്ല പൊട്ടിച്ചിരിക്കയും ചെയ്തിരുന്നു. ശാസ്ത്ര വിഷയങ്ങളും, ബി. എഡ്. പഠനവും, ദൈവശാസ്ത്രവുമെല്ലാം അദ്ദേഹം വിജയകരമായി പൂർത്തിയാക്കി. വിദ്യാഭ്യാസരംഗത്ത് തുടങ്ങിയ സംരംഭങ്ങളെല്ലാം കാര്യക്ഷമമാക്കുന്നതിന്

സഹായിച്ച ഘടകങ്ങളായിരുന്നു ഇവയെല്ലാം.

വൈദികനായും മെത്രാപ്പോലീത്തായായും സാരഥ്യം വഹിച്ച രംഗങ്ങളിലെല്ലാം സ്വതസിദ്ധമായി അദ്ദേഹത്തിനുണ്ടായിരുന്ന കഴിവുകളും, ആർജ്ജിച്ച സിദ്ധികളും സമൂഹ നന്മയ്ക്കുവേണ്ടി ഫലപ്രദമാക്കുവാൻ അദ്ദേഹം നിസ്തന്ദ്രം യത്നിക്കുന്നു. ക്രാന്തദർശിയായ തിരുമേനിയുടെ മേധാശക്തി അദ്ദേഹത്തെ നിരന്തരം നയിക്കുന്നു. എത്ര വിഷമക്കാരനെയും മനസ്സിലാക്കുവാനും മെരുക്കി പ്രയേജനപ്പെടുത്തുവാനും അദ്ദേഹത്തിന് സാധിക്കുന്നു. കാര്യങ്ങൾ നോക്കിക്കാണുന്ന തിരുമേനിയെ കബളിപ്പിച്ച് കാര്യം സാധിക്കുവാൻ ആർക്കും കഴിയുമെന്ന് തോന്നുന്നില്ല. ഓരോരുത്തരെയും മനസ്സിലാക്കി ഇടപെടുവാനുള്ള അദ്ദേഹത്തിന്റെ കഴിവ് പ്രശംസനീയം തന്നെ. ഓർത്തഡോക്സ് സഭാതലത്തിലും, ഭദ്രാസനത്തിലും നേതൃത്വം നൽകുന്നയിടങ്ങളിലെല്ലാം അദ്ദേഹം കാര്യക്ഷമത തെളിയിച്ചുകൊണ്ട് മുന്നേറുന്നു.

സഹജമായി ലഭിച്ചിരിക്കുന്ന കഴിവുകളിൽ കുടുംബ പാരമ്പര്യവും 'ജീൻ' പ്രഭാവവും സദാ നിഴലിച്ചു കാണുന്നു. പ്രത്യേകം പരാമർശിക്കേണ്ടതാണ് കുട്ടികളോടും യുവജനങ്ങളോടും സൗഹൃദമായി പെരുമാറുവാനുള്ള തിരുമേനിയുടെ നൈസർഗ്ഗിക കഴിവ്. സഭയുടെ ഭാവിയെക്കുറിച്ചുള്ള ദർശനവും കരുതലോടെയുള്ള പ്രവർത്തന ചാതുരിയുമാണ് ഇവിടെ നാം കാണുന്നത്. കുട്ടികളുടെ വിദ്യാഭ്യാസത്തിനും, കഴിവു പ്രദർശിപ്പിക്കുന്ന യുവവൈദികരുടെ തുടർപഠനത്തിനും അദ്ദേഹം പ്രോത്സാഹനം നൽകുന്നു. നേതൃത്വ നിരയിലുള്ള പലരും അണികളുടെ വളർച്ചയും, ഉയർച്ചയും താല്പര്യപ്പെടുന്നില്ല. ഒരിക്കൽ അവർ ചോദ്യം ചെയ്യപ്പെടുമോയെന്നാണ് ഭയം. തങ്ങൾ ആരെന്ന് അറിയുന്നവരും സ്വന്തം കഴിവിലും നിലപാടിലും ആത്മധൈര്യമുള്ളവരുമായ നേതാക്കൾക്ക് ഭയപ്പെടേണ്ടതില്ല.

സുഹൃത് ബന്ധം സ്ഥാപിക്കുന്നതിൽ തിരുമേനി ആരുടെയും പിമ്പിലല്ല. മാർതോമ്മാ സെമിനാരിയിൽ ഞാൻ പ്രിൻസിപ്പലായിരിക്കുമ്പോൾ മുന്നറിയിപ്പ് കൂടാതെ ഒരാൾ പെട്ടെന്ന് കയറി വന്നു. അദ്ദേഹം അതിഥിയായിരുന്നു. തിഥിനോക്കാതെ വരുന്നയാൾ. കാറിന്റെ ഡോർ തുറന്നപ്പോൾ ഞാൻ കണ്ടത് ഈ വന്ദ്യതിരുമേനിയെ ആയിരുന്നു. അദ്ദേഹം എന്നെ കെട്ടിപ്പിടിച്ച് സൗഹൃദം പകർന്നു. അച്ചനെ എനിക്ക് മറക്കാനാവില്ല, എന്റെ ഗുരുവാണ് തിരുമേനി പറഞ്ഞു. അത് കേവലം ഭംഗിവാക്കുകൾ മാത്രമായിരുന്നില്ല. പിൽക്കാല അനുഭവങ്ങൾ ആ വാക്കുകളുടെ സാരസ്യം ആവർത്തിച്ചുകൊണ്ടിരുന്നു. സ്നേഹമുള്ള

ശിഷ്യഗണം ഗുരുക്കന്മാരെ ഭക്തിയോടെ സ്മരിക്കുന്നവർ ആയിരിക്കണമെന്ന് ഒരു ഗുരുവായിരുന്ന അദ്ദേഹത്തിന് നല്ലതുപോലെ അറിയാവുന്ന സത്യമാണ്. ഉത്തമ ശിഷ്യന്മാരുടെ വളർച്ചയിൽ ഗുരുഭൂതന്മാർ എത്ര സന്തോഷിക്കുമെന്നോ?

നമ്മുടെ ശ്രേഷ്ഠഗുരു നസ്രായനായ യേശു തമ്പുരാൻ ഗുരുഭക്തിയുള്ള ശിഷ്യഗണങ്ങളായി വിശ്വാസ സമൂഹത്തെ വാർത്തെടുക്കുന്ന മഹത്തായ ശുശ്രൂഷയിൽ വ്യാപരിച്ചിരിക്കുന്ന തിരുമേനിയെ സപ്തതിയുടെ നിറവിൽ ദൈവം തുടർന്നും കടാക്ഷിക്കട്ടെയെന്ന് ആശംസിക്കുന്നു. ജീവിതത്തിന്റെ ദൈർഘ്യം നമുക്ക് അറിവില്ല. നാളെ നാം കടന്നുപോകേണ്ടവരാണെന്ന തിടുക്കബോധത്തോടെ പ്രവർത്തിക്കുവാൻ നാം വിളിക്കപ്പെട്ടിരിക്കുന്നു. ഭരമേല്പിക്കപ്പെട്ടിരിക്കുന്ന ജീവിതധർമ്മം നിറവേറ്റുന്നതുവരെ ദൈവം കൂടെയിരുന്ന് തിരുമേനിയെ വഴി നടത്തട്ടെ. ആയുസ്സും ആരോഗ്യവും പ്രദാനം ചെയ്യുന്ന സഭാനാഥനായ വലിയ ഇടയൻ തന്റെ സഭയിലെ ഈ ചെറിയ ഇടയനെ ശ്രേഷ്ഠ ഇടയനായി നിലനിർത്തുവാൻ തുടർന്നും അനുഗ്രഹിക്കട്ടെ; തിരുമേനിയുടെ ജീവിതസാക്ഷ്യവും പ്രവർത്തനവിധവും ദൈവനാമമഹത്വത്തിന് ഇടയാകട്ടെയെന്ന് ഈയുള്ളവൻ അകമഴിഞ്ഞ് പ്രാർത്ഥിക്കുന്നു. □

# സവിശേഷ ജീവിതം

## ഉമ്മൻ ചാണ്ടി
(പ്രതിപക്ഷ നേതാവ്)

ചെങ്ങന്നൂർ ഭദ്രാസനാധിപൻ അഭി. തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ സപ്തതിയുടെ നിറവിലേക്കു കടക്കുകയാണ്. എഴുപതു വർഷത്തെ സവിശേഷ ജീവിതത്തിന് മകുടം ചാർത്തുന്ന സപ്തതിയാഘോഷ വേളയിൽ തിരുമേനിയെക്കുറിച്ചുള്ള ഓർമകൾ പങ്കുവയ്ക്കാൻ എനിക്ക് അതിയായ ആഹ്ലാദമുണ്ട്.

എന്റെ സുദീർഘമായ പൊതുപ്രവർത്തന ജീവിതത്തിനിടയിൽ ധാരാളം പേരെ കണ്ടുമുട്ടാനും പരിചയപ്പെടാനും അടുത്തു ബന്ധപ്പെടാനും സാധിച്ചിട്ടുണ്ട്. ഈ വലിയ സൗഹൃദ വലയം തന്നെയാണ് എന്റെ മുതൽക്കൂട്ട്.

അഭി. തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ എന്നെ വളരെയധികം സ്വാധീനിച്ചിട്ടുള്ള വ്യക്തിയാണ്. അദ്ദേഹത്തിന്റെ നിർമലമായ ജീവിതം, പുരോഗമനപരമായ ആശയങ്ങൾ, ശക്തമായ നേതൃത്വപാടവം, അഗാധമായ വിജ്ഞാനം തുടങ്ങിയ ഘടകങ്ങൾ എന്നെപ്പോലെ അനേകായിരങ്ങൾക്ക് പ്രചോദനം പകർന്നവയാണ്.

42 വൈദികരും അഞ്ച് ബിഷപ്പുമാരുമുള്ള വടക്കേത്തലയ്ക്കൽ മഹാകുടുംബത്തിലെ ശാഖയായ കിഴക്കേത്തലയ്ക്കൽ കുടുംബത്തിൽ ജനിച്ച തിരുമേനിക്ക് വിശുദ്ധി നൈസർഗികമായി ലഭിച്ചതാണ്. ഒരു വൈദികന്റെയോ വൈദികശ്രേഷ്ഠന്റെയോ ആദ്യത്തേയും അവസാനത്തേയും അളവുകോൽ

വിശുദ്ധി തന്നെയാണ് അവരിലൂടെ ജനങ്ങൾ വിശുദ്ധിയിലേക്കു നയിക്കപ്പെടേണ്ടവരാണ്.

തിരുമേനിയുടെ പിതൃസഹോദരനായ കാലംചെയ്ത പുത്തൻകാവ് കൊച്ചുതിരുമേനിയുടെ സഹപാഠിയായിരുന്നു എന്റെ പിതാവ്. എന്റെ ബാല്യത്തിൽ പിതാവിന്റെ കൂടെ തിരുമേനിയെ കാണുവാൻ പോയതും തിരുമേനി ഞങ്ങളുടെ വീട്ടിൽ വന്നതുമെല്ലാം ഇപ്പോഴും എന്റെ മനസ്സിൽ പച്ചപിടിച്ച് നില്പുണ്ട്. തിരുമേനിയുമായുള്ള എന്റെ അടുപ്പത്തിന് കുടുംബപരമായ ഈ ബന്ധവും ഒരു ഘടകമാണ്.

കാലത്തിന്റെ വെല്ലുവിളികളെ നേരിടുകയും അതിജീവിക്കുകയും അതിനെ സമൂഹത്തിനു പ്രയോജനപ്രദമാക്കി മാറ്റുകയും ചെയ്യുക എന്നത് ഏതു തുറയിലും പ്രവർത്തിക്കുന്നവർ നേരിടുന്ന വെല്ലുവിളിയാണ്. അങ്ങനെയുള്ളവരാണ് നേതൃത്വസ്ഥാനത്ത് അവരോധിക്കപ്പെടുന്നത്. വിദ്യാഭ്യാസ മേഖലയിൽ തിരുമേനി നടപ്പാക്കിയ വിപ്ലവകരമായ ആശയങ്ങളും പരിഷ്കാരങ്ങളും അദ്ദേഹത്തെ ക്രാന്തദർശിയാക്കുന്നു. നിരവധി വിദ്യാഭ്യാസ സ്ഥാപനങ്ങൾ സ്വന്തം കൈകൊണ്ട് സ്ഥാപിച്ചെന്നു മാത്രമല്ല അവയെ മുൻനിരയിലെത്തിക്കുകയും ചെയ്തു.

ആശയങ്ങളാണ് ലോകത്തെ ഭരിക്കുന്നത് എന്നാണല്ലോ ചൊല്ല്. നവീനമായ ആശയങ്ങളിലൂടെയാണ് അദ്ദേഹം ഭരണസാരഥ്യം വഹിച്ചത് അതാണ് നേതൃത്വത്തിൽ നിന്ന് ജനങ്ങൾ പ്രതീക്ഷിക്കുന്നത്. ശിശുദിനം, ദിവ്യബലി സംഗമം, സുവിശേഷ സംഗമം തുടങ്ങിയ നൂതന ആശയങ്ങളിലൂടെ അദ്ദേഹം സ്വന്തം കർമപഥത്തെ കർമനിരതമാക്കി.

കഠിനാദ്ധ്വാനത്തിലൂടെയും നിരന്തരമായ പ്രാർത്ഥനകളിലൂടെയും സഭയേയും സമൂഹത്തെയും മുന്നോട്ടു നയിച്ചതിന്റെ ആത്മസായൂജ്യത്തിലാണ് തിരുമേനി. പ്രാർത്ഥനാ നിർഭരമായ ഈ ആഘോഷവേള കൂടുതൽ കരുത്തോടെ കർമനിരതമാകുവാൻ അദ്ദേഹത്തിനു ശക്തി പകരട്ടെ. തന്റെ സവിശേഷ ജീവിതം സുവിശേഷ ജീവിതമാക്കിയ അഭി തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായ്ക്ക് സപ്തതിയുടെ എല്ലാവിധ മംഗളങ്ങളും നേരുന്നു. □

# വിദ്യാഭ്യാസ പ്രവർത്തകനായ തിരുമേനി

**പി. ജെ. ജോസഫ്**
(മുൻ വിദ്യാഭ്യാസ മന്ത്രി)

2008 ഏപ്രിൽ മൂന്നിന് സപ്തതി ആഘോഷിക്കുന്ന ചെങ്ങന്നൂർ ഭദ്രാസ നാധിപൻ അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ് തിരുമേനിയ്ക്ക് എല്ലാ വിധ ആശംസകളും നേരുന്നു.

വിദ്യാർത്ഥി ജീവിതകാലത്തു തന്നെ ആത്മീയ പ്രസ്ഥാനങ്ങളിൽ സജീവ താല്പര്യം പ്രകടിപ്പിച്ച മഹാവ്യക്തിത്വത്തിന്റെ ഉടമയാണ് അഭിവന്ദ്യ തിരുമേനി. വിദ്യാർത്ഥി – യുവജനപ്രസ്ഥാന വേദികൾ ആയിരുന്നു അദ്ദേഹ ത്തിന്റെ പ്രധാന പ്രവർത്തന രംഗങ്ങൾ. 1970 മേയ് മാസം ഏഴിന് കോട്ടയം ദേവലോകം അരമന ചാപ്പലിൽ നിന്ന് പ. ബസ്സേലിയോസ് ഔഗേൻ പ്രഥമൻ ബാവായിൽ നിന്നും ശെമ്മാശുപട്ടം സ്വീകരിച്ചു. തുടർന്നുള്ള ജീവിതം സമ്പൂർണ്ണ സമർപ്പണത്തിന്റേതായിരുന്നു. ദൈവീക സത്യങ്ങളിലും പാവന പാരമ്പര്യങ്ങളിലും അണുവിട മാറ്റം വരുത്താത്ത വൈദിക ശ്രേഷ്ഠ നാണദ്ദേഹം.

ഓർത്തഡോക്സ് സഭയുടെ ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ പ്രഥമ മെത്രാ പ്പോലീത്താ എന്ന നിലയിൽ ഭദ്രാസനത്തിന്റെ പുരോഗതിക്കും വളർച്ചയ്ക്കുംവേണ്ടി തിരുമേനിയുടെ പ്രവർത്തനങ്ങൾ വലുതാണ്.

കേരളത്തിന് പുറത്തും അനേക വിദ്യാഭ്യാസ സ്ഥാപനങ്ങൾ തിരുമേനി സ്ഥാപിച്ചിട്ടുണ്ട്. ഇവയെല്ലാം വളരെ ശ്രദ്ധേയമായ നിലയിൽ പ്രവർത്തിച്ചു വരുന്നു.

വിദ്യാഭ്യാസ മന്ത്രിയായി ഞാൻ പ്രവർത്തിക്കുന്ന സമയത്ത് തിരുമേനി കാതോലിക്കേറ്റ് & എം. ഡി. സ്കൂളുകളുടെ മാനേജർ ആയിരുന്നു. അന്ന് വളരെ അടുത്തു പ്രവർത്തിക്കുവാൻ അവസരം ലഭിച്ചിരുന്നു. ഇക്കാലയള വിൽ ഓർത്തഡോക്സ് സഭയുടെ വിവിധ സ്കൂളുകളിൽ +2 കോഴ്സ് അനു വദിക്കുന്നതിനും സ്കൂളുകൾക്ക് അംഗീകാരം നൽകുന്നതിനും കഴിഞ്ഞത് ഓർക്കുന്നു. ഇതിനെല്ലാം പ്രേരകമായത് തിരുമേനിയുമായുള്ള അടുപ്പമാണ്. വിദ്യാഭ്യാസ കാര്യങ്ങളിൽ തിരുമേനിയുടെ പല നിർദ്ദേശങ്ങളും വിലപ്പെട്ട തായിരുന്നു. ഇതിൽ പലതും സർക്കാർ നടപ്പിലാക്കുവാൻ ശ്രമിച്ചിട്ടുണ്ട്. സാധാരണക്കാരും പാവപ്പെട്ടവരുമായി ഇടപെടുന്നതിലും അവരുടെ പ്രശ്ന ങ്ങൾ പരിഹരിക്കുന്നതിലും തിരുമേനിയുടെ കഴിവ് എടുത്ത് പറയേണ്ടതാണ്.

മലങ്കര സഭയേയും മനുഷ്യ സമൂഹത്തേയും ഉന്നതങ്ങളിലേക്കു നയി ക്കുവാൻ ദൈവം ആരോഗ്യവും ആയുസും അഭിവന്ദ്യ പിതാവിനു നൽകട്ടെ എന്നു പ്രാർത്ഥിക്കുന്നു. □

# സേവന രംഗങ്ങളിലെ ബഹുമുഖ പ്രതിഭ

**തോമസ് കുതിരവട്ടം എക്സ് എം. പി.**
(ട്രഷറാർ, ആർദ്ര ചാരിറ്റബിൾ സൊസൈറ്റി)

സഭാ സേവനം, ഭദ്രാസന ഭരണം, ഒട്ടധികം വിദ്യാലയങ്ങളുടെയും പുതിയ ഇടവകകളുടെയും സ്ഥാപനം, എക്യുമെനിക്കൽ വീക്ഷണം, ആരാധനകളിലെ നിഷ്ഠയും ചിട്ടയും മുതലായ രംഗങ്ങളിൽ വിലമതിക്കാനാവാത്ത ബഹുമുഖ സേവനങ്ങൾ അനുഷ്ഠിച്ചുകൊണ്ടിരിക്കുന്ന ചെങ്ങന്നൂർ ഭദ്രാസനാധിപൻ തോമസ് മാർ അത്താനാസിയോസ് തിരുമേനിയുടെ സപ്തതി ആഘോഷിക്കുന്ന ഈ മംഗളവേളയിൽ അദ്ദേഹത്തിന്റെ അനുപമമായ നേട്ടങ്ങൾ ചെറിയ തോതിലെങ്കിലും അനുസ്മരിക്കുന്നതിൽ വലിയ സന്തോഷമുണ്ട്.

വൈദിക പാരമ്പര്യമുള്ള പുത്തൻകാവിലെ പ്രശസ്തമായ കിഴക്കേത്തലയ്ക്കൽ കുടുംബത്തിന്റെ അതുല്യ സഭാസേവന പാരമ്പര്യം അന്യൂനം നിലനിർത്തിക്കൊണ്ട് തന്റെ പിതാമഹനായ കെ. റ്റി. തോമസ് കശീശായുടെയും, പിതൃസഹോദരനും പുണ്യസ്മരണാർഹനുമായ പുത്തൻകാവ് ഗീവർഗീസ് മാർ പീലക്സിനോസിന്റെയും കാലടികളെ പിന്തുടരുന്ന തിരുമേനിക്ക് ജീവിതത്തിൽ സഭാ സേവന രംഗമല്ലാതെ മറ്റൊന്നും തെരഞ്ഞെടുക്കാൻ സാധിക്കുകയില്ലെന്ന് ചിന്തിക്കുന്നവരുടെ ഗണത്തിലാണ് ഞാൻ.

ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്താ എന്ന നിലയിൽ അതിന്റെ ബാലാരിഷ്ടതകൾ എല്ലാം മാറ്റി ഇന്നു മറ്റേതൊരു ഭദ്രാസനത്തോടും കിടപിടിക്കത്തക്കവിധം അതിനെ വളർത്തിയെടുക്കാൻ കഴിഞ്ഞു എന്നത് ഒരു ചെറിയ കാര്യമല്ല. സഭാ സ്നേഹികളുടെയും ചെറുതും

വലുതുമായ ഇടവകകളുയെയും കലവറ കൂടാത്ത സഹായ സഹകരണങ്ങൾ തേടുന്നതിനും ആർജ്ജിക്കുന്നതിനും തിരുമേനിക്കു സാധിച്ചു എന്നതാണ് ഈ നേട്ടത്തിന്റെ പിന്നിലുള്ളതെന്ന് ഈ പുതിയ ഭദ്രാസനത്തിന്റെ ആരംഭം മുതൽ തിരുമേനിയുമായി ഇടപെട്ടു പ്രവർത്തിക്കുന്നതിനു സാധിച്ച എനിക്കു തറപ്പിച്ചു പറയാനാവും. വൈദികരോടും ജനങ്ങളോടും സമഭാവനയോട് ഇട പെടാനും പലപ്പോഴും അവരിൽ ഒരാളായിമാറാനും തിരുമേനിക്കുള്ള കഴിവ് ഒന്നു വേറെയാണ്.

സഭാ സേവനരംഗത്ത് പ. ബസ്സേലിയോസ് മാത്യൂസ് പ്രഥമൻ ബാവാ യുടെ ശൈലിയും, ശബ്ദഗാംഭീര്യവും, അന്തസ്സും അദ്ദേഹം സ്വാശീകരിച്ചു എന്നു പറയുന്നതിൽ തെറ്റില്ല. മലങ്കരസഭയുടെ പവിത്രമായ വിശ്വാസാചാര ങ്ങളും, അലംഘനീയങ്ങളായ നല്ല പാരമ്പര്യങ്ങളും പരിരക്ഷിക്കുന്നതിൽ ഒട്ടും വിട്ടുവീഴ്ച ചെയ്യാൻ തയ്യാറില്ലാത്ത തിരുമേനി ആരാധനകളും, വായ നകളും, ഗീതങ്ങളും അതിൽ സംബന്ധിക്കുന്നവരുടെ ആത്മാവിനെ ആഴത്തിൽ സ്പർശിക്കത്തക്കവിധം ആകർഷകമാക്കുന്നതിൽ കൂടുതൽ ശ്രദ്ധി ക്കുക പതിവാണ്. ആരാധകരുടെ ഹൃദയവും മനസ്സും ഉന്നതമായ ആദ്ധ്യാ ത്മിക തലത്തിൽ എത്തണം എന്നുസാരം.

പുതിയ പള്ളികൾ സ്ഥാപിക്കുമ്പോൾ വാസ്തുവിദ്യയിൽ പൗരസ്ത്യ പാരമ്പര്യങ്ങൾ പ്രതിബിംബിക്കണമെന്ന് നിർബ്ബന്ധമുണ്ട്. ദേവാലയങ്ങളുടെ മുമ്പിൽ നിർമ്മിക്കുന്ന കൊടിമരങ്ങളും അതിലെ കൊത്തുപണികളുമെല്ലാം പഴയ പാരമ്പര്യത്തിന്റെ മഹിമ വിളിച്ചോതണമെന്നും അതേസമയം ആധു നിക ശില്പകലയെ അവഗണിച്ചുകൊണ്ടുള്ളതാകരുതെന്നും തിരുമേനി ശഠിക്കുന്നു.

പുതിയ വിദ്യാലയങ്ങൾ സ്ഥാപിക്കുന്നതിൽ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ, പുത്തൻകാവ് മാർ പീലക്സിനോസ്, നിരണം ഭദ്രാസന മെത്രാപ്പോലീത്താ ആയിരുന്ന തോമ്മാ മാർ ദീവന്നാ സ്യോസ്, കൽക്കട്ടാ ഭദ്രാസനാധിപനായിരുന്ന സ്തേഫാനോസ് മാർ തേവോദോസിയോസ്, പ.ബസ്സേലിയോസ് മാർതോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ എന്നിവരുടെ മാതൃക അത്താനാസ്യോസ് തിരുമേനിയെ സ്വാധീനിച്ചിട്ടുള്ളതായി സമർത്ഥിക്കാൻ പ്രയാസമില്ല. സ്കൂളുകൾ സ്ഥാപി ക്കുക മാത്രമല്ല. എം. ഡി. സ്കൂൾ കോർപ്പറേറ്റ് മാനേജർ എന്ന നിലയിൽ സഭയുടെ വിദ്യാഭ്യാസ മേഖലയിൽ അനുഷ്ഠിച്ചിട്ടുള്ള വലിയ സേവനങ്ങളും അവിസ്മരണീയമാണ്.

നാടിന്റെയും നാട്ടുകാരുടെയും സമകാലിക പ്രശ്നങ്ങളിലും തിരുമേനി കാര്യക്ഷമമായി പ്രതികരിക്കുന്നതിൽ ഒട്ടും പിന്നിലല്ല. കഴിഞ്ഞ വർഷം കേര ളത്തിൽ ചിക്കുൻ ഗുനിയാ എന്ന രോഗം പടർന്നു പിടിച്ചപ്പോൾ അതിനെ പ്രതിരോധിക്കാൻ പര്യാപ്തമായ ആയുർവേദ ഔഷധം ഗുജറാത്തിൽ നിന്ന് സൗജന്യമായി ലഭിക്കുന്നതിനുവേണ്ടി അവിടെ പ്രവർത്തിക്കുന്ന “Palanpur

Banas Katha Jami Trust Navasari"യുടെ ചുമതല വഹിക്കുന്ന ശ്രീ മഹേന്ദ്രഭായിയുമായി ബന്ധപ്പെട്ട് പതിനായിരക്കണക്കിന് ആയുർവേദ ഔഷധ പായ്ക്കറ്റുകൾ കൊണ്ടുവന്ന് ബഥേൽ അരമന വഴിയായി വിതരണം ചെയ്തു. നന്ദി സൂചകമായി മഹേന്ദ്രഭായിക്ക് ചെങ്ങന്നൂർ ബഥേൽ ജംഗ്ഷനിൽ ഗംഭീരമായ സ്വീകരണം നൽകുകയും ചെയ്തു.

ചെങ്ങന്നൂരിലെ വിവിധ ക്രൈസ്തവ വിഭാഗങ്ങളെ പങ്കെടുപ്പിച്ചുകൊണ്ട് ബഥേൽ മൈതാനത്ത് നടത്തിയിരുന്ന സംയുക്ത ക്രിസ്തുമസ് റാലി, സമ്മേളനം എന്നിവയുടെ പിന്നിലെ മുഖ്യശക്തിയും തിരുമേനി തന്നെയായിരുന്നു. കേരളാടിസ്ഥാനത്തിലുള്ള വിവിധ സഭകളിലെ മേല്പട്ടക്കാരുടെ എക്യുമെനിക്കൽ യോഗങ്ങളിലും തിരുമേനി ഉണ്ടായിരിക്കും. രാഷ്ട്രീയ സാംസ്കാരിക രംഗങ്ങളിലും തിരുമേനി പരോക്ഷമായി തന്റെ സ്വാധീനം ചെലുത്തിക്കൊണ്ടാണിരിക്കുന്നത്. ഓർത്തഡോക്സ് സഭയുടെ സുന്നഹദോസ് സെക്രട്ടറി എന്ന നിലയിൽ ദീർഘകാലം ദിശാബോധത്തോടെ പ്രവർത്തിക്കാനും കഴിഞ്ഞിട്ടുണ്ട്. തിരുമേനിയുടെ അഭിനന്ദനീയമായ സേവനങ്ങൾ വരുംകാലങ്ങളിലും ഇടതടവില്ലാതെ തുടരാനിടയാകട്ടെ എന്നാശംസിക്കുന്നു. □

# ഇടമുറിയാത്ത ബന്ധം

**ജേക്കബ് മാത്യു**
(എക്സിക്യൂട്ടീവ് എഡിറ്റർ, മലയാള മനോരമ)

സഭയുടെ വളർച്ചയുടെ ഘട്ടത്തിൽ നേതൃത്വം നൽകിയ പുത്തൻകാവിൽ കൊച്ചുതിരുമേനിയെന്ന ഗീവറുഗീസ് മാർ പീലക്സിനോസിന്റെ സ്മരണകളുണർത്തുന്നതാണ് തോമസ് മാർ അത്താനാസിയോസ് തിരുമേനിയുടെ പ്രവർത്തനങ്ങൾ. കൊച്ചുതിരുമേനിയുടെ സഹോദര പുത്രനായ തിരുമേനി അദ്ദേഹത്തിന്റെ പിൻഗാമിയായി സഭാനൗകയ്ക്കു സമർത്ഥമായ നായകത്വമാണ് നൽകുന്നത്. എന്റെ പിതാമഹൻ കെ. സി. മാമ്മൻ മാപ്പിളയും പുത്തൻകാവ് കൊച്ചുതിരുമേനിയും തമ്മിലുണ്ടായിരുന്ന ഗാഢബന്ധം തിരുമേനിയും എന്റെ പിതാവ് കെ. എം. മാത്യുവിന്റെയും കാലത്ത് ഊഷ്മളമായിത്തന്നെ തുടരുന്നതിൽ ഈ കുടുംബത്തിന്റെ പിൻമുറക്കാരനെന്ന നിലയിൽ ഞാൻ ഏറെ ആഹ്ലാദവാനാണ്.

അദ്ധ്യാപകനായി നിരവധി വിദ്യാർത്ഥികൾക്ക് അറിവിന്റെ വെളിച്ചം പകർന്നു നൽകാൻ തിരുമേനിക്ക് സാധിച്ചു. ബറോഡയിൽ തിരുമേനി സ്ഥാപിച്ച വിദ്യാഭ്യാസ സ്ഥാപനങ്ങളിലൂടെ ഗുജറാത്തിലും മറ്റും മലങ്കര സഭയുടെ സാന്നിദ്ധ്യം ശക്തമാക്കാൻ കഴിഞ്ഞു. സഭയുടെ സ്കൂളുകളുടെ കോർപ്പറേറ്റ് മാനേജർ എന്ന നിലയിൽ വർഷങ്ങളോളം പ്രവർത്തിച്ച തിരുമേനി ഒരു വിദ്യാഭ്യാസ വിചക്ഷണൻ എന്ന നിലയിൽ വിദ്യാഭ്യാസ പ്രവർത്തനങ്ങളിലിടപെട്ട് ശ്രദ്ധേയമായ നിലപാടുകൾ സ്വീകരിക്കുന്നത് കേരളീയ സമൂഹത്തിന് മറക്കാനാവില്ല.

തിരുമേനിയുടെ ആത്മീയ നിഷ്ഠയും പ്രാർത്ഥനാ നിരതവുമായ ജീവിതം സഭാംഗങ്ങൾക്ക് എക്കാലവും അനുകരണീയമായ മാതൃകയാണ്. എഴുപതാം വയസ്സിലും ചുറുചുറുക്കോടെ ഓടിനടന്ന് ഭദ്രാസനത്തിനും സഭയ്ക്കുംവേണ്ടി അക്ഷീണം പ്രയത്നിക്കുന്ന തിരുമേനിയ്ക്ക് ദൈവം ആയുരാരോഗ്യ സൗഖ്യം നൽകട്ടെയെന്നു പ്രാർത്ഥിക്കുന്നു. ഒപ്പം എല്ലാ നന്മകളും ആശംസിക്കുന്നു. □

# ശ്രേഷ്ഠനായ ഇടയൻ

**അഡ്വ. തോമസ് ഫിലിപ്പ്, കോടുകുളഞ്ഞി**
(കേരളാ പബ്ലിക് സർവ്വീസ് കമ്മീഷൻ അംഗം)

ശ്രേഷ്ഠരായ അനേകം വൈദികർക്കു ജന്മം നൽകിയ പുത്തൻകാവ് കിഴക്കേതലയ്ക്കൽ കുടുംബത്തിലെ അംഗമാണ് ചെങ്ങന്നൂർ ഭദ്രാസനാധിപനായ അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ് തിരുമേനി. അതുകൊണ്ട് തന്നെ ഓർത്തഡോക്സ് സഭയുടെ പൗരാണിക പാരമ്പര്യവും ആചാരങ്ങളും അതിൽ അവഗാഹമായ അറിവും അചഞ്ചലമായ വിശ്വാസവും തിരുമേനിക്കുണ്ട്. അതിൽ വിട്ടുവീഴ്ച ചെയ്യുന്നതിനോ മായം ചേർക്കുന്നതിനോ തിരുമേനി തയ്യാറുമല്ല. ലോകത്തിലെ മറ്റു മതങ്ങളെയും വൈവിധ്യങ്ങളായ ആചാരങ്ങളെയും അനുഷ്ഠാനങ്ങളെയും തിരുമേനി ബഹുമാനിക്കുന്നു. മറ്റു മതങ്ങളുമായി സൗഹാർദ്ദം പുലർത്തുന്നതിൽ തിരുമേനി സന്തോഷം കണ്ടെത്തുന്നു. എന്നാൽ വിശേഷങ്ങളെപ്പറ്റി പുതിയ കണ്ടെത്തലുകളും തങ്ങളുടെ സൗകര്യംപോലെ പുതിയ അനുഷ്ഠാനങ്ങളും പുതിയ വ്യാഖ്യാനങ്ങളും നല്കി പുതിയ പുതിയ കൂട്ടങ്ങളായി ക്രൈസ്തവർ മാറുന്നതിൽ എന്നും തിരുമേനി ഖിന്നനാണ്. ക്രിസ്തുമതത്തിന്റെ അനന്യമായ തനിമ നിലനിർത്തുന്നത് ഓർത്തഡോക്സ് സഭയാണ് എന്ന് തിരുമേനി ഉറപ്പിച്ചു പറയുന്നു. അതിനാൽ ക്രൈസ്തവലോകത്തിന് പുരാതനമായി ലഭിച്ച സമ്പത്താണ് ഓർത്തഡോക്സ് സഭകൾ സൂക്ഷി

ക്കുന്ന കുറ്റമില്ലാത്തതായ വിശ്വാസം. അത് കാത്തു സൂക്ഷിക്കുന്നതിനും ആ വിശ്വാസത്തിൽ ജനങ്ങളെ ഉറപ്പിച്ചു നിർത്തുകയുമാണ് തന്റെ പ്രഥമ കർത്തവ്യം എന്ന് തിരുമേനി ഉറച്ചു വിശ്വസിക്കുന്നു. "What is orthodoxy-In reality we feel that "Orthodoxy" consists not only in the true "teaching" but also in true "faith" and not in these two alone, but also in the true "worship" which means praise God and to live according to His teaching...." "The orthodox Church considers hereself to be, and to have remained, the direct their and the true conserve of this, Holy Church". മേൽ വിവരിച്ച ചിന്താഗതിയിൽ ഊന്നി തിരുമേനി ജനങ്ങളെ പഠിപ്പിക്കുന്നു. വിശ്വാസം മാത്രം പോരാ വിശ്വാസവും പ്രവർത്തിയും അനുഭവവും ജീവിതവും വേണം. വിശ്വാസത്തിൽ അധിഷ്ഠിതമായ ജീവിതക്രമം സഭാംഗങ്ങൾ ശീലിക്കണം എന്ന് തിരുമേനി ആഗ്രഹിക്കുന്നു.

ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്തായായി 1985 –ൽ അഭി. തോമസ് മാർ അത്താനാസിയോസ് തിരുമേനി അവരോധിക്കപ്പെട്ടു. എല്ലാ ഇടവകാംഗങ്ങളെയും അവരുടെ കഴിവുകളെയും തിരുമേനി എപ്പോഴും പ്രോത്സാഹിപ്പിക്കുന്നു. ആരെയും നന്മ തിരിച്ചറിഞ്ഞ് അഭിനന്ദിക്കുന്നതിനും പ്രകീർത്തിക്കുന്നതിനും ഒരു മടിയും കാണിക്കുകയില്ല. ഇക്കാര്യത്തിൽ വലിയ ഒരു വിശാല ഹൃദയത്തിന്റെ ഉടമയും മാതൃകയുമാണ് തിരുമേനി. അജപാലനധർമ്മം നിറവേറ്റുന്ന ഒരു നല്ല ഇടയനാണ് തോമസ് മാർ അത്താനാസിയോസ് തിരുമേനി. തന്റെ ആളുകൾക്കുവേണ്ടി കരുതുകയും അവർക്ക് സംരക്ഷണം നൽകുകയും ചെയ്യുന്ന ഒരു ഉത്തമ ഇടയനാണ്. നല്ല ഇടയൻ തന്റെ ആടുകളെ പേർ ചൊല്ലി വിളിക്കുന്നു. ഏത് ആൾക്കൂട്ടത്തിൽ വെച്ചും ആ ശബ്ദം ശ്രവണമനോഹരവും വ്യക്തതയുള്ളതുമാണ്.

തന്നിലെ അഗാധമായ ദൈവവിശ്വാസത്തിന്റെ അടിസ്ഥാനത്തിൽ സ്നേഹത്തിനും നീതിയ്ക്കും ഊന്നൽ നല്കുന്ന രാഷ്ട്രീയ ചിന്താഗതിയാണ് തിരുമേനി എപ്പോഴും വെളിപ്പെടുത്താറുള്ളത്. ഒരു രാഷ്ട്രീയ പാർട്ടിയെ അഗാധമായി പിന്തുണയ്ക്കുന്നില്ല എങ്കിലും എല്ലാവരിലെയും നന്മകളെ പ്രോത്സാഹിപ്പിക്കുന്നതിനും തിരുമേനി പ്രത്യേകം ശ്രദ്ധിക്കുന്നു. എല്ലാ രംഗങ്ങളിലെയും പൊതുപ്രവർത്തകരെ തിരുമേനി ഇഷ്ടപ്പെടുന്നു.

ഏത് രാഷ്ട്രീയപാർട്ടിയുടെയോ സമുദായത്തിന്റെയോ പ്രവർത്തകനോ നേതാവോ ആയിരിക്കട്ടെ, നല്ലതു ചെയ്യുന്ന ഏവരേയും

തിരുമേനി ബഹുമാനിക്കുന്നു. മതസൗഹാർദ്ദം നിലനിർത്തുന്നതിനും വളർത്തുന്നതിനും തിരുമേനിയുടെ പങ്ക് വളരെ വലുതാണ്. ശബരി മല തീർത്ഥാടകർക്ക് പ്രത്യേക വിശ്രമസൗകര്യങ്ങൾ ചെങ്ങന്നൂരിൽ ചെയ്ത് കൊടുക്കുന്നതിൽ കാണിക്കുന്ന ശ്രദ്ധയും ഉത്സാഹവും തിരു മേനിയുടെ ഹൃദയവിശാലതയും ചിന്താഗതിയേയും വ്യക്തമാക്കുന്നു. വിവിധ സമുദായ രാഷ്ട്രീയ നേതാക്കളുമായി ഇത്രയധിക സുഹ ദ്ബന്ധം നിലനിർത്തിപോകുന്ന മറ്റ് തിരുമേനിമാർ മലങ്കരസഭയിൽ ഉള്ളതായി അറിയില്ല.

തിരുമേനിയ്ക്കുള്ള ഭരണ നൈപുണ്യം പ്രശംസനീയവും അഭിന ന്ദനം അർഹിക്കുന്നതുമാണ്. ഏറ്റെടുക്കുന്ന ദൗത്യത്തെ സംബന്ധിച്ച് വ്യക്തമായ വീക്ഷണവും കാഴ്ചപ്പാടും ഉണ്ട്. കർക്കശക്കാരനായ ഒരു ഭരണണാധികാരി എന്ന് തിരുമേനിയെപ്പറ്റി തോന്നുമെങ്കിലും ഹൃദയ ത്തിൽ സൂക്ഷിച്ചുവച്ചിരിക്കുന്ന സ്നേഹവും ദയയുമാണ് തന്റെ പ്രവർത്തിയുടെ ഫലങ്ങളായി പുറത്തുവരുന്നത്. നല്ലതെന്നും ശരി യെന്നും തോന്നുന്നതുമായ ഒരു കാര്യം നടപ്പാക്കുന്നതിൽ വരാവുന്ന പ്രതിബന്ധങ്ങളെ തൃണവൽക്കരിക്കുന്ന ഒരു സ്വഭാവ വിശേഷം തിരു മേനിയ്ക്കുണ്ട്. പക്ഷേ തീരുമാനമെടുക്കുന്നതിനു മുമ്പ് പ്രായഭേദ മെന്യേ ഏവരോടും ആലോചിക്കും, സംഗതിയുടെ എല്ലാ വശങ്ങളും പഠിക്കും, അഭിപ്രായ രൂപീകരണം നടത്തും, പിന്നീട് ശരി ഏതാണെന്ന് മനസ്സിലാക്കി അതിൽ ഉറച്ചു നിന്ന് മുന്നോട്ട് പോകുന്ന ശൈലി മാ തൃകാപരം തന്നെ. കാര്യങ്ങളെ നേരെ വീക്ഷിക്കുന്നതിന് തയ്യാറല്ലാത്ത വ്യക്തികളുടെ മനോഭാവത്തിന് നേരെ കണ്ണടയ്ക്കുന്ന സ്വഭാവം തിരു മേനിയ്ക്കില്ല. മലങ്കര സഭയിൽ നില നിന്ന കക്ഷി വഴക്കിൽ സഭ ഒന്നായി നിലനിൽക്കുവാൻ കഴിയുംവിധം ഇരുവർക്കും സ്വീകാര്യമായ വിധി ഉണ്ടാകുവാൻ തിരുമേനി ആഗ്രഹിച്ചു. വീണ്ടും വീണ്ടും പുതിയ കേസുകൾ ഉണ്ടാകാതിരിക്കാൻ പ്രത്യേക കോടതി ഉത്തരവ് നിർദ്ദേശവും വേണമെന്ന് തിരുമേനി ആഗ്രഹിക്കുകയും അതിനനുസ രിച്ച് അഭിഭാഷകരെ കാണുകയും അവരോട് ആലോചിക്കുകയും കേസ്സു നടത്തിപ്പിന് നേതൃത്വം നൽകുകയും ചെയ്തു. എന്നാൽ തിരുമേ നിയുടെ ആഗ്രഹപ്രകാരം ലഭിച്ച വിധി അതിന്റെ അന്തഃസത്ത ഉൾക്കൊണ്ട് നടപ്പാക്കുന്നതിനോ ക്രിസ്തീയ സ്നേഹം നിലനിർത്തി സഭയെ ഒന്നാക്കി നിർത്തുന്നതിനോ വിധിക്കുശേഷം സാധിക്കാതെ പോയി. എങ്കിലും എല്ലാ സഭകളോടും ആദരവും സ്നേഹവും ബഹു മാനവും പുലർത്തുന്ന തിരുമേനിയ്ക്ക് നൂറ്റാണ്ടായി ഭിന്നിച്ച് മാറി

നിൽക്കുന്ന ഇൻഡ്യയിലെ സഭാവിശ്വാസികളെയും ലോകത്തിലെ ഓർത്തഡോക്സ് സഭകളേയും (Eastern and Oriental Orthodox Churches) അതിന്റെ വ്യത്യസ്ഥതകൾ നിലനിർത്തിക്കൊണ്ട് തന്നെ ഒരു വേദിയിൽ കൊണ്ടുവരുവാനും സ്നേഹം പങ്കിടുവാനും അവസരം ഉണ്ടാകുന്നതിന് നേതൃത്വം നൽകുവാൻ സാധിക്കട്ടെ എന്ന് ആഗ്രഹിക്കുന്നു.

സഭയുടെയും സമൂഹത്തിന്റെയും മൊത്തം വളർച്ച എന്ന സങ്കല്പവും അതിനുള്ള പ്രയത്നവുമല്ലാതെ ഏതെങ്കിലും സ്വാർത്ഥ താല്പര്യം മുന്നിൽ കണ്ട് തിരുമേനി പ്രവർത്തിക്കുകയില്ല. നല്ല ഒരു വിദ്യാഭ്യാസ ചിന്തകനും കൂടിയാണ് തിരുമേനി. വിദ്യാഭ്യാസം സംബന്ധിച്ചുള്ള നിയമങ്ങൾ കേരള എഡ്യുക്കേഷണൽ റൂൾ ഇവ ഹൃദിസ്ഥമാണ്. വിദ്യാർത്ഥികളെ കേന്ദ്രീകരിച്ചുള്ള പഠനം (Student centred Education), വിദ്യാർത്ഥികളിലുള്ള ബുദ്ധിയുടെ ബഹുമുഖത്വം (Multile Intelligent) കണ്ടെത്തി ഓരോ പഠിതാവിന്റെയും കഴിവിന്റെ പരമാവധിയിലേയ്ക്ക് ഉയർത്തുവാൻ ശ്രമിക്കുക എന്ന രീതിയിൽ പാഠ്യപദ്ധതി രൂപ കല്പന ചെയ്യുന്നതിനും ഇങ്ങനെയുള്ള പരിഷ്കാരങ്ങൾ കേരള വിദ്യാഭ്യാസ രംഗത്ത് എത്തിക്കുന്നതിലും തിരുമേനി കോർപ്പറേറ്റ് മാനേജർ എന്ന നിലയിൽ നല്കിയ പ്രേരണ വളരെ വലുതാണ്. ഡിഗ്രിക്കു മുമ്പുള്ള വിദ്യാഭ്യാസം സ്കൂൾ തലത്തിൽ തന്നെ പൂർത്തിയാക്കേണ്ടത് കേരളത്തിലെ കോളേജ് കാമ്പസ്സുകളിലെ അച്ചടക്കത്തിന് ആവശ്യമാണ് എന്ന് വളരെ നേരത്തെ തന്നെ നിർബ്ബന്ധം പിടിച്ചിരുന്നു. Secular വിദ്യാഭ്യാസരംഗത്ത് സഭകൾ നേതൃത്വം വഹിക്കുമ്പോൾ മതേതര സ്വഭാവം നിലനിർത്തണം എന്ന് തിരുമേനിയ്ക്ക് നിർബ്ബന്ധം ഉണ്ട്. എന്നാൽ ധാർമ്മികതയും മൂല്യങ്ങളും വിദ്യാർത്ഥികളിൽ ഈ കാലയളവിൽ പ്രതിഷ്ഠിക്കണം എന്നതും തിരുമേനി പ്രാധാന്യത്തോടെ കണ്ടു. തിരുമേനി കോർപ്പറേറ്റ് സ്കൂൾ മാനേജരായിരുന്ന കാലഘട്ടത്തിൽ നൂതന ഇംഗ്ലീഷ് സ്കൂളുകൾ സ്ഥാപിക്കുന്നതും പല Higher Secondary Schools തുടങ്ങുന്നതിനും സാധിച്ചു. സ്കൂൾ ക്ലാസ്സ് മുറികൾ എല്ലാ ആധുനിക സൗകര്യങ്ങൾ ഉള്ളതും വൃത്തിയും വെടിപ്പും ഉള്ളതുമായിരിക്കണമെന്ന് നിർബ്ബന്ധമായിരുന്നു. സ്ഥാപനങ്ങൾ തുടങ്ങുന്നതുപോലെ തന്നെ സ്കൂളുകളുടെ നിലവാരം ഉയർത്തുന്നതിനും വളരെ ശ്രദ്ധിച്ചിരുന്നു. തിരുമേനി സ്കൂളുകളുടെ മാനേജരായിരുന്ന കാലത്ത് Corporate School Director Board ലും സഭാ മാനേജിംഗ് കമ്മറ്റിയിലും അംഗമായിരിക്കുവാൻ എനിക്ക് അവസരം ലഭിച്ചിരുന്നു.

തിരുമേനിയുടെ ഭരണനേതൃത്വ കഴിവ് അത്ഭുതവും ആദരവും സൃഷ്ടിക്കുന്നതാണ്. സൂക്ഷ്മദൃക്കായ തിരുമേനി ഭരണകാര്യങ്ങളിൽ വ്യക്തതയും സുതാര്യതയും (Transparency) ആവശ്യമാണ് എന്ന് നിർബ്ബന്ധം പിടിക്കും. പ്രകൃതി സംരക്ഷണം, കൃഷി എന്നിവയിലും തിരുമേനി പ്രാധാന്യം കല്പിച്ചു പ്രവർത്തിക്കുന്നു. കൃഷി ഉൽപ്പന്നങ്ങൾ മറ്റുള്ളവർക്ക് കൊടുക്കുന്നതിൽ ആനന്ദം കണ്ടെത്തുന്നു.

തിരുമേനിയുടെ ആരാധന മനുഷ്യഹൃദയങ്ങളെ അത്യുന്നതങ്ങളിലെത്തിക്കാൻ കഴിയുന്നതാണ്. ആ ശബ്ദം പ്രൗഢവും രാജകീയവും, പൗരോഹിത്യത്തിന്റെ ശ്രേഷ്ഠതയും ധ്വനിപ്പിക്കുന്നതാണ്. തിരുമേനിയുടെ പ്രസംഗം നവ്യമായ അറിവും ശക്തിയും പ്രദാനം ചെയ്യുന്നതുമാണ്. ആത്മാർത്ഥതയാണ് ആ വാക്കുകളുടെ ജീവൻ.

മലങ്കര ഓർത്തഡോക്സ് സഭ ആധുനിക ലോകത്തിന്റെ സാഹചര്യങ്ങളും യാഥാർത്ഥ്യങ്ങളും മനസ്സിലാക്കി ബഹുദൂരം മുമ്പോട്ടു പോകേണ്ടിയിരിക്കുന്നു. വിശ്വാസത്തിൽ അധിഷ്ഠിതമായ ജീവിതം നയിക്കുകയും വിശ്വാസം നിലനിർത്തുകയും ചെയ്യുമ്പോൾ തന്നെ ആവശ്യമായ രംഗങ്ങളിൽ മാറ്റങ്ങൾ ഉൾക്കൊള്ളുന്നതിനും സഭയെ പ്രകാശിതമാക്കുന്നതിനും ഭാവനകളും സ്വപ്നങ്ങളും തിരുമേനി സൂക്ഷിക്കുന്നു. “The Orthodox Churches considers itself to be old Apostolic Church and true preserver of the orginal Christain inheritance only in the basic truths of Christianity which are occumanically determines of arrested. Thus it is a Church of tradition or a conservative church only in the relative sense of those words. It is therefore just as much a new church as an old as these words may be used, of the Holy Scriptures. Therefore the orthodox church is only in these least degree “bound” by its old inheritance, it has mailtained complete freedom of development” പഴമയുടെയും പാരമ്പര്യത്തിന്റെയും വിശുദ്ധി നിലനിർത്തി കാലഘട്ടത്തിന്റെ വെല്ലുവിളികളെ നേരിടുവാൻ വൈദിക കുടുംബത്തിലെ 5–ാമത്തെ മെത്രാപ്പോലീത്തായായ തിരുമേനിക്ക് കഴിയട്ടെ. നല്ല ആശയങ്ങളുടെ ഉടമയും കർമ്മയോഗിയുമായ തിരുമേനിയുടെ നേതൃത്വം മലങ്കര സഭയ്ക്ക് മൊത്തം ആവശ്യമുള്ളതാണ്. തിരുമേനിക്ക് എല്ലാ മംഗളാശംസകളും നേരുന്നു. സഭയേയും മനുഷ്യസമൂഹത്തെയും ഉന്നതങ്ങളിലേക്ക് നയിക്കാൻ ദൈവം ആയുസ്സും ആരോഗ്യവും തിരുമേനിക്ക് നല്കട്ടെ. □

# A divine gift to the Church

**J. Benjamin Koshy**
(Justice, High Court of Kerala)

Chengannur diocese is fortunate as it is blessed with a very efficient bishop as its first metropolitan. A good beginning is half done and when the diocese is on the take off stage, we got a good captain. He is an able administrator. My acquaintance with His Grace Most Rev. Thomas Mar Athanasios started many years before I became a judge. While I was returning after conducting a case from Delhi via Bombay, Thirumeni was also travelling in the same aircraft. After a few minutes' talk, he told me that I will become a judge. At that time, it was not in my mind. His prophetic words came true and Iam sure that his prayers also has helped me in discharging my duties. A bishop is not only a man who interacts with God and spends time in prayers, but is also a person who should efficiently administer the diocese and look after the well being of the members. I understand that thirumeni is trying to follow St. Peter's words:

"Be Shepherds of God's flock that is under your care, serving as overseers - not because you must, but because you are willing, as God wants you to be; not greedy for money, but eager to serve; not lording it over those entrusted to you, but being examples to the flock." (I Peter, 5:2 and 3)

In Central Travancore, almost all the parishioners are well

educated and many of them are very affluent. Everybody has got their own ego pride and prejudices. It is very difficult to manage and administer a congregation like that. But, here is a shepherd who is able to keep the people in harmony. He is the force behind the unity in the diocese. He is an educationalist. His efforts in Baroda is an asset to the Church and an honour to the Orthodox Christians outside Kerala. He started many institutions in Chengannur diocese also. He has got a photographic memory and remembers each of the parishioners. He loves them and people love him. He has got a good grasping capacity. As soon as he goes to a parish, he understands the problems and deal with it effectively. Of course, he is bold. Once a decision is taken after due consideration and prayers, he will not change it even if influential people try to change the decision. He is not amenable to undue influence of money or power. Some times disgrunted people may spread rumours. But, such rumours will vanish. Apart from administrative ability, Thirumeny is also deeply religious and adheres to all the tenants of the Church. The development of Bethel Church itself is a great monument for him. His recent directions regarding the conduct of altar boys is appreciated throughout the Malankara Church. He is a man of eloquence and his oratorial talents and ability to convey his ideas in a scholarly manner is inherited from his uncle Puthenkavil Kochu Thirumeni. Endowed with a pleasing personality, he is leading the Chengannur diocese as one of the best diocese in the Malankara Orthodox Church and I hope and pray that in future years also, he will lead the diocese efficiently and give good spiritual leadership with divine guidence. I also request the Thirumeni to pray for us. Through Jeremiah, the prophet, God Almighty promises as follows:

> “Then I will give you shepherds after my
> own heart, who will lead you with knowledge
> and understanding.” (Jeremiah 3:15)

God has fulfilled the promise to Chengannur diocese. We shall thank God Almighty for giving such a Metropolitan to our Church, a divine gift indeed. □

# Bishop Thomas Mar Athanasios A GREAT EDUCATIONIST

**Mrs Meera Bakshi**
(Former Head Mistress - GR English Medium School, Baroda)

On the auspicious occassion of His Grace Bishop Thomas Mar Athanasios' 70th birthday celebration on 3rd April 2008. I would like to pen down some nostalgic memories of my association with him as he is an eminent educationist, a great visionary with committed goals, apart from being an excellent human being devoted to the service of God and mankind.

His Grace Bishop Thomas is the President of the Trust of St. Basil since 1973. It would not be out of place to recall with pride. His Grace's journey into the field of education as a pioneer gifted with the power and insight to spread education to students of all communities in Gujarat, and to preare the students to live and act as useful citizens of Secular India.

The Society of St. Basil was founded by the late Geevarghese Mar Philoxenos as a Missionary Brotherhood of the Malankara Orthodox Syrian Church. Hid Grace Geevarghese was called to his heavenly abode before the Society could take any shape. So when His Grace Bishop Thomas, earlier known as Fr. K. T. Tho-

mas, decided to take up God's service, and reside in Baroda, Gujarat, a Trust was registered in 1973.

The Trust of the Society of St. Basil from its very inception has been very active in the field of education. The Schools are run directly by the Trust under the competent guidance of His Grace Bishop Thomas. The various Schools under the Society of St. Basil in Gujarat are:-

1. Gujarat Refinery Eng. Med. School upto Higher Secondary at Baroda started in 1964 by I.O.C. Gujarat Refinery Board and taken over by The Society of Basil in June 1973 at their behest.

2. M.G.M. School at Halol upto Higher Secondary started in 1977 by Halol Uchha Siksha Samiti, Halol. In 1981 parents and members requested the President, Bishop Thomas Mar Athanasios to take over the school, who accepted the challenge to meet the educational needs of the students of the industrial belt of Halol.

3. St. Paul's School Eng. Med. at Petrofilsnagar, Baroda up to Std X. The School was inaugurated on June 15th, 1983 under patronage of the Society of St. Basil for Petrofils Co-operative Ltd.

4. St. Paul's School, Gujarati Med. at Petrofilnagar, Baroda - upto Std. X. The School was taken over by The Society of St. Basil in 1986 from Samaj Kalyan Trust.

5. St. Paul's School at Ankleshwar -upto Std. X. The School was started by The Society of St. Basil in 1991 at the joint request of Petrofils Co-op Ltd and Ankleshwar Industrial Association.

6. Philox Public School at Anand Dist. Kheda - started in June 2004. The School at present is up to Primary classes only.

Thousands of students are studying in the above schools which have a motivating educational environment which is very conducive to progressive learning.

His Grace Bishop Thomas, gives utmost importance to the building of a good character among students apart academic excellence. He considers education as an important instrument which can serve as a silent revolutionary agency, for the social transformation of the ideas, attitudes and behaviour patterns of students;

മൂന്നാറിലെ അനധികൃത കയ്യേറ്റങ്ങൾ ഒഴിപ്പിക്കാനുള്ള മുഖ്യമന്ത്രി യുടെ തീരുമാനം ഏറെ പ്രതീക്ഷയോടു കൂടിയാണ് കേരളസമൂഹം നോക്കിക്കണ്ടതെങ്കിലും വാനോളം ഉയർന്ന ആ പ്രതീക്ഷകൾ ഇപ്പോൾ തീർത്തും നിശ്ചലമായ അവസ്ഥയിലാണ്. കേരളത്തിന്റെ പാരിസ്ഥി തിക അവസ്ഥയെ തകിടം മറിക്കുന്ന കയ്യേറ്റങ്ങൾക്ക് എതിരെ കൈക്കൊണ്ട തീരുമാനങ്ങൾ അല്പായുസ്സായി ഒടുങ്ങേണ്ടി വന്നത് സ്വാർത്ഥതാല്പര്യങ്ങളുടെ കടന്നുകയറ്റം മൂലമാണ്.

വ്യക്തി താല്പര്യങ്ങൾ കടന്നുകയറുവാൻ അനുവദിക്കുന്നവർക്ക് നല്ല ഭരണാധികാരിയായിരിക്കാൻ കഴിയുകയില്ല. രാഷ്ട്ര താല്പര്യ ങ്ങളെ വ്യക്തി താല്പര്യങ്ങൾ അട്ടിമറിക്കുന്നത് ജനാധിപത്യത്തിലെ ഏറ്റവും വലിയ ദുരന്തങ്ങളിലൊന്നാണ്. നിയമങ്ങളും നിയമനിർമ്മാ ണങ്ങളും അപരനുവേണ്ടിയാണ് തനിക്കുവേണ്ടിയല്ല എന്ന് ചിന്തിക്കു ന്നതാണ് നമുക്ക് പറ്റിയ പാളിച്ച.

സ്വകാര്യ താൽപര്യങ്ങളുടെ സംരക്ഷണാർത്ഥം ചുവപ്പുനാടയുടെ കുരുക്കിൽ വീർപ്പുമുട്ടുന്ന ഒരായിരം നിയമങ്ങളുണ്ട്. സമൂഹ നന്മയ്ക്ക് പ്രയോജനപ്രദമാക്കാഞ്ഞതിനാലല്ല ഈ നിയമങ്ങൾക്ക് ഇത്തരം ദുര്യോഗമുണ്ടായത്. കാലങ്ങളായി ആസ്വദിക്കുന്ന നിയമാനുസൃതമ ല്ലാത്ത അധികാരങ്ങൾ നഷ്ടപ്പെട്ടു പോകുന്നത് സഹിക്കാൻ കഴിയാ ത്തവർ നിയമങ്ങൾക്ക് ശവകുടീരങ്ങൾ പണിയുക തന്നെ ചെയ്യും.

നിയമങ്ങൾ എങ്ങനെ നടപ്പിലാക്കാമെന്നതിനേക്കാൾ ഏറെ നിയമ ലംഘനത്തിന് പഴുതുകൾ സൃഷ്ടിക്കുന്നതിനാണ് എല്ലാവർക്കും താൽപര്യം. നിയമം പാലിക്കപ്പെടണം എന്നു ശഠിക്കുന്നവരെ മണ്ടന്മാ രായും ചിരിച്ചുകൊണ്ട് കഴുത്ത് അറക്കുന്നവരെ മിടുക്കന്മാരായും വില യിരുത്തുന്ന ശൈലി ഇപ്പോൾ വ്യാപകമാണ്.

സ്വന്തം താല്പര്യങ്ങൾക്കായി വളച്ചൊടിയ്ക്കുവാനും മറ്റുള്ളവരെ അടിക്കുവാനും ഒതുക്കുവാനും നിയമനിർമ്മാണം നടത്തുന്നവർ നിയ മങ്ങൾ ഏതു സമയവും തിരിച്ചടിക്കാൻ കഴിവുള്ള ബൂമറാങ്ങിന് തുല്യ മാണെന്ന് ഓർക്കുന്നത് നന്നായിരിക്കും.

സ്വാർത്ഥതയ്ക്ക് മുമ്പിൽ നട്ടെല്ല് വളയ്ക്കാത്തവരെ ചിലപ്പോൾ ചിലസമയത്തേക്കെങ്കിലും തെറ്റിധരിച്ചാലും നാളെ സമൂഹം അവരെ തിരിച്ചച്ചറിയുകയും അംഗീകരിക്കുകയും ചെയ്യും. നിയമങ്ങൾ എന്തു വില കൊടുത്തും പാലിക്കാനുള്ള ഇച്ഛാശക്തിയാണ് സഭയിലും സമൂ ഹത്തിലും കൂടുതലായി വളരേണ്ടത്. □

# കേരള സമൂഹത്തിന്റെ പൊതു സ്വത്ത് കയ്യേറ്റം കർശനമായി നേരിടണം

മൂന്നാറിൽ നിന്ന് ആരംഭിച്ച് കേരളമൊട്ടാകെ വ്യാപിച്ചു നിൽക്കുന്ന അനധികൃത കൈയ്യേറ്റക്കാരുടെ നേരെയുള്ള കുടിയൊഴിപ്പിക്കൽ നടപടികൾ കേരള സമൂഹത്തിൽ ഏറെ ചർച്ചകൾക്കും വിവാദങ്ങൾക്കും വഴി തെളിയിച്ചു. കേരളത്തിൽ തലങ്ങും വിലങ്ങും കെട്ടിടങ്ങളെ ഇടിച്ചു നിരത്തുന്ന ബുൾഡോസറുകൾ ദൃശ്യ മാദ്ധ്യമങ്ങളിലൂടെ ഏവരുടെയും ശ്രദ്ധ പിടിച്ചു പറ്റുന്നു. ഒരു സർക്കാറിന്റെ നിശ്ചയ ദാർഢ്യത്തിന്റെ പ്രതീകമായി ഇതിനെ അംഗീകരിക്കുന്നവരും, മററുള്ളവരുടെ കെട്ടിടങ്ങൾ തകർക്കുന്നതുകാണാൻ നല്ല രസമാണ് എന്ന ചിന്തയോടെ ഈ തകർത്തു വാരൽ ആസ്വദിക്കുന്നവരും ഈ കൂട്ടത്തിലുണ്ട്.

അധികാര ശ്രേണിയിലുള്ളവരുടെ പിന്നാമ്പുറ ഒത്താശകളാണ് കേരളത്തിലെ അനധികൃത കൈയേറ്റക്കാരെ ഇത്രയും ശക്തരാക്കിയത്,. ലാഭത്തിന്റെയും സ്വാധീനത്തിന്റെയും പിൻബലത്തിൽ ഈ കൂട്ടർ സ്വന്തമാക്കിയ് കേരളസമൂഹത്തിന്റെ പൊതു സ്വത്തുക്കൾ എത്രയും വേഗം വീണ്ടെടുക്കപ്പെടേണ്ടതു തന്നെയാണ്. ഹൈവേ റോഡുകളുടെ വികസനത്തിനും, ടൗൺ ഷിപ്പ് വികസനങ്ങൾക്കും കാലങ്ങളായി തടസ്സം നിന്നിരുന്ന കൈയ്യേറ്റക്കാരെ ഒഴിപ്പിക്കേണ്ടത് കേരള വികസനത്തിന് അനിവാര്യമാണ്. യാതൊരു തത്വദീക്ഷിതയുമില്ലാതെ ആർക്കും എന്തുമാകാം എന്ന നിലയിലേക്കുള്ള റിയൽ എസ്റ്റേറ്റ് മാഫിയായുടെ ത്വരിത വളർച്ചക്കെതിരേ ശക്തമായ നീക്കങ്ങൾ നടത്താൻ സർക്കാർ കാണിച്ച ഇച്ഛാശക്തി പ്രശംസനീയമാണ്. വോട്ടുബാങ്കുകളുടെ പ്രീതീകരണത്തെക്കാൾ അപ്പുറമായി നിയമപാലനത്തിന് നൽകിയ ഈ മുന്തിയ പരിഗണന എല്ലാ മേഖലകളിലും പാലിക്കാൻ സർക്കാരിന് കഴിയണം.

ദൈവത്തിന്റെ സ്വന്തം നാട് എന്നു നാം വിശേഷിപ്പിക്കുന്ന കേരള സംസ്ഥാനത്തിന്റെ പ്രകൃതിരമണീയതയും പാരസ്ഥിതിക സന്തുലനാവസ്ഥയും പാടെതകർക്കുന്ന പ്രവണതകൾക്ക് താൽക്കാലികമായിട്ടെങ്കിലും വിരാമമിടുവാൻ സർക്കാരിന്റെ ഈ നീക്കംമൂലം കഴിഞ്ഞിട്ടുണ്ട്. മൂന്നാറിനെപ്പോലെ ടൂറിസം വികസന സാദ്ധ്യതകൾ ഏറെയുള്ള പ്രദേശങ്ങൾ സ്വകാര്യ വ്യക്തികളുടെ ലാഭക്കൊയ്ത്തിന്റെ പടയോട്ടങ്ങൾക്ക് നടുവിലായിരുന്നു, കൂടുതൽ ലാഭം തേടി നടത്തിയ പരക്കം

പാച്ചിലുകൾ മൂലം മൂന്നാറിന്റെ പ്രകൃതി സൗന്ദര്യം ഒരു ദയയുമില്ലാതെ ഈ കൂട്ടർ പിച്ചിക്കീറി.

സർക്കാർ ഏറ്റെടുത്ത ഭൂമിയുടെ ഫലപ്രദമായ പുനർ ഉപയോഗ ത്തെപ്പറ്റി ചിന്തിക്കാൻ കഴിഞ്ഞില്ലെങ്കിൽ ഒരു പിടി കോൺക്രീറ്റ് ശവ ക്കൂനകൾ സൃഷ്ടിച്ചു എന്നതിലുപരി ഈ നടപടിക്ക് വലിയ പ്രയോ ജന സാദ്ധ്യതകൾ ഉണ്ടാകുന്നില്ല.

എല്ലാ സർക്കാരുകളുടെയും നിയമസംരക്ഷണ ശ്രമങ്ങൾക്ക് രാഷ്ട്രീയ പ്രത്യയ ശാസ്ത്രവ്യത്യാസമില്ലാതെ പിന്തുണ നൽകാൻ നമ്മൾക്ക് കഴിയണം. രാഷ്ട്രീയത്തിന്റെ അതിപ്രസരണത്തിൽ നിയമ സംരക്ഷണം തളച്ചിടുന്നതാണ് ജനാധിപത്യത്തിലെ ഏറ്റവും വലിയ അപകടം. കേരള സമൂഹത്തിന്റെ പൊതുസ്വത്ത് ആരു കൈയേറിയാലും അത് ഒഴിപ്പിച്ചെടുക്കാനുള്ള പ്രതിജ്ഞാ ബദ്ധത എവിടെനിന്നുണ്ടാ യാലും അകമഴിഞ്ഞ് പ്രോത്സാഹിപ്പിക്കാൻ കേരളസമൂഹം മുന്നോട്ട് വരണം. □

# ഇടവകയിലെ ശുശ്രൂഷകരുടെ സേവനം മഹത്തരം

കഴിഞ്ഞ മാസം നമ്മുടെ ഭദ്രാസനാസ്ഥാനത്തിൽ ഒരു അപൂർവ്വ സംഗമം നടന്നു. അത് നമ്മുടെ ഭദ്രാസനത്തിലെ വിവിധ ദേവാലയങ്ങ ളിൽ ഔദ്യോഗിക ശുശ്രൂഷകരായി സേവനമനുഷ്ടിച്ചു വരുന്നവരുടെ ഒരു യോഗമായിരുന്നു. ഭദ്രാസനത്തിലെ എല്ലാ ദേവാലയങ്ങൾക്കും ക്ഷണക്കത്ത് അയച്ചിട്ടുണ്ടായിരുന്നുവെങ്കിലും വന്നു ചേർന്നവർ 31 പേർ മാത്രമെ ഉണ്ടായിരുന്നുള്ളു. നമ്മുടെ സഭയിലാകമാനം തന്നെ ഇത്തര മൊരു സംരംഭം അപൂർവ്വമാണ്. നമ്മുടെ ഭദ്രാസനത്തിലാകട്ടെ ഇതൊരു പുതിയ കാൽവയ്പും ആയിരുന്നു. അതുകൊണ്ട് അംഗസംഖ്യ കുറ ഞ്ഞതിൽ നിരാശപ്പെടേണ്ട കാര്യമില്ല. അംഗസംഖ്യ കുറവായിരുന്നു വെങ്കിലും സംബന്ധിച്ചവർ വളരെ ഊർജ്ജസ്വലതയോടെയും ആത്മാർത്ഥതയോടെയും അവിടെനടന്ന ചർച്ചയിൽ പങ്കുകൊണ്ടു.

നാലാമത്തെ തുബ്ദേനിൽ പരാമർശിച്ചിട്ടുള്ള ശെമ്മാശന്മാരിൽ പ്രധാനിയും സഹദേന്മാരിൽ മുമ്പനുമായ പരിശുദ്ധനും മഹത്വമുള്ള വനുമായ മാർ സ്തേഫാനോസിനെയാണ് ശുശ്രൂഷകർ മാതൃകയാക്കേ ണ്ടത്. പുരോഹിതന്മാർക്കുള്ള അധികാരാവകാശങ്ങൾ അവർക്കില്ലെ

ങ്കിലും അവരെ ആരാധനാ കാര്യങ്ങളിൽ അദ്യവസാനം സഹകരിച്ച് സഹായിക്കുവാനുള്ള ചുമതല ശുശ്രൂഷകർക്കാണ്. പട്ടക്കാരൻ ദേവാലയത്തിലെത്തുന്നതിന് മുമ്പുതന്നെ ശുശ്രൂഷക്കാരൻ ദേവാലയത്തിലെത്തി ശുദ്ധീകരണ കർമ്മങ്ങളും മറ്റും നടത്തേണ്ടതാണ്. മദ്ബഹാ സ്വർഗ്ഗമാണ്. ത്രോണോസ് സിംഹാസനവും അപ്പവീഞ്ഞുകൾ കർത്താവിന്റെ തിരുശരീരരക്തങ്ങളായി മാറുന്നവയാണ്. ധൂപക്കുറ്റിയാകട്ടെ വി. ത്രിത്വത്തെയും ഭൂമിയെയും സ്വർഗ്ഗത്തെയും സൂചിപ്പിക്കുന്നു. എന്തിനധികം? എല്ലാമെല്ലാം വിശുദ്ധങ്ങളാണ്. ഇവയൊക്കെ ശുദ്ധി ചെയ്ത് പരിപാലിക്കുന്ന ശുശ്രൂഷക്കാർ എത്രമാത്രം ശാരീരികമായും മാനസികമായും ആത്മീയമായും വിശുദ്ധരായിരിക്കണം എന്ന് പ്രത്യേകം പറയേണ്ടതില്ലല്ലൊ. എന്നാൽ ഇക്കാര്യങ്ങളിൽ പ്രത്യേകിച്ച് ശരീര ശുചിത്വത്തിന്റെ കാര്യത്തിലും മദ്ബഹായുടെ വിശുദ്ധി പരിപാലിക്കുന്ന കാര്യത്തിലും പല ശുശ്രൂഷകരും ഉദാസീനത കാട്ടുന്നു എന്നത് ഒരു നഗ്നസത്യമാണ്. മഹാ വിശുദ്ധ സ്ഥലത്ത് പ്രവേശിക്കുന്നത് ഭയത്തോടും വിറയലോടും കൂടി ആയിരിക്കണം. എന്നാൽ ഇങ്ങനെയുള്ള ചിന്തയൊന്നും കൂടാതെ തികച്ചും ലാഘവബുദ്ധിയോടുകൂടി ഈ വക കാര്യങ്ങൾ കൈകാര്യം ചെയ്യുന്നവർ കുറവല്ല. കരങ്ങൾപോലും ശുദ്ധമാക്കാതെ അമ്മീറാ ഉണ്ടാക്കുകയും വൃത്തിഹീനങ്ങളായ പാത്രങ്ങളിൽ അവ സൂക്ഷിക്കുന്നതും മദ്ബഹായിൽ വി. കുർബ്ബാന നടന്നുകൊണ്ടിരിക്കുമ്പോൾ അലക്ഷ്യമായി പെരുമാറുന്നതും സ്വൈര സംഭാഷണത്തിൽ ഏർപ്പെടുന്നതും ഇന്നു സാധാരണമായിരിത്തീർന്നിരിക്കുന്നു. മാലാഖമാർ കയറിച്ചെല്ലാൻ മടികാണിക്കുന്ന സ്ഥലങ്ങളിൽ ചെകുത്താൻ ഓടിക്കയറുന്നു.

ഇനി മറ്റൊരു വശം വളരെ പരിമിതമായ സേവന വേതന വ്യവസ്ഥകളാണ് ഇവർക്കുള്ളത്. ഒരു നിശ്ചിത ശമ്പളം തന്നെ ഇവർക്കില്ല. വല്ലപ്പോഴും കിട്ടുന്ന "ഒന്നരക്കാശാണ്" പലരുടെയും വരുമാനം. ഇതൊക്കെ പോകട്ടെ. വിശ്വാസികളും അവിശ്വാസികളും ഒരുപോലെ അവജ്ഞയോടും പരിഹാസത്തോടും കൂടി മാത്രമേ ഇവരെ വീക്ഷിക്കുന്നുള്ളു. കപ്യാരെന്നുള്ള വിളിയിൽത്തന്നെ എല്ലാം വ്യക്തമാകുന്നു. ഈ പാവപ്പെട്ടവരുടെ കാര്യത്തിൽ കുറേക്കൂടി താല്പര്യം നാമെല്ലാവരും കാട്ടേണ്ടകാലം അതിക്രമിച്ചിരിക്കുന്നു.

നാം ആദ്യമെ സൂചിപ്പിച്ചതുപോലെ തങ്ങൾ ചെയ്യുന്ന ജോലിയുടെ

മഹത്വത്തെപ്പറ്റി ശുശ്രൂഷക്കാർ തികച്ചും ബോധവാന്മാരാകണം. ശരീര ശുചിത്വം, പരിസരശുചിത്വം, വിശുദ്ധ വസ്തുക്കൾ കൈകാര്യം ചെയ്യു മ്പോഴുള്ള സൂക്ഷ്മത, മദ്ബഹായുടെ വിശുദ്ധി, സംരക്ഷണ, മാതൃ കാപരമായ ജീവിതം ആദിയായവ അവരുടെ ഒഴിച്ചുകൂടാൻ പാടില്ലാത്ത കടമകളാണ്.

ഇതോടൊപ്പം അവരുടെ ക്ഷേമൈശ്വരങ്ങളുടെ കാര്യത്തിലും മറ്റു ള്ളവർ ശ്രദ്ധവയ്ക്കണം. ഇവരുടെ ജോലിയുടെ മഹത്വവും മഹനീയ തയും എന്തെന്ന് ഇവരെ മനസ്സിലാക്കുവാൻ ഒരു പഠനക്ലാസ്സ് ഭദ്രാസ നതലത്തിൽ സംഘടിപ്പിക്കുവാൻ നാം ആഗ്രഹിക്കുന്നു. ഇവരുടെ സേവന വേതന വ്യവസ്ഥകളിലെ അപാകതകളെക്കുറിച്ചു ധാരാളം പരാതിയുണ്ട്. ഇവയെക്കുറിച്ചെല്ലാം ധാരാളം പരാതിയുണ്ട്. ഇവയെ ക്കുറിച്ച് കൂലംകുഷമായി പഠിച്ച് അവരുടെശമ്പളം കാലോചിതമായി ക്ലിപ്തപ്പെടുത്തുവാനും ഉദ്ദേശിക്കുന്നു. അതോടൊപ്പം നമ്മുടെ ജന ങ്ങളുടെ ഇവരോടുള്ള വീക്ഷണത്തിൽ മാറ്റം വരുത്തേണ്ടിയിരിക്കുന്നു. “കപ്യാരെ” ന്നുള്ള വിളിതന്നെ അരോചകമാണ്. ശുശ്രൂഷകരെന്ന പദ മാണ് ഏറെ ഉചിതം.

നാമമാത്രമായ പ്രതിഫലവും പറ്റി മറ്റുള്ളവരുടെ നിന്ദയും പരി ഹാസവും ശാസനയും സഹിച്ച് ആരാധനയ്ക്ക് “താങ്ങും തണലും” നല്കിക്കൊണ്ട് നിശബ്ദസേവനം അനുഷ്ടിക്കുന്ന ശുശ്രൂഷകരെ നമ്മൾ വിസ്മരിക്കരുത്. അവഗണിക്കയുമരുത്. അവരിലുള്ള പോരാ യ്മകളെയും തെറ്റുകുറ്റങ്ങളെയും പർവ്വതീകരിച്ചു കാണാതെ അവയെ ഉപദേശങ്ങളിലൂടെയും സൃഷ്ടിപരമായ വിമർശനങ്ങളിലൂടെയും പരി ഹരിക്കണം. അവരുടെ ക്ഷേമ പ്രവർത്തനങ്ങൾക്കുള്ള പണമെവിടെ എന്നു ചിലരെങ്കിലും സംശയിക്കുന്നുണ്ടാകും. നമ്മുടെ ദേവാലയങ്ങ ളിലെ സൃഷ്ടിപരങ്ങളല്ലാത്ത ചെലവുകൾ ഒന്നു പരിമിതപ്പെടുത്തിയാൽ ഇതിനുള്ള പണം അനായാസേന ലഭിക്കും എന്നതിനു സംശയമില്ല. ധൂർത്തും ആർഭാടവും ദൈവം വെറുക്കുന്നു. അവശന്മാരും ആർത്ഥ ന്മാരും ആലംബഹീനന്മാരും ആയവരെ സഹായിക്കുന്നതാണ് ദൈവ ത്തിന് പ്രസാദകരം. “എളിയവനെ ആദരിക്കുന്നവൻ ഭാഗ്യവാൻ” (സങ്കീ. 41:1) ദൈവം അനുഗ്രഹിക്കട്ടെ. കർത്താവിൽ നിങ്ങളുടെ

ശ്രേഷ്ഠ ഇടയൻ ☐

# സമയ നിഷ്ഠ പാലിക്കണം

യേശുക്രിസ്തുവിന്റെ ഉപമകളും, ഉപദേശങ്ങളും, ചിന്തോദ്ദീപകങ്ങളും ആശയസമ്പുഷ്ടങ്ങളുമെന്നപോലെ നിത്യജീവിതസമ്പർക്കങ്ങളുമാണ്. നിസാരമെന്ന് തോന്നാവുന്ന സംഗതികളിൽ കൂടി ആഴമായ ജീവിത ദർശനങ്ങളാണ് യേശുക്രിസ്തു പഠിപ്പിക്കുന്നത്. തന്റെ ഉപമകളും ഉപദേശങ്ങളും പരിശോധിച്ചാൽ അന്നത്തെ ജീവിതക്രമവും ജീവിത പാശ്ചാത്തലവും കണ്ടെത്തുവാൻ യാതൊരു ബുദ്ധിമുട്ടും ഉണ്ടായിരിക്കുകയില്ല. ഇത്തരം ധാരാളം ഉദാഹരണങ്ങൾ കണ്ടെത്തുവാനുണ്ടെങ്കിലും പ്രത്യേകമായി ശ്രദ്ധയിൽ വന്ന ഒരു ആശയമാണ് നിങ്ങൾക്ക് എഴുതുവാൻ ആഗ്രഹിക്കുന്നത്.

ധാരാളം ജനങ്ങൾ കൂടിവരുന്ന വേദികളായിരുന്നു അന്നത്തെ വിരുന്നു ശാലകൾ. ഓരോരുത്തരുടെയും നിലയ്ക്കും മാന്യതയ്ക്കുമനുസരിച്ചായിരിക്കണം ഇരിപ്പിടങ്ങളും ക്രമീകരിക്കുക. പ്രസ്തുത ചിന്തയെ ആധാരമാക്കി കർത്താവ് ഒരു വലിയ പാഠം നമ്മെ പഠിപ്പിക്കുന്നുണ്ട്. ഒരുവൻ നിന്നെ വിരുന്നിന് ക്ഷണിച്ചാൽ ഏറ്റവും ഒടുവിലത്തെ സ്ഥാനത്ത് ചെന്നിരിക്ക. നീ ഒന്നാം സ്ഥാനത്ത് ചെന്നിരുന്നാൽ നിന്നെക്കാൾ മാന്യനായ ഒരുവനെ ക്ഷണിച്ചിട്ടുണ്ടെങ്കിൽ അവൻ വരുമ്പോൾ വീട്ടു പ്രമാണി നിന്നെ അവിടെനിന്ന് എഴുന്നേല്പിച്ചാൽ നിനക്ക് കുറച്ചിൽ സംഭവിക്കും. എന്നാൽ നീ ഒടുവിലത്തെ സ്ഥാനമാണ് തിരഞ്ഞെടുക്കുന്നതെങ്കിൽ വീട്ടുപ്രമാണിവന്ന് നിന്നെ അവിടെ നിന്ന് എഴുന്നേല്പിച്ച് ഒന്നാം സ്ഥാനത്തേക്ക് വന്നിരിക്കുക എന്നു പറഞ്ഞാൽ നിന്റെ മാന്യത വർദ്ധിക്കുന്നു.

ഈയിടെ നടന്ന ഒരു സംഭവമാണ് ഈ ആശയം നിങ്ങൾക്കെഴുതാൻ എന്നെ പ്രേരിപ്പിച്ചത്. പ.കാതോലിക്കാ ബാവാ തിരുമേനിയെയും ബലഹീനനായ എന്നെയും ക്ഷണിച്ച ഒരു ചടങ്ങിൽ രണ്ടു പേരോടും രണ്ട് സമയം പറഞ്ഞതുമൂലം ചില അനൗചിത്യങ്ങളൊക്കെയുണ്ടായി. പ.ബാവാ തിരുമനസുകൊണ്ട് ഒരു ഭദ്രാസനത്തിലെ ദേവാലയത്തിലേക്ക് എഴുന്നെള്ളുമ്പോൾ ആ ഭദ്രാസന മെത്രാപ്പോലീത്തായും അവിടെ ക്ഷണിക്കപ്പെട്ടിട്ടുണ്ടെങ്കിൽ പ.ബാവാ തിരുമേനിയെ സ്വീകരിക്കേണ്ടതും വേണ്ട ക്രമീകരണങ്ങൾ ചെയ്യേണ്ടതും ഇടവക മെത്രാപ്പോലീത്തായാണ്. എന്നാൽ മേൽ സൂചിപ്പിച്ച ചടങ്ങിൽ സംബന്ധിക്കുവാൻ ഞാൻ ചെല്ലുമ്പോൾ പ.ബാവാ തിരുമേനി നേരത്തെ തന്നെ

വന്ന് നിസ്സഹായനായി ഇരിക്കുന്നതാണ് കണ്ടത്. ക്ഷണിച്ചവരുടെ ഉചിതമല്ലാത്ത പ്രവർത്തിയാണ് ഇതിനു കാരണം.

ഓരോരുത്തരുടെയും അവരവരുടെസ്ഥാനത്തിനും നിലയ്ക്കുമനുസരിച്ച് ബഹുമാനിക്കേണ്ടതും ആദരിക്കേണ്ടതുംഎല്ലാവരുടെയും കടമയാണ്. നമ്മെക്കാൾ ശ്രേഷ്ഠനായ ഒരാളിനെ നാം ആദരിക്കുമ്പോൾ നാം തന്നെ ശ്രേഷ്ഠമായി ഭവിക്കുകയാണ്. ഗവൺമെന്റ് തലങ്ങളിലും മറ്റും പ്രസിഡന്റ് വിദേശയാത്ര കഴിഞ്ഞ് വരുന്ന അവസരത്തിലോ വിശിഷ്ടാതിഥികൾ വരുന്ന അവസരത്തിലോ അവരെ സ്വീകരിക്കുന്നത് "പ്രോട്ടോകോൾ" അനുസരിച്ചാണ്. പ്രസിഡന്റാണെങ്കിൽ വൈസ് പ്രസിഡന്റ്, പ്രധാനമന്ത്രി, ക്യാബിനറ്റ് മന്ത്രിമാർ എന്നീ ക്രമത്തിൽ നിന്നാണ് സ്വീകരിക്കുന്നത്. ഇത് സഭയിലും ഏതൊരു സാമൂഹിക രംഗത്തും ആവശ്യമാണ്. കർത്താവ് പറഞ്ഞ ആശയത്തിൽ ഇതെല്ലാം അന്തർലീനമാണ്. മേലിലും ഇത്തരം കാര്യങ്ങൾക്ക് വേണ്ട അർത്ഥവും ഗൗരവവും നല്കണമെന്ന് നിങ്ങളെ സ്നേഹത്തോടെ നാം ഓർമ്മിപ്പിക്കുന്നു. ഇടവകകളിൽ പരിപാടികൾക്കുവേണ്ടി പ.ബാവാ തിരുമേനിയെയും അഭിവന്ദ്യ തിരുമേനിമാരെയും വിശിഷ്ടാതിഥികളെയും ക്ഷണിക്കുമ്പോൾ കൃത്യമായി സമയം പറയുവാനും പാലിക്കുവനും ശ്രദ്ധിക്കുക. □

# ആത്മീയ നവോത്ഥാനത്തിന് വൈദികൻ ഒരുങ്ങണം

ഇക്കഴിഞ്ഞ ജൂലൈ മാസത്തിൽ കൂടിയ പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് നമ്മുടെ സഭയുടെ ആത്മീയ നവോത്ഥാനത്തിനു വേണ്ട ചില കാര്യങ്ങൾക്ക് രൂപം കൊടുക്കുകയുണ്ടായി. അവയുടെ സംക്ഷിപ്തം എന്ന നിലയിൽ ചില കാര്യങ്ങൾ നിങ്ങൾക്കെഴുതുവാൻ ആഗ്രഹിക്കുന്നു.

നമ്മുടെ സഭയുടെ നിലയും കെട്ടുപാടും ശ്രേഷ്ഠവും മഹത്തരവുമാണ്. അതിൽ നാം അഭിമാനം കൊള്ളേണ്ടതുമാണ്. എന്നാൽ കുറവുകളും വീഴ്ചകളും കണ്ടെത്തി അവയെ തിരുത്തി മുന്നോട്ടു പോകേണ്ടതും ഏറ്റവും അത്യന്താപേക്ഷിതവുമാണ്. ഓരോ ഇടവകയും സഭയുടെ പ്രതീകമാണ്. ഇടവകയിലെ ദൈവിക പ്രതിനിധിയും സഭയുടെ സ്ഥാനപതിയും അതിലെ വൈദികനാണ്. എന്നാൽ വൈദീകരിൽ

മാത്രം ഏകീകരിക്കപ്പെട്ട ഒരു ചുമതലയല്ല ഒരു ഇടവകയുടെ ആത്മീയ പുരോഗതി. അതിലെ ആത്മായക്കാർക്കും ഉത്തരവാദിത്തവും ചുമതലകളുമുണ്ട്.

ഇടവക വികാരിമാരുടെ ആത്മാർത്ഥമായ നേതൃത്വത്തിലും അതിലെ ജനങ്ങളുടെ ഉത്തരവാദിത്തപൂർവ്വമുള്ള സഹകരണത്തിലുമാണ് ഓരോ ഇടവകയും മുന്നോട്ടു നീങ്ങേണ്ടത്. ഓരോ വ്യക്തിയും ദൈവത്തോടും സഭയോടും തന്റെ ഇടവകയോടും വിധേയത്വവും ആദരവും ഉള്ളവനായിരിക്കണം. ആത്മീയ ചൈതന്യമുള്ള ആത്മായക്കാരാണ് സത്യത്തിൽ ഒരിടവകയുടെ ശക്തി. പ. സുന്നഹദോസിൽ ഉരുത്തിരിഞ്ഞ ചില പ്രധാന തീരുമാനങ്ങൾ താഴെക്കൊടുക്കുന്നു.

ഇടവകകളിലെ ഓരോ ഭവനത്തിലും ഒരു വി. വേദപുസ്തകമെങ്കിലും നിർബന്ധമായും ഉണ്ടായിരിക്കേണ്ടതാണ്. ദാരിദ്ര്യത്തിൽ കഴിയുന്നവർക്ക് അതു വാങ്ങുവാൻ സാധ്യമല്ലെങ്കിൽ ഭദ്രാസനത്തിൽ നിന്നും അതിനുള്ള ക്രമീകരണം ഉണ്ടാകേണ്ടിയിരിക്കുന്നു. അതുപോലെ കുടുംബപ്രാർത്ഥനാക്രമത്തിന്റെ കോപ്പികൾ ഭവനങ്ങളിൽ ഉണ്ടാകുവാൻ തക്കവണ്ണം ഇടവക തലത്തിലും ഭദ്രസനതലത്തിലും ക്രമീകരണം ഉണ്ടാകണം. ഓരോ കുടുംബത്തിലും എല്ലാ ദിവസവും വി. വേദപുസ്തകം ഒരു അദ്ധ്യായമെങ്കിലും വായിച്ച് വീട്ടിലുള്ളവർ ഒന്നിച്ചിരുന്ന് പ്രാർത്ഥിക്കുന്ന പതിവുണ്ടാകേണ്ടിയിരിക്കുന്നു.

ഓരോ ഇടവകയിലും പ്രത്യേകിച്ച് ശനിയാഴ്ച ദിവസമെങ്കിലും യാമ പ്രാർത്ഥനകൾ നടത്തുവാനും അതിൽ വിശ്വാസികളെ സംബന്ധിപ്പിക്കുവാനും വിശ്വാസികൾക്ക് ആവശ്യമായ പുസ്തകങ്ങളും ലഘുലേഖകളും ഇടവകതോറും വിതരണം ചെയ്യുവാൻ ഭദ്രാസനതലത്തിൽ ക്രമീകരണം ഉണ്ടാകണം. വിശ്വാസസത്യങ്ങളടങ്ങിയ പുസ്തകങ്ങൾ ഉൾക്കൊള്ളുന്ന ഗ്രന്ഥശാലകളും ബുക്ക് ഷോപ്പുകളും ഓരോ ഇടവകയിലും ഉണ്ടാകണം.

വികാരിമാരുടെ ഭവന സന്ദർശനം കൂടാതെ ഇടവകയിലെ ആത്മീയ സംഘടനാ പ്രവർത്തകരടങ്ങിയ ഗ്രൂപ്പുകൾ ഇടവകയിലെ ഭവനങ്ങൾ സന്ദർശിക്കുകയും രോഗികൾക്കുവേണ്ടി പ്രാർത്ഥിക്കുകയും മദ്യപന്മാർ, മാനസികസംഘർഷം അനുഭവിക്കുന്നവർ ഇവരുമായി ഇടപെട്ട് ഇവരെ ആത്മീയമായി സ്വാധീനിക്കുകയും ചെയ്യേണ്ടത് ആവശ്യമാണ്. ഇങ്ങനെയുള്ള ഗ്രൂപ്പുകൾ ഇടവകതലത്തിൽ ഉണ്ടാകണം. പ്രാർത്ഥനായോഗങ്ങൾ വിശ്വാസ പഠനത്തിനുള്ള വേദികളായി മാറേണ്ടിയിരിക്കുന്നു. ദിവ്യബോധനം പദ്ധതിയിലേക്കുള്ള പുസ്തകങ്ങൾ പതിവായി പ്രാർത്ഥ

നായോഗങ്ങളിൽ പഠിപ്പിക്കുവാൻ കഴിയും. ദിവ്യബോധന പഠനം പൂർത്തിയാക്കിയവർക്കും ഇതിന് നേതൃത്വം കൊടുക്കാവുന്നതാണ്. ഭദ്രാസനതലത്തിൽ ഒരു പാരീഷ് മിഷൻ പാനൽ ഉണ്ടാവുകയും ഇടവകകളിൽ പ്രതിവർഷ പാരീഷ്മിഷ്യൻ നടത്തുന്നതിന് ഭദ്രാസനത്തിൽ നിന്ന് ഏർപ്പാടുകൾ ചെയ്യേണ്ടതുമാണ്.

ജനങ്ങളുടെ ജീവിത പ്രശ്നങ്ങളിൽനിന്നും അവർക്ക് ആശ്വാസവും ഉപദേശവും നല്കുവാൻ കൗൺലിംഗ് പരിശീലനമുള്ള ആളകളുടെ ഒരു പാനൽ ഭദ്രാസന കേന്ദ്രത്തിൽ ഉണ്ടാകണം. വലിയ ഇടവകകളിലും സഭവക കോളജുകളിലും ഇത്തരം പാനലുകൾ ഉണ്ടാകുന്നത് നല്ലതാണ്.

വി. കുർബ്ബാനയിൽ എല്ലാവരും ആദ്യം മുതൽ അവസാനംവരെ ഭക്തി പൂർവ്വം സംബന്ധിക്കുകയും എല്ലാവരും വി.കുർബ്ബാന അനുഭവിക്കുകയും വേണമെന്ന് പ.സുന്നഹദോസ് നിർദ്ദേശിക്കുന്നു. അതോടൊപ്പം ഹൂസോയോ കൊടുക്കുന്നത് വി.കുർബ്ബാന പരസ്യമായി ആരംഭിക്കുന്നതിന് മുമ്പായിരിക്കണമെന്ന് കർശനമായി ഉത്ബോധിപ്പിക്കുന്നു. വി. കുർബ്ബാനയിൽ ആദ്യം മുതൽ സംബന്ധിക്കാത്തവർക്ക് ഹൂസോയോ കൊടുക്കുകയോ വി. കുർബ്ബാന നല്കുകയോ ചെയ്യരുതെന്ന് പ. സുന്നഹദോസ് നിർദ്ദേശിക്കുന്നു.

ഗായക സംഘങ്ങളിൽ വിശ്വാസികൾ മാത്രമെ പങ്കെടുക്കാവു. ആരാധനാ ഗായകസംഘത്തിലൊ വിവാഹ ശുശ്രൂഷകളിലൊ സഭാംഗങ്ങളല്ലാത്തവർ പങ്കെടുക്കുവൻ പാടില്ല. സഭയുടെ ശുശ്രൂഷാഗാനങ്ങൾ ഒരുമിച്ച് പാടുകയും ഗായകസംഘം അവരോടൊരുമിച്ച് മാത്രം പാടുകയും ചെയ്യണം.

ഇത്രയും കാര്യങ്ങളാണ് പ്രധാനമായും പ.സുന്നഹദോസ് തീരുമാനിച്ച് നിശ്ചയിച്ചിട്ടുള്ളത്. ഓരോ ഇടവകയിലും ഇത് നടപ്പാക്കുവാൻ വികാരിമാരും അത്മായ പ്രവർത്തകരും പ്രത്യേകം ശ്രദ്ധിക്കണം. ഇവ ഓരോന്നും നമ്മുടെ സഭയുടെ ഇന്നത്തെ ആവശ്യങ്ങളാണ്. ഇതു നടപ്പാക്കി യഥാർത്ഥ ക്രിസ്തീയ സാക്ഷ്യം ഈ ലോകത്തിന് നല്കുവാൻ ഓരോ ഇടവകയ്ക്കും അതുവഴി സഭയ്ക്കും സാധിക്കണം. ആത്മീയ നവോത്ഥാനം എന്നതായിരിക്കട്ടെ നമ്മുടെ ലക്ഷ്യം. □

# പ്രഭാഷണങ്ങൾ

**മലങ്കര ഓർത്തഡോക്സ് സഭയുടെ പൈതൃകങ്ങളോടുള്ള എരിവും വിധേയത്വവും, മനനത്തിൽ കടഞ്ഞെടുത്ത തെളിവാർന്ന വേദചിന്തകളും സമകാലിന സമസ്യകളുടെ വിശകലനങ്ങളും, പ്രൗഢമായ മുഖഭാവവും ഗാംഭീര്യമുള്ള ശബ്ദവും തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായുടെ പ്രഭാഷണങ്ങളെ ആശയസംവേദന മാധുര്യമുള്ളതാക്കിത്തീർക്കുന്നു.**



# മലങ്കര സഭയുടെ അഭിമാന നിമിഷം

**(ചെങ്ങന്നൂർ ഭദ്രാസനാധിപൻ അഭി. തോമസ് മാർ അത്താനാസി യോസ് തിരുമനസ്സുകൊണ്ട് നവാഭിഷിക്ത മേൽപട്ടക്കാർക്ക് ആശംസകൾ അർപ്പിച്ചുകൊണ്ട് പരുമലയിൽ നടത്തിയ പ്രസംഗ ത്തിന്റെ പൂർണ്ണരൂപം)**

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഇടയവൃന്ദത്തി ലേക്ക് ചേർക്കപ്പെടുന്ന നവാഭിഷിക്തരായ മേൽപ്പട്ടക്കാരെ സന്തോഷ ത്തോടും അഭിമാനത്തോടും വരവേൽക്കുന്ന ശുഭമുഹൂർത്തത്തിലാണ് നാം എത്തി നിൽക്കുന്നത്. കാലാകാലങ്ങളിൽ സർവ്വശക്തനായ ദൈവം കാലത്തിന് അനുയോജ്യരായ പിതാക്കന്മാരെ തെരഞ്ഞെടുത്ത് സഭയുടെ വളർച്ചയെ ത്വരിതപ്പെടുത്തിയിട്ടുണ്ടെന്നുള്ള സത്യം കഴിഞ്ഞ കാല ചരിത്രം സാക്ഷിക്കുന്നു. കാതോലിക്കാ സിംഹാസനത്തിന്റെ പ്രസക്തിയെ ചോദ്യം ചെയ്യുവാനുള്ള ശ്രമങ്ങളെ നാം സധൈര്യം നേരി ട്ടിട്ടുണ്ട്. ബദൽ കാതോലിക്കാ നാമങ്ങളുമായി ഈ പൗരാണിക സഭ യുടെ വിശ്വാസ പാരമ്പര്യങ്ങളെ പരാജയപ്പെടുത്താനുള്ള ശ്രമങ്ങളെ എക്കാലവും പ്രതിജ്ഞാബദ്ധമായ മനസ്സോടെ നാം നേരിടുകയും ചെയ്യും.

കഴിഞ്ഞ നൂറ്റാണ്ടിൽ കാതോലിക്കേറ്റിന്റെ പവിത്രതയെയും, പ്രൗഢിയെയും കാത്തുസൂക്ഷിക്കാൻ ത്യാഗോജ്ജ്വലമായ നേതൃത്വം നൽകിയ കാതോലിക്കാ ബാവാമാരുടെ പാതയിലൂടെ പുതിയ നൂറ്റാ ണ്ടിലേക്ക് സഭയെ നയിക്കുവാൻ മലങ്കര സഭയുടെ സൂര്യതേജസ്സായ പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോ ലിക്കാ ബാവാ തിരുമനസ്സിനോടൊപ്പം പ. എപ്പിസ്ക്കോപ്പൽ സുന്നഹ ദോസിലെ അംഗങ്ങളായ ഞങ്ങൾക്കും അസുലഭ ഭാഗ്യം ലഭിച്ചു. ഈ നൂറ്റാണ്ടിൽ മലങ്കര ഓർത്തഡോക്സ് സഭയിൽ വാഴിക്കപ്പെടുന്ന ആദ്യ

മേൽപട്ടക്കാർ എന്ന പ്രത്യേകത ഇന്നേ ദിവസം അഭിഷിക്തരായ നാല് എപ്പിസ്കോപ്പൻമാർക്ക് അവകാശപ്പെട്ടതാണ്. പരുമല പള്ളിയിൽ വെച്ച് ഇതിനുമുമ്പും പട്ടാഭിഷേക ശുശ്രൂഷകൾ നടന്നിട്ടുണ്ട്. പുതിയ നൂറ്റാണ്ടിൽ പുത്തൻ ദർശനങ്ങളുമായി സഭയെ നയിക്കുവാനുള്ള ശക്തി ഉയരങ്ങളിൽ നിന്ന് ഇവർക്ക് അനവരതം ലഭിക്കട്ടെയെന്ന് പ്രാർത്ഥിച്ചു കൊണ്ട് സുന്നഹദോസിലേക്ക് ഊഷ്മളമായി അവരെ സ്വാഗതം ചെയ്യുന്നു.

കാലത്തിന്റെ സൂചനകളെ തിരിച്ചറിഞ്ഞ്, കാലഘട്ടത്തിന്റെ അപചയങ്ങളോട് പൊരുതുവാനുള്ള ദീർഘദർശനത്തിന്റെ ഉൾക്കണ്ണുമായി സഭ ഉണരേണ്ട കാലഘട്ടമാണിത്. ചുറ്റുപാടുകളിൽ സംഭവിക്കുന്ന ത്വരിതമായ മാറ്റങ്ങളെ ക്രൈസ്തവ ദർശനങ്ങളുടെ പിൻബലത്തിൽ വിലയിരുത്തി. കാലത്തിന് മുമ്പേ സഞ്ചരിക്കുന്ന ഉൾകാഴ്ചയുമായി സഭ നയിക്കപ്പെടേണ്ടിയിരിക്കുന്നു.

സമൂഹത്തെ മുഴുവൻ സ്വാധീനിക്കാനുള്ള പ്രചോദന ശക്തി രാഷ്ട്രമീമാംസകൾക്കും, പ്രത്യയ ശാസ്ത്രങ്ങൾക്കും നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്ന കാലഘട്ടത്തിലാണ് നാം ജീവിക്കുന്നത്. അതുകൊണ്ട് വർഗ്ഗീയവാദത്തിന്റെയും, സങ്കുചിതമനോഭാവങ്ങളുടേയും ഭീകരതകൾ ഊതികത്തിച്ച് പുതിയ പ്രചോദന വഴികൾ സൃഷ്ടിക്കുന്നു. ധർമ്മബോധവും ആത്മാർത്ഥതയുമുള്ള നേതാക്കന്മാരും, ദൈവോന്മുഖരായ ദൈവീക മനുഷ്യരും കുറഞ്ഞു കൊണ്ടിരിക്കുന്ന സമകാലീന ചുറ്റുപാടുകളിൽ വ്യക്തി പ്രഭാവത്തിലൂടെ, ശുശ്രൂഷാമനോഭാവത്തിലൂടെ, നീതിക്കായുള്ള നിലപാടുകളിലൂടെ സമൂഹത്തെ സ്വാധീനിക്കുവാൻ കഴിവും പ്രാപ്തിയുമുള്ളവർ കാലഘട്ടത്തിന്റെ ആവശ്യമായിരിക്കുന്നു. ലോകത്ത് രണ്ടുതരത്തിലുള്ള ആളുകളെയുള്ളൂ – നയിക്കുന്നവരും, നയിക്കപ്പെടുന്നവരും. എന്നാൽ അത് കേവലം നമ്മുടെ താത്പര്യങ്ങളെ മാത്രം ആശ്രയിച്ചല്ല മറിച്ച് ക്രൈസ്തവനേതൃത്വം, ദൈവവിളി, തെരഞ്ഞെടുപ്പ്, അഭിഷേകം എന്നിവയുമായി അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നു.

ദൈവശാസ്ത്രത്തിലുള്ള അവഗാഹ പാണ്ഡിത്യത്താൽ അവൻ വന്ന് സകല സത്യങ്ങളിലും നിങ്ങളെ വഴിനടത്തും എന്ന വാഗ്ദത്തത്തിന്റെ പൊരുളുതേടുന്ന ഗബ്രിയേൽ മാർ ഗ്രിഗോറിയോസും, M.G.O.C.S.M.ന്റെ സാരഥ്യത്തിലൂടെ നേടിയ നേതൃത്വപാടവത്താൽ സകല ജാതികളെയും ശിഷ്യരാക്കിക്കൊൾവീൻ എന്ന കർത്താവിന്റെ അന്ത്യാഹ്വാനത്തിന് സ്വജീവിതം സമർപ്പിച്ച സഖറിയാസ് മാർ തെയോ

ഫിലോസും, ജീവകാരുണ്യ പ്രവർത്തനത്തിലും സാമൂഹ്യസേവന ത്തിലും അതീവശ്രദ്ധാലുവായി, 'ഈ ചെറിയവരിൽ ഒരുവന് ചെയ്തത് എനിക്കാകുന്നു ചെയ്തത്' എന്ന കർത്തൃവചനം സാർത്ഥമാക്കുന്ന യൂഹാനോൻ മാർ ക്രിസോസ്റ്റമോസും, ധന്യമായ തപോവൃത്തിയിലൂടെ ആത്മബലം ആർജ്ജിച്ച്, 'എന്നെ കൂടാതെ നിങ്ങൾക്ക് ഒന്നും ചെയ്യാൻ കഴിയുകയില്ലാ' യെന്ന ദൈവവാക്യം സ്വജീവിത ദർശനമാക്കിയ സന്യാസിവര്യനായ ഔഗേൻ മാർ ദീവന്നാസിയോസും പുതിയ നൂറ്റാണ്ടിന്റെ വെല്ലുവിളികളുടെ നടുവിൽ സഭയ്ക്കു മാന്യനേതൃത്വം നൽകുവാൻ സമാഹരാണെന്നതിൽ തെല്ലും സംശയമില്ല.

ഈ സഭയുടെ പിതാക്കന്മാർ കണ്ണിലെ കൃഷ്ണമണിപോലെ കാത്തുസൂക്ഷിച്ച ആരാധനാപാരമ്പര്യങ്ങളുടെയും വേദശാസ്ത്രങ്ങളുടേയും, സ്വാതന്ത്ര്യത്തിന്റെയും കാവൽഭടന്മാരായി അഭിഷേകം ചെയ്യപ്പെട്ടിരിക്കുന്ന നാലു പിതാക്കന്മാരെ സമൂഹം പ്രതീക്ഷയോടെ ഉറ്റുനോക്കുന്നു. മലങ്കര സഭയുടെ പ്രഖ്യാപിത പരിശുദ്ധൻ വട്ടശ്ശേരിൽ ഗീവർഗ്ഗീസ് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്താ സംശയലേശമന്യേ ആ കാര്യം ഉറപ്പിച്ചും തറപ്പിച്ചും പറഞ്ഞു "പിതാക്കന്മാർ സൂക്ഷിച്ചു വന്ന നിക്ഷേപത്തെ സൂക്ഷിക്കുന്നവരാണ് മെത്രാന്മാർ"

2012 സെപ്റ്റംബർ 15-ന് കാതോലിക്കാ സ്ഥാപനത്തിന്റെ ശതാബ്ദി നാം ആഘോഷിക്കുന്നതിനു തയ്യാറെടുത്തുകൊണ്ടിരിക്കുകയാണല്ലോ? ശതാബ്ദിയോടടുക്കുന്ന ഈ മണ്ണിലെ കാതോലിക്കേറ്റിന് പ്രവർത്തനശൈലി കൊണ്ടും, നവചിന്തകൾ കൊണ്ടും ശക്തി പകരുവാൻ നവാഭിഷിക്തരായ സഹോദര പിതാക്കന്മാർക്ക് കഴിയട്ടെ എന്ന് ആശംസിക്കുന്നു.

സഭാമക്കളെ സത്യവിശ്വാസത്തിൽ ഉറപ്പിക്കാനും, അവരെ സാക്ഷ്യജീവിതത്തിൽ പ്രവർത്തന നിരതരാക്കാനും കഴിവുള്ള പ്രചോദന ഉറവിടങ്ങൾ ആയി സഭാനേതൃത്വം മാറണം. വെല്ലുവിളികളെയും, പ്രശ്നങ്ങളെയും, ആവശ്യങ്ങളെയും സമചിത്തയോടെ അഭിമുഖീകരിച്ച് അർത്ഥവത്തായി പ്രതികരിക്കാനുള്ള മാനസിക ഉൾക്കരുത്ത് ഈ നൂറ്റാണ്ടിലെ നേതാക്കന്മാർക്ക് അത്യാവശ്യമാണ് - പ്രത്യേകിച്ച് വൈദികശ്രേണിയിൽപെട്ടവർക്ക്. പ്രതിസന്ധികളെയും, പ്രതിബന്ധങ്ങളെയും മുന്നേറ്റത്തിനുള്ള അവസരങ്ങളായി കണ്ട് പ്രവർത്തിച്ച വട്ടശ്ശേരിൽ തിരുമേനിയെപ്പോലുള്ള വിശ്വാസ വീരന്മാരുടെ അദ്ധ്വാനഫലമാണ് നമ്മുടെ സഭ. പ്രതിബന്ധങ്ങളെയും പ്രതികൂലതകളെയും അതിജീവിച്ച് നാം ഒരു ഒറ്റ സമൂഹം, ഒരു അപ്പത്തിന്റെ അവകാശികൾ എന്ന ബോധവു

മായി സഭാവിശ്വാസികളെ അണിനിരത്താനുള്ള ഭാരിച്ച ഉത്തരവാദിത്വം പ്രാർത്ഥനാപൂർവ്വം ഏറ്റെടുക്കുവാൻ നവാഭിഷിക്ത മേൽപ്പട്ടക്കാർക്കു കഴിയട്ടെ എന്ന് ആശംസിക്കുകയും അതിനായി വിശ്വാസി സമൂഹത്തിന്റെ കൂട്ടായ പ്രാർത്ഥനകൾ ഉണ്ടാകണമെന്ന് അവരോട് അഭ്യർത്ഥിക്കുകയും ചെയ്യുന്നു.

ക്രിസ്തുവിന്റെ സ്ഥാനപതികൾ എന്ന് പൗലോസ് ശ്ലീഹാ വിശേഷിപ്പിച്ചിരിക്കുന്ന (2 കൊരി. 5:20) അതിശ്രേഷ്ഠ സ്ഥാനത്തേക്ക് വിളിക്കപ്പെട്ടിരിക്കുന്ന മലങ്കര സഭയുടെ പുതിയ മേൽപ്പട്ടക്കാർ ദർശനത്തിൽ കലർപ്പില്ലാത്തവരായി, പ്രവർത്തനത്തിൽ കർമ്മോത്സുകരായി, മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഇടയശ്രേണിയിൽ പ്രശോഭിക്കട്ടെ എന്നു വീണ്ടും ആത്മാർത്ഥമായി പ്രാർത്ഥിക്കുകയും ആശംസിക്കുകയും ചെയ്തുകൊണ്ട് എന്റെ വാക്കുകൾ ഉപസംഹരിക്കുന്നു. ദൈവം നമ്മെ ഏവരെയും അനുഗ്രഹിക്കട്ടെ. ☐

# ജോൺ പോൾ രണ്ടാമൻ മാർപാപ്പാ - സമാദരണീയനായ വ്യക്തിത്വം

**ചങ്ങനാശ്ശേരി അതിരൂപതയുടെ ആഭിമുഖ്യത്തിൽ നടത്തപ്പെട്ട ജോൺ പോൾ രണ്ടാമൻ മാർപാപ്പാ അനുസ്മരണ യോഗത്തിൽ ഓർത്തഡോക്സ് സഭയ്ക്കുവേണ്ടി ഇടവക മെത്രാപ്പോലീത്ത നടത്തിയ അനുസ്മരണ പ്രസംഗത്തിന്റെ പൂർണ്ണരൂപം**

കാൽനൂറ്റാണ്ടിലേറെയായി കത്തോലിക്കാ സഭയുടെ പരമാദ്ധ്യക്ഷസ്ഥാനത്ത് നിറഞ്ഞുനിന്നിരുന്ന അനുപമ വ്യക്തിത്വമായിരുന്നു കാലം ചെയ്ത ജോൺ പോൾ രണ്ടാമൻ മാർപാപ്പാ. സഭാമേലദ്ധ്യക്ഷൻ എന്ന നിലയിൽ മാത്രമല്ല ലോകചരിത്രഗതിയിൽ നിർണ്ണായക സ്വാധീനവുമായി മാറുവാൻ കഴിഞ്ഞ ഭരണാധികാരി എന്ന നിലയിലും ജോൺ പോൾ രണ്ടാമൻ മാർപാപ്പായുടെ സംഭാവനകൾ വിലപ്പെട്ടതാണ്.

1986–ൽ മാർപാപ്പാ കേരള സന്ദർശനവുമായി ബന്ധപ്പെട്ട് കോട്ടയം ഏലിയാ കത്തീഡ്രലിൽ എത്തിയപ്പോൾ പരിശുദ്ധ കാതോലിക്കാ ബാവായോടൊപ്പം അദ്ദേഹത്തെ കാണുവാനും റോമിൽ നടന്ന ലോക മതനേതാക്കളുടെ സമ്മേളനത്തിൽ മാർപാപ്പയോടൊപ്പം പങ്കെടുക്കുവാനും എനിക്ക് അവസരം ലഭിച്ചിട്ടുണ്ട്.

സാർവ്വലൗകികമായ ഒരു ദൗത്യനിർവ്വഹണത്തെ പറ്റിയുള്ള വിശാലകാഴ്ചപ്പാടുകൾ ജോൺ പോൾ രണ്ടാമൻ മാർപാപ്പയെ ഏറെ വ്യത്യസ്തനാക്കുന്നു. ഈ വിശാലകാഴ്ചപ്പാടുകളുടെ പൂർത്തീകരണത്തിനു വേണ്ടി വിവിധ രാജ്യങ്ങളിലായി അദ്ദേഹം നടത്തിയ യാത്രയുടെ മൊത്തം സമയം ഭൂമിയിൽ നിന്ന് ചന്ദ്രനിലേക്ക് മൂന്ന് വട്ടം പോയി വരാൻ എടുക്കുന്ന സമയത്തിനു തുല്യമായിരുന്നു എന്ന സത്യം ഏവരെയും വിസ്മയിപ്പിക്കുന്നതാണ്.

ഒരു സംസ്ക്കാരത്തിനും ഒറ്റയ്ക്ക് നിലനിൽപ്പില്ല എന്ന ഗാന്ധിയൻ ദർശനങ്ങളോട് സാമ്യത പുലർത്തിക്കൊണ്ട് മതാന്തര സംവാദങ്ങളിലൂടെ മതങ്ങൾ തമ്മിലുള്ള സ്നേഹകൂട്ടായ്മകൾക്ക് കളമൊരുക്കുവാൻ ബദ്ധശ്രദ്ധനായിരുന്ന പിതാവായിരുന്നു ജോൺ പോൾ രണ്ടാമൻ മാർപാപ്പാ.

പാറമടയിൽ ദിവസക്കൂലിക്കാരനായി കഴിയേണ്ടി വന്ന ബാല്യകാല ജീവിത നൊമ്പരങ്ങളുടെയും ജന്മഗേഹമായ പോളണ്ടിലെ കമ്മ്യൂണിസ്റ്റ് ഏകാധിപത്യത്തിന്റെ പീഡനങ്ങളുടെയും മധ്യത്തിൽ നിന്ന് ജ്വലിച്ചുയർന്ന ശ്രേഷ്ഠവ്യക്തിത്വമായിരുന്നു ജോൺ പോൾ രണ്ടാമൻ മാർപാപ്പാ. റഷ്യയിലെയും, പോളണ്ടിലെയും, ക്യൂബയിലും കമ്മ്യൂണിസ്റ്റ് അധീശത്വത്തിന് അന്ത്യം കുറിച്ച് മത സ്വാതന്ത്ര്യത്തിന് കളമൊരുക്കുവാൻ പിൽക്കാലത്ത് ജോൺ പോൾ രണ്ടാമൻ മാർപാപ്പയെ തന്നെ ദൈവം നിയോഗിച്ചു എന്നത് പ്രത്യേകം സ്മരണാർഹമാണ്.

വിശുദ്ധിയുടെ ശാന്തത സ്ഫുരിക്കുന്ന മുഖവുമായി ലക്ഷക്കണക്കിന് വിശ്വാസികളുടെ മനസ്സിൽ സ്ഥിരപ്രതിഷ്ഠ നേടുവാൻ കഴിഞ്ഞ ആത്മീയ ആചാര്യനാണ് ജോൺ പോൾ രണ്ടാമൻ മാർപാപ്പാ. പ്രാർത്ഥനാനിരതമായ ജീവിതം നയിക്കുന്നതിനോടൊപ്പം മനുഷ്യാവകാശങ്ങൾക്കും, മാനവീക മഹത്വത്തിനും വേണ്ടി വിട്ടുവീഴ്ചയില്ലാതെ വാദിക്കുവാൻ അദ്ദേഹം എപ്പോഴും തയ്യാറായിരുന്നു.

ഉപയോഗമുള്ളതിനെ ഉൾക്കൊള്ളുകയും ഉപയോഗ ശൂന്യമായതിനെ നിർദ്ദാക്ഷിണ്യം വലിച്ചെറിയുകയും ചെയ്യുന്ന മുതലാളിത്ത വ്യവസ്ഥിതിയുടെ ചൂഷണത്തെയും സ്വതന്ത്രവിപണിയുടെ ഭോഗതൃഷ്ണകളെയും അതിശക്തമായി എതിർക്കുവാൻ ശ്രമിച്ചിരുന്ന രാഷ്ട്രതന്ത്രജ്ഞനും ദാർശനികനുമായിരുന്നു ജോൺ പോൾ രണ്ടാമൻ മാർപാപ്പാ.

ജീവനെ നശിപ്പിക്കുന്നതും ജീർണ്ണിപ്പിക്കുന്നതുമായ സംസ്ക്കാരത്തോട് (death culture) കാർക്കശ്യ നിലപാടുകൾ അദ്ദേഹം കൈക്കൊ

ണ്ടിരുന്നു. ഇറാഖ് യുദ്ധത്തിന് കളമൊരുക്കിയ അമേരിക്കൻ ഭരണകൂടത്തിന്റെ സമീപനങ്ങളോട് തന്റെ പ്രതിഷേധം അറിയിച്ച് ലോകശ്രദ്ധ പിടിച്ചുപറ്റിയ ജീവന സംസ്ക്കാരത്തിന്റെ (Living Culture) പ്രവാചകൻ ആയിരുന്നു കാലം ചെയ്ത മാർപാപ്പാ. ജീവിച്ചിരുന്നവരുടെ ജീവൻ മാത്രമല്ല ഇനിയും ജനിക്കാനിരിക്കുന്നവരുടെ ജീവനും അദ്ദേഹം വില കൽപ്പിച്ചിരുന്നു. ഗർഭഛിദ്രത്തിനെതിരെ അതിശക്തമായ നിലപാടുകൾ കൈക്കൊള്ളുകയും അദ്ദേഹത്തിന്റെ നിർണ്ണായക സ്വാധീനങ്ങൾ മൂലം യു.എൻ. കരടുരേഖയിൽ ഗർഭഛിദ്രത്തിനെതിരെ നിയമങ്ങൾ കൊണ്ടു വരികയും ചെയ്തു.

ലോകത്തോട് പരസ്യമായി ക്ഷമ ചോദിക്കാനുള്ള വലിയ മനസ്ഥിതി പ്രകടിപ്പിച്ച പിതാവായിരുന്നു ജോൺ പോൾ രണ്ടാമൻ മാർപാപ്പാ. മഹാജൂബിലി വർഷമായി ക്രൈസ്തവജനത ആചരിച്ച രണ്ടായിരാമാണ്ടിൽ വിവിധ മതങ്ങളോടും ശാസ്ത്രത്തോടുമൊക്കെ കഴിഞ്ഞ കാലങ്ങളിൽ ചെയ്തുപോയ തെറ്റുകൾക്ക് മാപ്പിരക്കുവാൻ ലക്ഷോപലക്ഷം അനുയായികളുള്ള ഒരു മതനേതാവ് തയ്യാറാകുന്നത് ചരിത്രത്തിലെ അവിസ്മരണീയമായ കാഴ്ചയായിരുന്നു. 2001 ഏതെൻസിൽ വച്ച് 1054ലെ വിഭജനത്തിനു ശേഷം ഗ്രീക്ക് ഓർത്തഡോക്സ് സഭകളോട് ചെയ്തുപോയിട്ടുള്ള തെറ്റുകൾക്ക് മാപ്പിരക്കാനും ഗ്രീക്ക് സഭയുടെ വിശുദ്ധന്മാരുടെ തിരുശേഷിപ്പുകൾ തിരികെ കൊടുക്കുവാനും തയ്യാറായി തന്റെ വ്യക്തിത്വത്തിന് അദ്ദേഹം മാറ്റു കൂട്ടി.

മതവിശ്വാസികളുടെ അതിരുകൾക്കപ്പുറം നാനാവിഭാഗത്തിൽപ്പെട്ട ആളുകളെ ആകർഷിക്കുവാൻ കഴിഞ്ഞ ശ്രേഷ്ഠവ്യക്തിത്വമാണ് ജോൺ പോൾ രണ്ടാമൻ മാർപാപ്പയ്ക്ക് ഉണ്ടായിരുന്നത്. തന്മൂലം കത്തോലിക്കാ സഭയുടെ മാത്രമല്ല കാലദേശ സാംസ്ക്കാരിക വേർതിരിവുകൾക്ക് അതീതമായി അനേകായിരങ്ങളുടെ മനസ്സിൽ ആദരപൂർണ്ണമായ സ്ഥാനം അദ്ദേഹം നേടിയെടുത്തു. ജോൺ പോൾ രണ്ടാമൻ മാർപാപ്പാ ക്രിസ്തുവിന്റെ ദൈവരാജ്യ പ്രബോധനങ്ങളെ ഉൾക്കൊണ്ട് വർണ്ണവിവേചനം, മൂന്നാം ലോകചൂഷണം, ഉപരോധ നയങ്ങൾ, ബോസ്നിയയിലെയും, റുവാണ്ടയിലെയും, ബെയ്റൂട്ടിലെയും കൂട്ടകുരുതി, ജനന നിയന്ത്രണം, സ്വവർഗ്ഗരതി, ദയാവധം തുടങ്ങിയ ധാർമ്മികവും, നൈതികവും, മനുഷ്യാവകാശപരവും ആയ വിഷയങ്ങളിൽ ശക്തമായ നിലപാടുകൾ എടുത്തിരുന്നു.

മനുഷ്യമഹത്വത്തിന്റെയും, ജീവന്റെ പവിത്രതയുടെയും, കാവൽ

ഭടനായി നിലകൊണ്ട് മനുഷ്യഹൃദയങ്ങളെ കീഴടക്കിയ ജോൺ പോൾ രണ്ടാമന്റെ വിയോഗം ക്രൈസ്തവ സമൂഹത്തിന് തീരാ നഷ്ടമാണ്. സഭാപരമാദ്ധ്യക്ഷന്റെ ദേഹവിയോഗത്തിൽ ദുഃഖാർത്ത രായിരിക്കുന്ന കത്തോലിക്കാ സഭയോടും പ്രത്യേകിച്ച് സീറോ മല ബാർ സഭയോട് മലങ്കര ഓർത്തഡോക്സ് സുറിയാനി സഭാ മേലദ്ധ്യ ക്ഷൻ പരിശുദ്ധ കാതോലിക്കാ ബാവാ തിരുമനസ്സിന്റെയും, എപ്പിസ്കോ പ്പൽ സുന്നഹദോസിന്റെയും, വിശ്വാസി സമൂഹത്തിന്റെയും അനുശോ ചനം അറിയിക്കുകയും ഭാഗ്യസ്മരണാർഹനായ ജോൺ പോൾ രണ്ടാ മൻ മാർപാപ്പായുടെ ഓർമ്മകൾക്ക് മുമ്പിൽ പ്രാർത്ഥനാപൂർവ്വമായ ആദ രാഞ്ജലികൾ അർപ്പിക്കുകയും ചെയ്തുകൊണ്ട് വാക്കുകൾ ചുരുക്കു ന്നു. നിത്യതയുടെ കൂടാരങ്ങളിൽ ഒരുക്കപ്പെട്ട ശ്രേഷ്ഠസിംഹാസന ങ്ങളിൽ സർവ്വശക്തനായ ദൈവം പ്രിയപിതാവിനെയും ചേർക്കു മാറാകട്ടെ. □

# സത്യവചനം തിരിച്ചറിയുക

**(2008 മാക്കാംകുന്ന് കൺവൻഷനിൽ നടത്തിയ ഉദ്ഘാടനപ്രസംഗം)**

ചരിത്രത്തിൽ മാക്കാംകുന്ന് കൺവൻഷൻ വിവിധ ഘട്ടങ്ങളിൽ നിർവ്വഹിച്ച സഭാവിശ്വാസ സംരക്ഷണം തുടർന്ന് നിർവ്വഹിക്കുവാൻ ഇന്നത്തെ തലമുറ ബാദ്ധ്യസ്ഥരാണ്. നവീകരണാശയങ്ങളോടും, റീത്തു പ്രസ്ഥാനത്തോടും പടവെട്ടി സഭാവിശ്വാസത്തെ സംരക്ഷിക്കുവാൻ ഈ കൺവൻഷൻ വേദികൾക്ക് കഴിഞ്ഞു എങ്കിൽ ഇന്ന് നമുക്ക് പ്രതിരോ ധിക്കേണ്ടത് ആത്മീയതയിൽ വിപ്ലവങ്ങൾ സൃഷ്ടിക്കുന്നു എന്നവകാ ശപ്പെടുന്ന ആൾദൈവങ്ങളെയാണ്. നമ്മുടെ വിശ്വാസികളുടെ മനസ്സിൽ ഭയപ്പാടിന്റെയും, പ്രലോഭനത്തിന്റെയും, വാഗ്ദാനങ്ങളുടെയും സമ്മർദ്ദ ങ്ങൾ ചെലുത്തി തങ്ങളുടെ പാളയത്തിലേക്ക് അവരെ കൂട്ടിക്കൊണ്ടു പോകുന്ന പ്രവണതകൾക്കെതിരെ സഭ കൂട്ടായി ഉണർന്ന് പ്രവർത്തി ക്കേണ്ട കാലം അതിക്രമിച്ചു കഴിഞ്ഞിരിക്കുന്നു. സഭാ വിശ്വാസപഠന ങ്ങൾക്ക് ശ്രദ്ധ കൊടുക്കുവാനും പ്രചരിപ്പിക്കുവാനും നാം കൂടുതലായി ഉണർന്നേ മതിയാകൂ. ഈ ആശയങ്ങൾ മനസ്സിൽ വച്ചുകൊണ്ട് 2006 വർഷം മുതൽ ചെങ്ങന്നൂർ ഭദ്രാസന മുഖപത്രമായ ബഥേൽ പത്രിക യിലൂടെ വിശ്വാസപഠന പംക്തി ആരംഭിക്കുകയും 2007 വർഷത്തെ

വിശ്വാസ പഠനവർഷമായി വേർതിരിച്ച് വിശ്വാസപഠനം ഇടവകതല ത്തിൽ വിജയകരമായി നിർവ്വഹിക്കുകയും വിശ്വാസപഠനത്തിന് ഉപ യുക്തമായ പഠനസഹായികൾ ഭദ്രാസനത്തിലെ എല്ലാ ഭവനങ്ങളിലും വിതരണം ചെയ്തു എന്നതും അഭിമാനപൂർവ്വം ഓർത്തുപോകുന്നു. വിശ്വാസപഠന വർഷത്തിന്റെ തുടർച്ചയായി 2008–ന്റെ കൗദാശിക ജീവി താനുഭവ വർഷമായി വേർതിരിച്ച് പ്രവർത്തിക്കുവാൻ ആഗ്രഹിക്കുന്ന വിവരം സന്തോഷപൂർവ്വം ഏവരെയും അറിയിക്കട്ടെ.

സഭാമക്കൾക്ക് ഒന്നിച്ചുകൂടാനും വചനം ഗ്രഹിക്കുവാനും, പ്രാർത്ഥി ക്കുവാനും, വിശ്വാസം ഉറപ്പിക്കുവാനുമുള്ള നല്ല അവസരങ്ങളായി കൺവൻഷൻ വേദികൾ മാറ്റപ്പെടണം. തപസ്സിരുന്ന് പ്രാർത്ഥിക്കുന്ന ഋഷീശ്വരന്മാരുടെ നാടാണ് ഭാരതം. ധ്യാനത്തിനും പ്രാർത്ഥനയ്ക്കും പ്രത്യേക പ്രാധാന്യം ഭാരതീയ മതങ്ങൾ കൊടുക്കുന്നു. വിശ്വാസ ത്തിന്റെ മാനദണ്ഡമാണെന്നുള്ള പ്രാർത്ഥനയുടെ മാനദണ്ഡം എന്ന മൗലികതയാണ് ക്രൈസ്തവ പ്രാർത്ഥനകൾക്ക് ഉള്ളത്. പ്രാർത്ഥന യുടെ പ്രകാശം അൽപ്പനിമിഷങ്ങളിലേക്കുള്ള വൈകാരിക നിറവുക ളല്ല മറിച്ച് പ്രാർത്ഥനയുടെ പ്രകാശവീചികൾ നമ്മുടെ ഉടലിലും, ഉൺമ യിലും, ഉയിരിലും ഉണർവ്വും രൂപാന്തരവും സൃഷ്ടിക്കുമെന്നാണ് പൗരസ്ത്യ പിതാക്കന്മാർ പഠിപ്പിക്കുന്നത്. പ. മാർ അപ്രേം ഇപ്രകാരം പ്രാർത്ഥിക്കുന്നു.

"എൻ നാഥാ! നിൻ തിരുമുമ്പിൽ
ആത്മശരീര മനസ്സുകളെ
ശോഭ കലർന്ന വിളക്കുകളായ്
ഞാൻ കത്തിപ്പാറാകണമേ."

നാം പ്രകാശിക്കേണ്ടവരും പ്രകാശം പരത്തേണ്ടവരുമാണ്. പ്രകാ ശമായ യേശുക്രിസ്തുവിനെ അംഗീകരിച്ചു ജീവൻ നൽകുന്ന തന്റെ തിരുവചനങ്ങളെ അനുഗമിക്കുകയും അനുസരിക്കുകയും ചെയ്യുമ്പോൾ ആ പ്രഭയിലൂടെ നാം തേജസ്ക്കരിക്കപ്പെടും. പത്രോസ് ശ്ലീഹാ ഇപ്ര കാരം സാക്ഷിക്കുന്നു. "നിങ്ങളോ അന്ധകാരത്തിൽ നിന്നു തന്റെ അത്ഭു തപ്രകാശത്തിലേക്ക് നിങ്ങളെ വിളിച്ചവന്റെ സൽഗുണങ്ങളെ ഘോഷി പ്പാൻ തക്കവണ്ണം തിരഞ്ഞെടുക്കപ്പെട്ട ഒരു ജാതിയും രാജകീയ പുരോ ഹിതവർഗ്ഗവും വിശുദ്ധ വംശവും സ്വന്തം ജനവും ആകുന്നു" 1 പത്രോസ് 2:9 വി. മാമോദീസാ ശുശ്രൂഷയിൽ നാം പ്രാർത്ഥിക്കുന്നതും ഇതു തന്നെയാണ്. "ഇവന്റെ മനോനയനങ്ങളെ പ്രകാശിപ്പിക്കണമെ, തിരുമുഖശോഭ ഇവനിൽ പ്രതിബിംബിക്കേണമേ, തേജസ്സിൽ നടന്നു

പ്രകാശസന്തതിയായിത്തീരണമേ" തുടങ്ങിയ പ്രാർത്ഥനകൾ വിശ്വാസിയുടെ ആത്മശരീര മനസ്സുകളുടെ നിറവിനെയാണ് സൂചിപ്പിക്കുന്നത്.

യഹോവയിലേക്കുള്ള മടങ്ങിവരവിന്റെ ആഹ്വാനമാണ് ഈ വർഷത്തെ കൺവൻഷന്റെ മുഖ്യചിന്താവിഷയം. പാപത്തിന്റെ അന്ധകാരത്തിൽ ആണ്ടുപോയ നിനവാ നഗരത്തിന്റെ ദൈവത്തിങ്കലേക്കുള്ള മടങ്ങിവരവിനെ ഓർക്കുന്ന മൂന്നു നോമ്പു ദിനങ്ങളിൽ ഇപ്രകാരമുള്ള ചിന്താവിഷയം ഏറെ പ്രസക്തമാണ്. വചനം വ്യക്തികളിൽ മാനസാന്തരവും ദൈവത്തിങ്കലേക്കുള്ള മടങ്ങിവരവും സംജാതമാകുന്നു. എന്നാൽ നമ്മുടെ ജീവിത ചുറ്റുപാടുകളിൽ വചനം എന്ന പദം ഏറെ തെറ്റിദ്ധരിക്കപ്പെട്ടിരിക്കുന്നു. വചനാനുസരണം ജീവിക്കുക, ഇന്ന് നിരന്തരം കേൾക്കുന്ന ഒരാഹ്വാനമാണ്. ക്രിസ്തീയ ജീവിതം വചനത്തിൽ വേരൂന്നിയതായിരിക്കണമെന്നതിന് പക്ഷാന്തരമില്ല. എന്നാൽ വചനം ഇന്ന് വളരെ തെറ്റിദ്ധരിക്കപ്പെട്ടിരിക്കുന്നു. വി. വേദപുസ്തകത്തിലെ 66 പുസ്തകങ്ങളിൽ രേഖപ്പെടുത്തിയിരിക്കുന്നത് മാത്രമാണ് വചനം എന്നത് പലരും ധരിച്ചിരിക്കുന്നു. വി. വേദപുസ്തകത്തിലെ ദൈവാത്മനിശ്വസിതമായ ദൈവവചനങ്ങളുടെ മഹത്വത്തെ പൂർണ്ണമായും അംഗീകരിച്ചുകൊണ്ടു തന്നെ പറയട്ടെ, വേദപുസ്തകേതര ദൈവവചനങ്ങളുമുണ്ട്. വചനത്തിന്റെ വ്യാപ്തിയെ കുറിച്ചുള്ള അജ്ഞതയാണ് പാരമ്പര്യമായി നാം വിശ്വസിക്കുകയും ആചരിക്കുകയും ചെയ്യുന്ന ആചാരാനുഷ്ഠാനങ്ങളും വചനാധിഷ്ഠിതമല്ലെന്ന് തെറ്റിദ്ധരിച്ച് പുതിയ വിശ്വാസത്തിലേക്കും പുതിയ സഭകളിലേക്കും വഴിതെറ്റിപ്പോകുവാൻ കാരണം.

ദൈവത്തെ മനുഷ്യന് വെളിപ്പെടുത്തിക്കൊടുക്കുകയാണ് വി. വേദപുസ്തകത്തിന്റെ ലക്ഷ്യം. മശിഹാതമ്പുരാനെ വി. യോഹന്നാൻ വചനം എന്നു വിളിച്ചതും ദൈവത്തെ വെളിപ്പെടുത്തുന്നവൻ എന്ന അർത്ഥത്തിലാണ്. എന്നാൽ മനുഷ്യകല്പിതമായ വാക്കുകൾക്ക് ഒന്നിനെയും പൂർണ്ണമായി വെളിപ്പെടുത്തുവാൻ കഴിയുകയില്ല എന്നത് നിഷേധിക്കാൻ കഴിയാത്ത ഒരു സത്യമാണ്. പുതിയ നിയമത്തിൽ വചനം ദൈവേഷ്ടത്തേയോ, അവന്റെ വെളിപാടിനെയോ സുവിശേഷത്തെയോ സൂചിപ്പിക്കുന്നു. എന്നാൽ ക്രിസ്തുവാകുന്ന വചനം വാക്കുകളിൽ കൂടെ മാത്രമല്ല മനുഷ്യാവതാര കർമ്മങ്ങളിലൂടെയാണ് വെളിവാകുന്നത്. അതുകൊണ്ടാണ് കർത്താവ് തന്റെ വാക്കുകളെ വിശ്വസിക്കുന്നില്ലായെങ്കിൽ പ്രവർത്തികളെയെങ്കിലും വിശ്വസിപ്പിൻ എന്നു പറയുന്നത്.

കർത്താവിന്റെ വാക്കും പ്രവർത്തിയും രണ്ടല്ല. വി. കുർബ്ബാനയിൽ വി. ഏവൻഗേലിയോൻ വായനയുടെ ആമുഖ പ്രസ്താവത്തിൽ, വാക്കുകൾക്കും സംഭവങ്ങൾക്കുമെല്ലാം ഇവ ഇപ്രകാരം സംഭവിച്ചുവെന്ന് പൊതുവായി പറയുവാൻ സഭ പഠിപ്പിക്കുന്നത് ഈ അർത്ഥത്തിലാണ്.

**1. പരിശുദ്ധ റൂഹാ വെളിപ്പെടുത്തുന്ന വചനം**

മനുഷ്യാവതാരത്തിലൂടെ വെളിപ്പെടുത്തപ്പെട്ടതും, ഘട്ടംഘട്ടമായി കാലാന്തരത്തിൽ വെളിപെടുന്നതുമായ വചനമാണ് റൂഹായുടെ വചനം. പരിശുദ്ധ റൂഹായെന്ന കാര്യസ്ഥനെ കർത്താവ് നമുക്കായി വാഗ്ദാനം ചെയ്യുന്നു. റൂഹായുടെ കർമ്മങ്ങളെക്കുറിച്ച് യോഹന്നാന്റെ സുവിശേഷം 14, 15, 16 അദ്ധ്യായങ്ങളിൽ ഇപ്രകാരം അക്കമിട്ട് നമ്മെ ഓർമ്മിപ്പിക്കുന്നു.

1. സാക്ഷ്യം പറയും
2. ബോധം വരുത്തും
3. ഉപദേശിക്കും
4. പറഞ്ഞത് ഓർമ്മപ്പെടുത്തും
5. സകല സത്യത്തിലും വഴിനടത്തും
6. മഹത്വപ്പെടുത്തും

ഈ പരിശുദ്ധ റൂഹാ ഓർമ്മപ്പെടുത്തി, ഉപദേശിച്ച്, ബോധം വരുത്തി, സകല സത്യത്തിലും വഴി നടത്തിയതിനാൽ 2000 വർഷങ്ങളായി കടന്നുവന്നിട്ടുള്ള ആചാരാനുഷ്ഠാന വിശ്വാസ സത്യങ്ങളെല്ലാം ദൈവത്തെ വെളിപ്പെടുത്തുന്ന റൂഹായുടെ വചനങ്ങളാണ്. കാലാകാലങ്ങളിൽ സഭയുടെ കെട്ടുറപ്പിനും വിശ്വാസികളുടെ ആത്മീയ വളർച്ചയ്ക്കുമായി പ. സുന്നഹദോസ് എടുക്കുന്ന തീരുമാനങ്ങളും പ. ബാവാ തിരുമേനിയുടെയും വന്ദ്യ മെത്രാപ്പോലീത്തന്മാരുടെയും കല്പനകളും പുരോഹിതന്മാരും മറ്റും നൽകുന്ന പ്രബോധനങ്ങളും പരിശുദ്ധ റൂഹായാൽ നയിക്കുന്ന ദൈവ വചനങ്ങളുമായി സഭാവിശ്വാസത്തിൽ ഉറച്ചു നിൽക്കുന്നവർക്കു മാത്രം വെളിവാകുന്ന സത്യങ്ങളാണ്. ദൈവരാജ്യത്തിന്റെ മർമ്മങ്ങൾ നിങ്ങൾക്ക് വെളിപ്പെടുത്തി തന്നിരിക്കുന്നുവെന്നത് ശിഷ്യമാർക്ക് മാത്രമുള്ള വാഗ്ദത്തമാണ്. ഇത് അംഗീകരിക്കാത്തവർ വചന നിഷേധികളാണ്.

**2. പ്രപഞ്ചത്തിലൂടെ വെളിവാകുന്ന വചനം**

ഈ പ്രപഞ്ചം മുഴുവനും ദൈവത്തെ വെളിപ്പെടുത്തുന്ന ഒരു തുറന്ന പുസ്തകമാണ്. അനന്തമായ ആകാശവിതാനങ്ങളും നക്ഷത്രജാലങ്ങളും, ഗോളങ്ങളും ഭൂമിയും പർവ്വതങ്ങളും സമുദ്രങ്ങളും പക്ഷിമൃഗാദി

കളും തങ്ങളുടെ സൃഷ്ടാവിനെക്കുറിച്ച് മൂകമായി സംസാരിച്ചുകൊണ്ടിരിക്കുന്നു. ദൈവോന്മുഖമായ ഹൃദയത്തിൽ അലതല്ലിയ ആ ശബ്ദതരംഗങ്ങളാണ് 19-ാം സങ്കീർത്തനത്തിൽ നാം കേൾക്കുന്നത്. “ആകാശം ദൈവത്തിന്റെ മഹത്വത്തെ വർണ്ണിക്കുന്നു. ആകാശവിതാനം അവന്റെ കൈവേലയെ പ്രസിദ്ധമാക്കുന്നു” എന്ന മനോഹര സങ്കീർത്തനം.

പ്രകൃതിയിൽ നിന്നും പാഠം പഠിക്കുവാൻ കർത്താവു നമ്മെ പഠിപ്പിച്ചിരിക്കുന്നു. അത്തിയെ നോക്കി പാഠം പഠിപ്പിൻ, കാക്കകളെ വിചാരിപ്പിൻ, വയലിലെ താമരയെ നോക്കുവിൻ എന്നീ പ്രകാരമുള്ള ആഹ്വാനങ്ങളിലും ഈ സത്യത്തിലേക്ക് വിരൽ ചൂണ്ടുന്നവയാണ്. ദൈവവും മനുഷ്യനും തമ്മിലുള്ള ബന്ധത്തിന്റെ സുതാര്യതയെ വ്യക്തമാക്കുവാനാണ് മനുഷ്യശ്രദ്ധയെ കർത്താവ് പ്രകൃതിയിലേക്കു തിരിച്ചുവിടുന്നത്.

**3. സംഭവങ്ങളിലൂടെ അനാവൃതമാകുന്ന വചനം**

അനുദിനം നാം കേൾക്കുകയും കാണുകയും അനുഭവിക്കുകയും ചെയ്യുന്ന അനേകമനേകം സംഭവങ്ങളിലൂടെ ദൈവം നമ്മോടു സംസാരിക്കുന്നു. സംഭവങ്ങളും സ്വാനുഭവങ്ങളും അന്യന്റെ അനുഭവനങ്ങളുമെല്ലാം ദൈവം നമുക്കു നൽകുന്ന ചൂണ്ടുപലകയാണ്. ലോകത്തെക്കുറിച്ചു പറയുമ്പോൾ കർത്താവ് തന്നെ ഈ സത്യം വ്യക്തമാക്കുന്നുണ്ട്. മത്തായി 24:33. “അങ്ങനെ നിങ്ങൾ ഇതൊക്കെയും കാണുമ്പോൾ അവൻ അടുക്കെ വാതിൽക്കൽ തന്നെ ആയിരിക്കുന്നുവെന്ന് അറിഞ്ഞുകൊൾവീൻ”

വേദപുസ്തകാധിഷ്ഠിതമായ സഭയുടെ വിശ്വാസം പങ്ക് വയ്ക്കാൻ ഉള്ള ഉത്തമ ഇടങ്ങളായി നമ്മുടെ കൺവൻഷൻ യോഗങ്ങൾ മാറ്റപ്പെടണമെന്നാണ് എന്റെ അഭിപ്രായം. സഭയുടെ കെട്ടുപണിക്കും ദൈവരാജ്യ മഹത്വത്തിനുമായി ഇത്തരം ശുശ്രൂഷകൾ നമ്മെ സഹായിക്കട്ടെ എന്ന് പ്രാർത്ഥിച്ചുകൊണ്ട് ഞാൻ ഈ വർഷത്തെ കൺവൻഷൻ യോഗങ്ങൾ ഉദ്ഘാടനം ചെയ്തതായി പ്രഖ്യാപിക്കുന്നു. □

# ന്യൂനപക്ഷ അവകാശങ്ങൾ എന്തുവിലകൊടുത്തും സംരക്ഷിക്കപ്പെടണം

**(12–8–2007 ഞായറാഴ്ച കോട്ടയം തിരുനക്കര മൈതാനത്ത് നടന്ന ന്യൂനപക്ഷാവകാശ സംരക്ഷണ സമ്മേളനത്തിൽ ചെങ്ങന്നൂർ മെത്രാസനത്തിന്റെ തോമസ് മാർ അത്താനാസിയോസ് നടത്തിയ അദ്ധ്യക്ഷ പ്രസംഗം)**

വിദ്യാഭ്യാസ മേഖലയ്ക്ക് ഈടുറ്റ സംഭാവനകൾ നൽകിയിട്ടുള്ള ക്രൈസ്തവ സഭകൾക്ക് നേരെ തുടരെ ഉണ്ടാകുന്ന ആരോപണങ്ങളും വിമർശനവുമാണ് ഇത്തരമൊരു മഹാസമ്മേളനത്തിലേക്ക് നമ്മെ നയിച്ചിട്ടുള്ളത്. മതേതരത്വ രാഷ്ട്രമെന്ന സനാതന ആശയം ഉയർത്തിപ്പിടിക്കുവാൻ ഭാരതപൈതൃകം എന്നും ശ്രമിച്ചിരുന്നു. ഇന്ത്യൻ ഭരണഘടന ന്യൂനപക്ഷ അവകാശങ്ങളെ വ്യക്തമായി നിർവ്വചിച്ചത് ഇന്ത്യ മഹാരാജ്യത്തിന്റെ ഈ മതേതരത്വ സ്വഭാവം കെട്ടുറപ്പോടെ നിലനിർത്താൻ വേണ്ടിയായിരുന്നു. ന്യൂനപക്ഷ അവകാശങ്ങളിലൂടെ ലഭിച്ചിട്ടുള്ള സ്വാതന്ത്ര്യം ക്രൈസ്തവ ദർശനത്തിൽ അടിയുറച്ചു നിന്നുകൊണ്ട് രാഷ്ട്രപുരോഗതിക്കായി ഉപയോഗിക്കാൻ നാം എക്കാലവും ശ്രമിച്ചിട്ടുണ്ട്. ഭാരതീയ വിദ്യാഭ്യാസ മേഖലയ്ക്ക് ക്രൈസ്തവ സഭകൾ നൽകിയിട്ടുള്ള സംഭാവനകളെ വിമർശകർക്ക് പോലും അവഗണിക്കാൻ കഴിയുകയില്ല. സ്വാതന്ത്ര്യത്തിന്റെ അറുപതാം പിറന്നാൾ ആഘോഷിക്കുന്നതിനു തയ്യാറെടുക്കുന്ന നമ്മുടെ രാജ്യത്തിന്റെ കഴിഞ്ഞകാല ചരിത്രം ഇങ്ങനെയായിരിക്കെ ഇപ്പോൾ വിദ്യാഭ്യാസ മേഖലയിൽ നമുക്ക് നേരേ ഉയരുന്ന ആരോപണങ്ങളുടെ പിന്നിലുള്ള സംഘടിത ശ്രമങ്ങളെ കണ്ടില്ല എന്ന് നടിക്കുവാൻ നമുക്ക് കഴിയുകയില്ല.

"സാമൂഹികനീതി" എന്ന മഹത്തായ ആശയം ഇടയ്ക്കിടയ്ക്ക് ഉന്നയിച്ച് വിദ്യാഭ്യാസ മേഖലയെ കൈയ്യടക്കുവാനാണ് സർക്കാർ ശ്രമിക്കുന്നത്. സാമൂഹിക നീതിയെ പറ്റിയുള്ള ഒരു എരിവും മറ്റൊരു മേഖലയിലും പറയുന്നതല്ലാതെ ഇതുവരെ കണ്ടുതുടങ്ങിയിട്ടില്ല. മാലിന്യ നിർമ്മാർജ്ജനം തുടങ്ങി റോഡു വികസനം വരെയുള്ള സമസ്ത മേഖലയിലും അനുദിനം കോടതികളുടെ ശാസനകൾക്ക് വിധേയമാകുന്ന

സർക്കാർ, വിദ്യാഭ്യാസ മേഖലയെ നവീകരിക്കാൻ എന്ന വ്യാജേന ദ്രുതഗതിയിൽ നടത്തുന്ന സംഘടിത ശ്രമങ്ങളെ സംശയദൃഷ്ടിയോടെ മാത്രമേ വീക്ഷിക്കാൻ നമുക്കു കഴിയുകയുള്ളൂ.

ന്യൂനപക്ഷ അവകാശങ്ങൾ ആരുടെയും ഔദാര്യമല്ല മറിച്ച് അത് ഭരണഘടന നമുക്ക് നൽകുന്ന അവകാശമാണ്. ഇന്ത്യൻ ഭരണഘടനയുടെ 30–ാം വകുപ്പിന്റെ ഒന്നാം അനുച്ഛേദം ഈ അവകാശം ഇങ്ങനെ നിർവ്വചിച്ചിരിക്കുന്നു. *"എല്ലാ ന്യൂനപക്ഷങ്ങൾക്കും അവ മതമോ, ഭാഷയോ അടിസ്ഥാനമായുള്ളതായാലും അവരുടെ ഇഷ്ടപ്രകാരമുള്ള വിദ്യാഭ്യാസ സ്ഥാപനങ്ങൾ സ്ഥാപിക്കുവാനും, ഭരണം നടത്തുവാനും അവകാശം ഉണ്ടായിരിക്കുന്നതാണ്"* ന്യൂനപക്ഷ അവകാശങ്ങളെ കോടതികളിൽ ചോദ്യം ചെയ്തപ്പോളൊക്കെ അനുകൂല വിധികൾ മാത്രമാണ് നമുക്ക് ലഭിച്ചിട്ടുള്ളത്. 1859–ലെ കേരള എഡ്യൂക്കേഷൻ ബിൽ–റഫറൻസ് കേസ് മുതൽ 2005ലെ പി.എ. ഇനാംദാർ കേസ് വരെ ഇതിന് ഉദാഹരണങ്ങൾ ആണ്. ന്യൂനപക്ഷ അവകാശങ്ങൾക്ക് മേലുള്ള സർക്കാരിന്റെ അനാവശ്യ ഇടപെടലുകളെ കോടതികൾ പലപ്പോഴും രൂക്ഷമായി വിമർശിച്ചിട്ടുണ്ട്. 2002 ഒക്ടോബർ മാസം 31–ാം തീയതി സുപ്രീംകോടതിയിൽ വച്ച് ബഹു. ഒരു ജഡ്ജി ജസ്റ്റിസ് റൂമാ പാൽ തന്റെ അഭിപ്രായം ശക്തമായി പറഞ്ഞിട്ടുള്ളത് ഇപ്രകാരമാണ്. *"ന്യൂനപക്ഷങ്ങളുടെ ആവശ്യങ്ങളെ നിർണ്ണയിക്കുവാൻ സർക്കാരിന് അധികാരം നൽകുകയാണെങ്കിൽ ന്യൂനപക്ഷ വിദ്യാഭ്യാസ സ്ഥാപനങ്ങളിൽ പൂർണ്ണമായും നിരോധിക്കപ്പെടേണ്ട സർക്കാരിന്റെ കൈകടത്തലുകൾ അനധികൃതമായ വിധം പുറംവാതിലിൽ കൂടെ അനുവദിക്കുകയായിരിക്കും ചെയ്യുന്നത്."*

ലഭ്യമായ അവകാശങ്ങളെ കവർന്നെടുക്കാൻ ശ്രമിക്കുമ്പോൾ അതിനെ പ്രതിരോധിക്കാനും അതിനെതിരെ പ്രതിഷേധിക്കാനും സ്വാഭാവികമായും നാം ബാധ്യസ്ഥരാകും. അത്തരം ശ്രമങ്ങളെ സമരഭീഷണിയായി കണ്ട് സഭകൾക്ക് പണ്ടുള്ള കരുത്ത് ഇപ്പോഴില്ലെന്നും ഇനിയും ഒന്നിനും ത്രാണിയില്ലെന്നും പ്രചരിപ്പിക്കുന്നവർ പഴയ പാർട്ടിയല്ല ഇപ്പോഴത്തെ പാർട്ടിയെന്ന് ഓർക്കുന്നതും നന്നായിരിക്കും. സാന്റിയാഗോ മാർട്ടിനും, ഫാലിസ് അബുബക്കറും നിറഞ്ഞാടുന്ന പാർട്ടിക്കളങ്ങളിൽ വന്ന മാറ്റങ്ങളെ പറ്റി ഞങ്ങളും ബോധവാന്മാരാണ് എന്ന് ഓർപ്പിക്കുവാൻ ഈ അവസരം ഞാൻ ഉപയോഗിക്കട്ടെ.

നിയമനിർമ്മാണം കൊണ്ടും അധികാര ശക്തികൊണ്ടും കേരളത്തിലെ സ്വാശ്രയമേഖലയെ വരുതിയിൽ നിർത്താനുള്ള ശ്രമങ്ങൾ

കോടതിയുടെ സമയോചിത ഇടപെടൽ മൂലം പരാജയപ്പെട്ടതിന്റെ ജാള്യം മറയ്ക്കാനുള്ള സർക്കാർ ശ്രമത്തിന്റെ ഭാഗമാണ് പഞ്ചായത്ത് രാജിന്റെ പരിധിയിൽ എയ്ഡഡ് സ്കൂളുകളെ കൊണ്ടുവരാനുള്ള സർക്കാരിന്റെ നീക്കം. കേരളത്തിൽ ആകെയുള്ള 12702 സ്കൂളുകളിൽ 7794 സ്കൂളുകളും എയ്ഡഡ് മേഖലയിലാണ്. സർക്കാർ മേഖലയിലെ ഭൂരിപക്ഷ അദ്ധ്യാപക വിദ്യാർത്ഥി സംഘടനകളുടെ നേതൃത്വം മാർക്സിസ്റ്റ് അനുഭാവ സംഘടനകൾക്കാണ്. സർക്കാർ സ്കൂളുകളേക്കാൾ ഏറെയുള്ള എയ്ഡഡ് മേഖലയെ എങ്ങനെ പാർട്ടിയുടെ വരുതിയിലാക്കാം എന്ന തലപുകഞ്ഞ ചിന്തകൾക്കൊടുവിലാണ് ഈ സ്കൂളുകളുടെ നിയന്ത്രണം പഞ്ചായത്തുകളെ ഏൽപ്പിക്കാൻ സർക്കാർ തീരുമാനിച്ചത്.

ഇതുവഴി രണ്ട് പ്രധാന ഗൂഢലക്ഷ്യങ്ങളാണ് സർക്കാരിനുള്ളത്. കേരളത്തിൽ ആകെയുള്ള 999 ഗ്രാമപഞ്ചായത്തുകളിൽ 681–ലും, 53 മുനിസിപ്പാലിറ്റികളിലും 29–ഉം, 152 ബ്ലോക്ക് പഞ്ചായത്തുകളിൽ 110 –ഉം ഇപ്പോൾ എൽ.ഡി.എഫ്. ആണ് ഭരിക്കുന്നത്. ഈ മുൻതൂക്കം മുതലെടുത്ത് പാർട്ടി ലോക്കൽ സഖാക്കളുടെ നിയന്ത്രണത്തിൻ കീഴിൽ കേരളത്തിന്റെ വിദ്യാഭ്യാസ മേഖലയെ എത്തിക്കുക എന്ന ലക്ഷ്യമാണ് ഒന്നാമത്തേത്. രണ്ടാമതായി കേരളത്തിലെ ന്യൂനപക്ഷങ്ങളുടെ കൈകളിലാണ് എയ്ഡഡ് മേഖലയുടെ ഭൂരിഭാഗം എന്നത് സർക്കാരിനെ അസ്വസ്ഥതപ്പെടുത്തുന്നു. കേരളത്തിന്റെ സാംസ്കാരിക രാഷ്ട്രീയ പശ്ചാത്തലത്തിൽ എന്നും ന്യൂനപക്ഷങ്ങൾ നിർണ്ണായക ശക്തി തന്നെയാണ്. ബംഗാൾ പോലെ കേരളത്തെ പാർട്ടിയുടെ സ്ഥിരം കുത്തകയാക്കാൻ കഴിയാതെ പോകുന്നത് ന്യൂനപക്ഷങ്ങളുടെ ഈ അമിതസ്വാധീനം മൂലമാണെന്നാണ് പാർട്ടി സൈദ്ധാന്തികരുടെ കണ്ടെത്തൽ. ന്യൂനപക്ഷങ്ങളെ കഴിയുന്നിടത്തോളം ഭിന്നിപ്പിക്കുക, അവരുടെ അധികാര അവകാശങ്ങൾ എത്രത്തോളം കടിഞ്ഞാൺ ഇടാമോ അത് ചെയ്യുക എന്നതാണ് ഈ സർക്കാരിന്റെ വിദ്യാഭ്യാസ നയം.

കേരളത്തിൽ എപ്പോഴൊക്കെ ഇടതുസർക്കാർ അധികാരത്തിൽ എത്തിയോ അപ്പോൾ ഒക്കെ വിദ്യാഭ്യാസ മേഖലയിൽ വിവാദങ്ങൾ ഉണ്ടായിട്ടുണ്ട്. ബംഗാളിൽ പാഠപുസ്തകങ്ങൾ ഉൾപ്പടെ ഇടതുപക്ഷ ആശയങ്ങൾ കുത്തിനിറയ്ക്കാൻ പാർട്ടിക്ക് കഴിഞ്ഞപ്പോൾ കേരളത്തിൽ അത് കഴിയാതെ പോകുന്നതിന്റെ അസ്വസ്ഥതയാണ് ഇത്തരം നീക്കങ്ങളുടെ പിന്നിൽ.

സ്കൂൾ ഹെഡ്മാസ്റ്റർമാരുടെ ദൈനംദിന മേൽനോട്ടം പഞ്ചായത്തുകളെ ഏല്പിക്കാനുള്ള നീക്കം അധികാര വികേന്ദ്രീകരണത്തിന്റെ ഭാഗമായി സർക്കാർ കൊട്ടിഘോഷിക്കുമ്പോൾ ഈ സംവിധാനം കേരളത്തിന്റെ വിദ്യാഭ്യാസമേഖലയെ അക്ഷരാർത്ഥത്തിൽ താറുമാറാക്കുമെന്ന പരമാർത്ഥം സർക്കാർ വിസ്മരിക്കുന്നു. രാഷ്ട്രീയ പകപോക്കലിന്റെ കുരുക്കിൽ വാർഡുകളുടെ ദൈനംദിന ഭരണം പോലും പലപ്പോഴും പെരുവഴിയിലാക്കപ്പെടുന്ന ദുരവസ്ഥ നാം ദിവസേന കണ്ടുകൊണ്ടിരിക്കുകയാണ്. ഭരണസമിതിയും പ്രതിപക്ഷവും രണ്ടു നിർദ്ദേശങ്ങളുമായി ഹെഡ്മാസ്റ്റർമാരെ സമീപിച്ചാൽ സ്കൂൾ ഭരണവും ഹെഡ്മാസ്റ്ററും ത്രിശങ്കു സ്വർഗ്ഗത്തിലാക്കപ്പെടും. കേരളത്തിലെ പഞ്ചായത്ത് റോഡുകൾക്ക് സമമായി കേരളത്തിലെ വിദ്യാഭ്യാസ മേഖലയും മാറ്റപ്പെടും.

സർക്കാരിന്റെ നിയന്ത്രണത്തിൽ കീഴിലുള്ള സ്കൂളുകൾ പലതും അടച്ചുപൂട്ടൽ ഭീഷണിയുടെ നടുവിലാണ്. കേരളത്തിലാകമാനം ഭീതി വിതയ്ക്കുന്ന മാരകമായ പനിയെ നിയന്ത്രിക്കുവാൻ ഒന്നും ചെയ്യുവാൻ കഴിയാതെ സർക്കാർ നട്ടം തിരിയുന്നു. ഏറെ കൊട്ടുംകുരവയുമായി അവതരിപ്പിച്ച കാർഷീക കടാശ്വാസ കമ്മീഷൻ പേപ്പറുകളിൽ മാത്രം ഒതുങ്ങി നിൽക്കുന്നു. സുനാമി ഫണ്ടുകൾ ശരിയായി വിനിയോഗിക്കുവാൻ ഒരു നല്ല പദ്ധതി രൂപീകരിക്കുവാൻ പോലും സർക്കാരിന് കഴിഞ്ഞിട്ടില്ല. കേരള ജനതയുടെ സാമൂഹ്യനീതിയുടെ ഇത്തരം അടിസ്ഥാനാവശ്യങ്ങൾ ലാഘവത്തോടെ കൈകാര്യം ചെയ്യുന്ന സർക്കാർ വിദ്യാഭ്യാസ മേഖലയിലെ സാമൂഹ്യനീതിയെപ്പറ്റി ആവേശം കൊള്ളുന്നത് ഒരുപോലെ കൗതുകകരവും ദുഃഖകരവുമാണ്. പകർച്ചപ്പനി ബാധിച്ച് അനേകർ കഷ്ടപ്പെടുമ്പോൾ അവരെ ഒരു ചെറിയ പരിധിവരെയെങ്കിലും സഹായിക്കുവാൻ കഴിയുന്ന സ്വാശ്രയ മെഡിക്കൽ കോളജുകൾ തല്ലിത്തകർത്തത് എന്തു സാമൂഹ്യ നീതിയാണ്. കേൾപ്പാൻ ചെവിയുള്ളവൻ കേൾക്കട്ടെ!

വിദ്യാഭ്യാസത്തിന്റെ നന്മ അനുഭവിക്കുന്നത് വ്യക്തികൾ മാത്രമല്ലെന്നും സമൂഹം കൂടിയാണെന്നുമുള്ള തിരിച്ചറിവോടുകൂടി വിദ്യാഭ്യാസ മേഖലയിലെ മാറ്റങ്ങളെ പറ്റിയുള്ള സുതാര്യമായ ചർച്ചകൾക്കാണ് സർക്കാർ നേതൃത്വം കൊടുക്കേണ്ടത്. ചർച്ചകളിലൂടെ ഉരുത്തിരിയുന്ന അഭിപ്രായ സമന്വയത്തിന് പകരം ഏകാധിപത്യപരമായ മാറ്റങ്ങൾ അടിച്ചേൽപ്പിക്കാനുള്ള ശ്രമങ്ങളിൽ നിന്ന് സർക്കാർ പിന്മാറണം. കേരള വിദ്യാഭ്യാസ മേഖലയിൽ ഇന്നു നിലനിൽക്കുന്ന അനി

ശ്ചിതത്വങ്ങൾ അന്യസംസ്ഥാന വിദ്യാഭ്യാസ ലോബിക്ക് മാത്രമാണ് സഹായകമായി തീരുന്നത്. ക്രൈസ്തവസഭകൾക്ക് നീതിയെപറ്റി വ്യക്തമായ ബോദ്ധ്യങ്ങളുണ്ട്. ദൈവനീതിയിൽ അധിഷ്ഠിതമായ സാമൂഹ്യനീതി സംരക്ഷിക്കുവാൻ ക്രൈസ്തവ സഭകൾ എക്കാലവും ബാധ്യസ്ഥരാണ്. അതിനെപറ്റി ആരും വ്യാകുലപ്പെടേണ്ട. സ്വാർത്ഥതാല്പര്യങ്ങളെ മാറ്റിനിർത്തി സുതാര്യ ചർച്ചകൾക്ക് തയ്യാറായാൽ അതാകും കേരളത്തിനും കേരളത്തിന്റെ വിദ്യാഭ്യാസ മേഖലയ്ക്കും അഭികാമ്യം എന്ന് ഓർമ്മിപ്പിക്കട്ടെ. മൂന്നാർ കുടിയൊഴിപ്പിക്കലിന്റെ ആദ്യഘട്ടത്തിൽ നമ്മുടെ ബഹു. മുഖ്യമന്ത്രി കാണിച്ച താല്പര്യവും നിശ്ചയദാർഢ്യവും ഈ കാര്യത്തിലും കാണിച്ച് സുതാര്യ ചർച്ചകൾക്ക് സർക്കാർ തയ്യാറായാൽ അതാകും കേരളത്തിനും കേരളത്തിന്റെ വിദ്യാഭ്യാസമേഖലയ്ക്കും അഭികാമ്യം. □

# ദൃശ്യമാദ്ധ്യമസുവിശേഷീകരണം- കാലഘട്ടത്തിന്റെ അനിവാര്യത

**(പരുമലയിൽ വെച്ച് നടന്ന ദിവ്യ സന്ദേശം നൂറാം എപ്പിസോഡ് ആഘോഷ വേളയിൽ തിരുമേനി നടത്തിയ അദ്ധ്യക്ഷ പ്രസംഗം)**

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ദൃശ്യമാദ്ധ്യമരംഗത്തെ ആദ്യത്തെ ചുവടുവയ്പായ ദിവ്യസന്ദേശം പ്രോഗ്രാമിന്റെ നൂറാം എപ്പിസോഡ് ആഘോഷങ്ങളിൽ ഹൃദയം നിറഞ്ഞ സന്തോഷത്തോടുകൂടിയാണ് ഞാൻ പങ്കെടുക്കുന്നത്. മാദ്ധ്യമസ്വാധീനം ആഴത്തിൽ ത്രസിച്ചുനിൽക്കുന്ന സമകാലീന ചുറ്റുപാടുകളിൽ ദൃശ്യമാദ്ധ്യമങ്ങളോടുള്ള നിഷേധാത്മക സമീപനങ്ങളിൽ നിന്ന് പല ക്രൈസ്തവ സഭകളും പിന്മാറി അവർ സുവിശേഷസത്യങ്ങളും വിശ്വാസ ദർശനങ്ങളും ഫലപ്രദമായി പങ്ക് വയ്ക്കുവാൻ മാദ്ധ്യമസങ്കേതങ്ങൾ കൂടുതലായി ഉപയോഗിച്ചു തുടങ്ങിയിരിക്കുന്നു. നമ്മുടെ സഭയിലെ മേൽപ്പട്ടക്കാരെയും സുവിശേഷ പ്രസംഗകരെയും കോർത്തിണക്കി പരി. എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ അനുവാദത്തോടും ആശിർവാദത്തോടും കൂടി ആരംഭിച്ച ദിവ്യസന്ദേശം പ്രോഗ്രാം നൂറ് എപ്പിസോഡുകൾ പിന്നിട്ട് ശാലേം ടി.വി.യിലെ പ്രചുരപ്രചാരമുള്ള പ്രോഗ്രാമായി മാറിയിരിക്കുന്നു എന്നു കാണുന്നതിൽ നമുക്ക് ഒരുമിച്ചു ദൈവത്തെ

മഹത്വപ്പെടുത്താം.

അനുദിനം മാറ്റങ്ങൾക്ക് വിധേയമായിക്കൊണ്ടിരിക്കുന്ന സമൂഹത്തിന്റെ മാറ്റങ്ങളുടെ സ്വഭാവം വിശകലനം ചെയ്യുമ്പോൾ സഭയുടെ ദൃശ്യമാദ്ധ്യമ സുവിശേഷവൽക്കരണ വിഭാഗം ഏറ്റം അനിവാര്യമായ ഒരു ശുശ്രൂഷാസരണിയാണ്. ദേവാലയത്തിലെത്തി ആരാധനയിൽ സംബന്ധിക്കുവാനോ, പ്രസംഗം കേൾക്കുവാനോ കഴിയാതെ ജോലി സ്ഥലങ്ങളിലും ഹോസ്റ്റൽ മുറികളിലും ഭവനങ്ങളിലും ഒറ്റപ്പെടുന്നവരുടെ എണ്ണം അനുദിനം വർദ്ധിച്ചുകൊണ്ടിരിക്കുന്നു. അബുദാബി സെന്റ് ജോർജ് പള്ളിയുടെ വികാരിയായി സേവനം അനുഷ്ഠിച്ചിരുന്ന വേളകളിൽ മണലാരണ്യത്തിലെ ക്യാമ്പുകളിൽ കഴിയുന്ന സഭാമക്കളുടെ വേദനകൾ നേരിട്ടു മനസ്സിലാക്കുവാൻ എനിക്ക് അവസരം ലഭിച്ചിട്ടുണ്ട്. സഭയുടെ ദൃശ്യമാദ്ധ്യമവിഭാഗത്തിന്റെ ചുമതല പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് എന്നെ എല്പിക്കുമ്പോൾ സന്തോഷത്തോടെ അത് ഏറ്റെടുക്കുവാൻ എനിക്ക് പ്രേരണ നൽകിയ ചേതോവികാരവും ഈ വേദനകൾ തന്നെയാണ്.

ആഴ്ചയിൽ ഒന്നോ രണ്ടോ ദിവസം അര മണിക്കൂർ സമയം പ്രസംഗം സംപ്രേഷണം ചെയ്തത് കൊണ്ടു മാത്രം ഈ ശുശ്രൂഷ പൂർണ്ണമാകുന്നില്ല. ഒരു തുടക്കം എന്ന നിലയിൽ അങ്ങനെയെങ്കിലും ആരംഭിച്ച് നൂറ് എപ്പിസോഡുകൾ പിന്നിടുവാൻ കഴിഞ്ഞതിൽ നമുക്ക് ദൈവത്തെ സ്തുതിക്കാം. എന്നാൽ ഈ മേഖലയിൽ നാം അടിയന്തിരമായി ശ്രദ്ധ പതിപ്പിക്കേണ്ട കാര്യങ്ങൾ ഒട്ടനവധിയാണ്. വെബ്സൈറ്റ് ലോകത്തിലേക്കാണ് നമ്മുടെ യുവതലമുറ ഇന്ന് ഏറെ ആകർഷിക്കപ്പെടുന്നത്. സഭാപിതാക്കന്മാരുടെ ജീവിതം, ആരാധനാ ഗാനങ്ങൾ, പൗരസ്ത്യ വേദശാസ്ത്ര ദർശനങ്ങൾ തുടങ്ങിയവ വെബ്സൈറ്റ് ലോകത്തിൽ എത്തിക്കുവാൻ നമുക്ക് സ്ഥിരം സംവിധാനങ്ങൾ ഉണ്ടാകേണ്ടിയിരിക്കുന്നു. നമ്മുടെ പുരാതനങ്ങളായ ദേവാലയങ്ങളെ ചുറ്റി പറ്റിയുള്ള മതസാഹോദര്യത്തിന്റെയും, വിശുദ്ധിയുടെയും വാമൊഴി പാരമ്പര്യങ്ങൾ ഡോക്യുമെന്ററി തലത്തിൽ ആവിഷ്ക്കരിക്കേണ്ടിയിരിക്കുന്നു. സുറിയാനി ക്രിസ്ത്യാനികളുടെ തനത് കലയായ മാർഗ്ഗംകളിയെപോലുള്ള കലകളുടെ പരിപോഷണത്തിനായി നാം മുന്നോട്ട് ഇറങ്ങേണ്ടിയിരിക്കുന്നു. ഈ കാര്യങ്ങൾ എല്ലാം മനസ്സിൽ വെച്ചുകൊണ്ടാണ് സഭയ്ക്കായി അത്യാധുനികമായി ഒരു ഡിജിറ്റൽ സ്റ്റുഡിയോ എന്ന ആശയം ഞങ്ങൾ ആലോചിച്ച് അതിന്റെ പൂർത്തീകരണത്തിനായി പ്രവർത്തിച്ചുവരുന്നത്.

പരിശുദ്ധ ബാവാതിരുമനസ്സിന്റെ അനുവാദത്തോടുകൂടി ചെങ്ങന്നൂർ ക്രിസ്ത്യൻ കോളേജിന് അടുത്ത് സഭയ്ക്ക് ദാനമായി ലഭിച്ച സ്ഥലത്ത് ഒരു സ്റ്റുഡിയോ ആരംഭിക്കാനുള്ള പ്രാരംഭനടപടികൾ ആരംഭിച്ചു കഴിഞ്ഞ വിവരം ഏവരെയും അറിയിക്കുന്നതിൽ എനിക്ക് അനല്പമായ സന്തോഷമുണ്ട്. ദിവ്യസന്ദേശം പ്രോഗ്രാമിന് ആദ്യമായി ഒരു ലക്ഷം രൂപാ സംഭാവന നൽകിയ ഡീക്കൻ ജോർജ് പൂവത്തൂർ (ഷിക്കാഗോ) ദിവ്യസന്ദേശം പ്രവർത്തകർക്ക് വിദേശനാടുകൾ സന്ദർശിക്കുവാൻ ആവശ്യമായ ക്രമീകരണങ്ങൾ നൽകിയ അജ്മാൻ സണ്ണിയോടും ദിവ്യസന്ദേശം ഡിജിറ്റൽ സ്റ്റുഡിയോയ്ക്ക് ആവശ്യമായ തുക മുഴുവനായി സ്പോൺസർ ചെയ്ത ജോജോ മലേഷ്യയോടും ഉള്ള നന്ദി ഇത്തരുണത്തിൽ രേഖപ്പെടുത്തുന്നു.

ഈ മഹത്തായ ലക്ഷ്യങ്ങൾക്ക് എല്ലാം പ്രേരണയായി തീർന്നത് ദിവ്യസന്ദേശം പ്രോഗ്രാമും അതിന് ലഭിച്ച ആവേശപൂർവ്വമായ പ്രതികരണങ്ങളുമാണ്. ദിവ്യസന്ദേശം പ്രോഗ്രാമിന്റെ വിജയത്തിന്റെ പിന്നിൽ സമർപ്പിതരായ കുറെപേരുടെ പ്രയത്നവും, അദ്ധ്വാനവുമുണ്ട്. ഈ നൂറാം എപ്പിസോഡ് ആഘോഷവേള അവർക്ക് ഏറെ സന്തോഷിക്കുവാൻ കഴിയുന്ന ധന്യമുഹൂർത്തങ്ങളാണ്. കാലത്തിനു മുമ്പേ സഞ്ചരിക്കുന്ന ഉൾക്കാഴ്ചകളുമായി സഭ മുന്നേറേണ്ടിയിരിക്കുന്ന ഈ കാലഘട്ടത്തിൽ ദിവ്യസന്ദേശം പ്രോഗ്രാമിന്റെ സാദ്ധ്യതകൾ അനന്തമാണ്. ഈ മഹത്തായ സംരംഭത്തിൽ നേതൃത്വം നൽകുവാൻ ലഭിച്ച അവസരത്തിന് ദൈവത്തെ സ്തുതിച്ചുകൊണ്ടും, ദൃശ്യമാദ്ധ്യമ രംഗത്ത് ഒരു കുതിച്ചു കയറ്റത്തിന് സഭയെ ദൈവം ബലപ്പെടുത്തുന്ന നല്ല നാളുകളെപ്പറ്റി പ്രതീക്ഷിച്ചുകൊണ്ടും, ദിവ്യസന്ദേശം പ്രോഗ്രാമിന്റെ അരങ്ങിലും, അണിയറയിലും പ്രവർത്തിച്ച എല്ലാവരെയും ഒരിക്കൽ കൂടി അഭിനന്ദിച്ചുകൊണ്ടും ഞാൻ എന്റെ അദ്ധ്യക്ഷപ്രസംഗത്തിൽ നിന്ന് വിരമിക്കുന്നു. ദൈവം പ. സഭയെ അനുഗ്രഹിക്കട്ടെ. ☐

# മനുഷ്യമനസ്സുകളെ കീഴ്പ്പെടുത്തുന്ന ദിവ്യസംഗീതം ഉയരട്ടെ.....

**(2008 ശ്രുതി രാഗോത്സവ വേദിയിൽ നടത്തിയ ഉദ്ഘാടന പ്രസംഗം)**

സഭയുടെ ആരാധനാജീവിതത്തിന്റെ ജീവവായുവായ സംഗീതത്തിന് മുന്തിയ പരിഗണന എക്കാലവും നാം നൽകിയിരുന്നു. ചിട്ടയായും ക്രമീകൃതമായും ആവിഷ്കരിക്കുന്ന ശ്രുതിയും താളവും ലയവുമാണ് പൗരസ്ത്യ ആരാധനയുടെ ശ്രേഷ്ഠത. ഗാനോപകരണങ്ങളുടെ ആധിക്യം സൃഷ്ടിക്കുന്ന ബഹളാത്മകതയെക്കാൾ ഏറെ ആരാധകന്റെ മനസ്സിനെ സൃഷ്ടാവിലേക്ക് നയിക്കുന്ന സംഗീതാത്മകതയ്ക്കാണ് പൗരസ്ത്യ പാരമ്പര്യം എക്കാലവും മുൻതൂക്കം കൊടുത്തിട്ടുള്ളത്. പോപ്പ് മ്യൂസിക്കിനെപ്പോലും അമ്പരിപ്പിക്കുന്ന വിധത്തിൽ ഗാനോപകരണങ്ങൾ സൃഷ്ടിക്കുന്ന ശബ്ദവീചികൾ അണിയിച്ചൊരുക്കുന്ന ഉന്മാദോന്മത്ത അവസ്ഥയെ പരിശുദ്ധാത്മാവിന്റെ നിറവായി വ്യാഖ്യാനിച്ച് വികലമാക്കുന്ന ശൈലിയും നമുക്ക് ചുറ്റുപാടും വളർന്ന് പന്തലിക്കുന്നുണ്ട്.

പൗരസ്ത്യസഭയുടെ ആരാധനാസംഗീതം ഏറെ ശ്രേഷ്ഠവും പവിത്രവുമാണ്. പൗരസ്ത്യപാരമ്പര്യത്തിലെ ഗാനങ്ങളുടെ അഷ്ടഗാനാലാപനശൈലി ഏറെ ശ്രദ്ധേയമാണ്. ധ്യാനത്തോടും ഉപവാസത്തോടും ജീവിച്ച ധന്യാത്മാക്കളുടെ നിരന്തര തപസ്യയുടെ ഫലമായിട്ടാണ് ഈ അപൂർവ്വ ഗാനാലാപനശൈലി നമുക്ക് ലഭിച്ചത് എന്നത് നാം വിസ്മരിച്ചുകൂടാ. ഗാനവും ഗാനാലാപനവും ഗാനശൈലിയും സ്വന്തം ബുദ്ധിവൈഭവങ്ങളിൽ നിന്നല്ല മറിച്ച് ദൈവത്തെ അന്വേഷിക്കുന്ന സ്വയം പരിത്യാഗികളായ ശുദ്ധാത്മാക്കളുടെ മനസ്സിൽനിന്നാണെന്നാണ് പൗരസ്ത്യപാരമ്പര്യം വിശ്വസിക്കുന്നത്. അതുകൊണ്ടുതന്നെ സഭയുടെ ആരാധനാജീവിതത്തിൽ സംഗീതം ഒരു ആസ്വാദനകലയല്ല മറിച്ച് അത് ആരാധകനെ ദൈവത്തിങ്കലേക്ക് നയിക്കുന്ന ആത്മീയ ഉപാധിയാണ്.

സംഗീതത്തിന് അതുല്യമായ സംഭാവനകൾ നൽകിയ ഭാരതീയ പാരമ്പര്യത്തിന്റെ ഭാഗമാണ് നമ്മൾ എന്നത് ഒരിക്കലും വിസ്മരിക്കാൻ പാടില്ലാത്ത യാഥാർത്ഥ്യമാണ്. സരിഗമപധനിസയുടെ സ്വരലയവിന്യാസങ്ങളും, രാഗഭാവങ്ങളും ആരോഹണ അവരോഹണക്രമങ്ങളും ലോക

സംഗീതശാഖയ്ക്ക് നൽകിയ സംഭാവനകൾ വർണ്ണനാതീതമാണ്. ഇവിടെ മലങ്കര ഓർത്തഡോക്സ് സഭയുടെ ആരാധനാസംഗീത വിഭാഗത്തിന്റെ മുമ്പിലുള്ള സാദ്ധ്യത അനന്തമാണ്. അതുല്യമായ പൗരസ്ത്യ പാരമ്പര്യവും ശ്രേഷ്ഠമായ ഭാരതീയ പാരമ്പരവും സമന്വയിപ്പിക്കുന്ന സംഗീതവിസ്മയങ്ങൾ വിരിയിച്ച് എടുക്കാൻ നമുക്ക് മുമ്പിൽ ഏറെ സാദ്ധ്യതകളാണ് ഉള്ളത്. സംസ്കൃതത്തിലും സുറിയാനിയിലും ഭാഷാ പ്രാവീണ്യമുള്ളവരും പൗരസ്ത്യവും ഭാരതീയവുമായ ഗാനവീചികൾ ഹൃദിസ്ഥമാക്കിയിട്ടുള്ളവരും സംഗമിക്കുന്ന നിമിഷങ്ങളിൽ മാത്രമേ ഈ സംഗീത ഉപഹാരം ലോകത്തിന് സംഭാവന നൽകുവാൻ കഴിയുകയുള്ളൂ.

സംഗീതലോകത്തിലെ വ്യത്യസ്തങ്ങളായ സമീപനങ്ങളെ പരിചയപ്പെടുവാനും പഠിക്കുവാനും ആസ്വദിക്കുവാനും ഉള്ള നല്ല അവസരങ്ങളായി രാഗോത്സവവേദികൾ മാറ്റപ്പെടുന്നതിൽ എനിക്ക് സന്തോഷമുണ്ട്. കഴിഞ്ഞ വർഷങ്ങളിൽ സംഘടിപ്പിക്കപ്പെട്ട രാഗോത്സവങ്ങൾക്ക് ലഭിച്ച ജന പിന്തുണയും ആവേശവുമാണ് ഈ വർഷവും വ്യത്യസ്തങ്ങളായ വിഭവങ്ങളെ കോർത്തിണക്കിക്കൊണ്ട് ശ്രുതി രാഗോത്സവ് 2008 സംഘടിപ്പിക്കുവാൻ ഞങ്ങളെ പ്രേരിപ്പിക്കുന്നത്.

ഭാരതത്തിലെ തനതുകലകളുടെ പ്രോത്സാഹനത്തിന് ഒരു ഫൈനാൻസ് കോളേജ് നമ്മുടെ സ്വപ്നവും ഈ കാലഘട്ടത്തിന്റെ ആവശ്യവുമാണ്. തനത് പാരമ്പര്യകലകളുടെയും ശില്പനിർമ്മാണ ചാരുതകളുടെയും അനന്ത സാദ്ധ്യതകളെ കണ്ടെത്താനുള്ള തീർത്ഥാടനത്തിന്റെ കാലം സമാഗതമായി. ഈ തീർത്ഥാടകർക്ക് വഴിവെളിച്ചം ചൊരിയുന്ന വഴിവിളക്കുകളെ നിർമ്മിക്കുക എന്നതാണ് നമ്മുടെ പരമപ്രധാനമായ കർത്തവ്യവും നിയോഗവും. □

# സഭയിൽ പ്രാർത്ഥനായോഗ ത്തിന്റെ പ്രസക്തി

## (അഖില മലങ്കര പ്രാർത്ഥനായോഗം വാർഷിക സമ്മേളനത്തിൽ നടത്തിയ ആമുഖ സന്ദേശം)

മലങ്കര ഓർത്തഡോക്സ് സഭയുടെ ആത്മീയ വളർച്ചയുടെ പാതയിൽ പ്രാർത്ഥനായോഗങ്ങൾക്ക് അതി പ്രമുഖമായ സ്ഥാനമുണ്ട്. സഭാമക്കൾക്ക് ഒന്നിച്ചുകൂടി വരുവാനും പ്രാർത്ഥനയിൽ ശക്തിപ്പെടുവാനും കഴിയുക എന്നുള്ളത് പ്രാർത്ഥനായോഗത്തിന്റെ സ്ഥാപന ഉദ്ദേശങ്ങളിൽ ഒന്നാണ്. പ്രാർത്ഥനാ യോഗത്തിന്റെ പ്രസിഡന്റായി സ്ഥാനമേറ്റതു മുതൽ പ്രാർത്ഥനായോഗത്തിന്റെ സഭയിലുള്ള നിർണ്ണായ സ്വാധീനത്തിന്റെ സാദ്ധ്യതകൾ മനസ്സിലാക്കി വ്യത്യസ്തങ്ങളായ പരിപാടികൾ ആവിഷ്കരിച്ച് നടപ്പിലാക്കി വരുന്നു. എല്ലാ വർഷവും സെപ്റ്റംബർ മാസം ആദ്യ ഞായറാഴ്ച മദ്ധ്യസ്ഥ പ്രാർത്ഥനാദിനമായി ക്രമീകരിച്ച് വിപുലമായി നടത്തി വരുന്നു.

അനുദിനം മാറി വരുന്ന വിശ്വാസികളുടെ ജീവിത സാഹചര്യങ്ങൾ പ്രാർത്ഥനായോഗത്തിന്റെ പ്രസക്തി വർദ്ധിപ്പിക്കുന്നു. ഭാഗ്യനിർഭാഗ്യങ്ങൾ മാറി മറയുന്ന സമകാലീന ചുറ്റുപാടുകളിൽ ആശ്വാസത്തിനും സാന്ത്വനത്തിനും മുഖാന്തിരങ്ങൾ ആയി മാറുന്ന കൂടിവരവുകൾ സഭയിൽ ശക്തമാകേണ്ടിയിരിക്കുന്നു. പ്രതിസന്ധികളിൽ തങ്ങളുടെ കൂടെ സഞ്ചരിക്കുന്ന സഭയെ പറ്റിയാണ് ഇന്ന് വിശ്വാസികൾ സ്വപ്നം കാണുന്നത്. വിശ്വാസികളുടെ ആവശ്യങ്ങളും നൊമ്പരങ്ങളും പങ്കുവയ്ക്കുന്ന വേദിയായി നമ്മുടെ പ്രാർത്ഥനാ യോഗങ്ങൾ തീരേണ്ടിയിരിക്കുന്നു. ഇടവക മാനേജിംഗ് കമ്മിറ്റിയിലേക്ക് കയറിപ്പറ്റുവാൻ ഒരു ചവിട്ടുപടിയായി മാത്രം പ്രാർത്ഥനാ യോഗത്തെ കാണുന്ന രീതി അവസാനിപ്പിക്കണം. ഒരു ചടങ്ങുതീർക്കുന്ന ലാഘവത്തോടെ പ്രാർത്ഥനാ യോഗങ്ങളെ തീർക്കുന്ന പ്രവർത്തനങ്ങളും ഒട്ടും പ്രോത്സാഹനജനകമല്ല. ആവശ്യങ്ങളുമായി തങ്ങളുടെ അടുക്കലേക്ക് വരുന്നവരെ മാത്രം പരിഗണിക്കുന്ന പരമ്പരാഗത ശൈലി ഓരോ പ്രാർത്ഥനാ യോഗാംഗവും കൈവരിക്കണം.

സഭയുടെ വിശ്വാസത്തെ പറ്റി മനസ്സിലാക്കാനും പ്രചരിപ്പിക്കുവാനും ഉള്ള വേദിയായി നമ്മുടെ പ്രാർത്ഥനായോഗങ്ങൾ മാറണം. മറ്റു

പല സഭകളുടെയും പ്രാർത്ഥനാശൈലികളിൽ ആകൃഷ്ടരായി അതിനെ അതേപടി അനുകരിക്കുന്ന പ്രവണത പലയിടത്തും കണ്ടുവരുന്നു. ഇതു വിശ്വാസികളിൽ തെറ്റിദ്ധാരണകൾ ഉളവാക്കാനേ പ്രയോജനപ്പെടുകയുള്ളൂ. ദൈവീക വചന ശുശ്രൂഷാരംഗത്തേക്ക് അൽമായരും കൂടുതലായി കടന്നുവരേണ്ടിയിരിക്കുന്നു. എന്നാൽ ഇപ്രകാരം കടന്നുവരുന്നവർ സഭയുടെ അൽമായ വേദശാസ്ത്ര പദ്ധതിയായ ദിവ്യബോധനം കോഴ്സുകളിൽ ഏതെങ്കിലും ഒരു ഡിഗ്രി കരസ്ഥമാക്കിയവർ ആയിരിക്കണം.

പ്രാദേശിക വാദത്തിന്റെയും കുടുംബനീരസങ്ങളുടെയും സ്വാധീനം ചില പ്രാർത്ഥനായോഗങ്ങളെ ദുർബലപ്പെടുത്തുന്നതായും നമ്മുടെ ശ്രദ്ധയിൽപ്പെട്ടിട്ടുണ്ട്. എന്നാൽ ഇത്തരം ചിന്താഗതികൾ പാടേ മാറി ക്രിസ്തുവിലുള്ള സ്നേഹത്തിൽ ഐക്യപ്പെട്ട് യഥാർത്ഥമായ കൂട്ടായ്മ ആചരിക്കുവാൻ കഴിയണം. വ്യക്തിബന്ധങ്ങളുടെ മധുരിമ നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്ന ഒരു കാലഘട്ടത്തിലാണ് നാം ജീവിക്കുന്നത്. നഗരസ്വഭാവത്തിന്റെ (City Culture) സ്വാധീനവും സ്വകാര്യ താല്പര്യങ്ങളെ മാത്രം ഊതിവീർപ്പിക്കുന്ന ഉപഭോഗ സംസ്കാരത്തിന്റെ (Consumeristic Culture) കടന്നുകയറ്റവും ഒക്കെ മനുഷ്യനെ കൂടുതൽ സ്വാർത്ഥരാക്കുന്ന കാലഘട്ടത്തിലാണ് നാം ജീവിക്കുന്നത്. ഇവിടെ ക്രിസ്തു യേശുവിലുള്ള ഐക്യത്തിന്റെയും പരസ്പര സഹകരണത്തിന്റെയും ഉദാത്തമായ വേദിയായി പ്രാർത്ഥനായോഗങ്ങൾ മാറണം.

നമ്മുടെ പല ഇടവകകളിലും പ്രത്യേകിച്ച് വലിയ ഇടവകയിൽ പുരോഹിതന്മാരുടെ ശ്രദ്ധ എല്ലായിടത്തും എത്തിച്ചേരുവാൻ കഴിയുന്നില്ല. ഇത്തരം സാഹചര്യങ്ങളെ ചൂഷണം ചെയ്തു നമ്മുടെ വിശ്വാസികളെ ധാരാളമായി വിവിധ സഭകളിലേക്ക് കൂട്ടിക്കൊണ്ടുപോകുന്നുണ്ട്. ഓരോ പ്രദേശത്തും ക്രമീകരിച്ചിരിക്കുന്ന പ്രാർത്ഥനായോഗങ്ങൾ ക്രിയാത്മകമായി പ്രവർത്തിച്ചാൽ ഈ ആപൽക്കരമായ പ്രവണതകളെ ചെറുത്തു തോൽപ്പിക്കാൻ കഴിയും. രോഗത്തിലും ദുഃഖത്തിലും ഇരിക്കുന്ന വ്യക്തികളെ പറ്റിയുള്ള വിവരങ്ങൾ വികാരിമാർക്ക് യഥാസമയം കൈമാറുവാൻ പ്രാർത്ഥനായോഗത്തിന്റെ ചുമതലയിൽപ്പെട്ടവർക്ക് കഴിയണം. കാരണം ഇത്തരം സാഹചര്യങ്ങളെ മുതലെടുത്താണ് കൂടുതൽ സഭാപരിവർത്തനങ്ങൾ നടക്കുന്നത്. സഭയുടെ മിഷണറിപ്രവർത്തനങ്ങളിൽ ഞാനും പങ്കുചേരേണ്ടവനാണെന്നുള്ള ബോധം ഓരോ പ്രാർത്ഥനായോഗാംഗത്തെയും ഭരിക്കണം.

സാമൂഹികമായ പ്രതിബദ്ധതയും നമ്മുടെ പ്രാർത്ഥനായോഗത്തിന്റെ അടിസ്ഥാനമാകണം ദുഃഖങ്ങൾ ദുഃസ്സഹമാകുമ്പോൾ തുണ്ടുകയറിൽ ജീവിതത്തിന് വിരാമമിടുന്നവരുടെ എണ്ണം കേരളത്തിൽ അനുദിനം വർദ്ധിച്ചുകൊണ്ടിരിക്കുകയാണ്. ദൈവത്തിന്റെ സ്വന്തം നാട്ടിൽ 35 പേർ പ്രതിദിനം ആത്മഹത്യ ചെയ്യുന്നു, 56 പേർ ആത്മഹത്യയ്ക്കു ശ്രമിക്കുന്നു. പരാജയത്തിന്റെയും നിരാശയുടെയും തിക്താനുഭവങ്ങൾ ഉണ്ടാകുമ്പോൾ മദ്യത്തിലും മയക്കുമരുന്നിലും അഭയം തേടുന്നവർ നിരവധി. കേരളത്തിലെ പ്രധാന നഗരങ്ങളിലെ യുവജനങ്ങളിൽ നല്ല ശതമാനവും ജീവിതയാഥാർത്ഥ്യങ്ങളെ സമചിത്തതയോടെ അഭിമുഖീകരിക്കുവാൻ കെൽപില്ലാത്തവരാണെന്നും അവർ കൂടുതലും മയക്കുമരുന്നിൽ ആശ്രയിക്കുന്നവരുമാണെന്നാണ് കണക്കുകൾ വ്യക്തമാക്കുന്നത്. മറ്റുള്ളവരുടെ വേദനയിൽ പങ്കുചേരുവാൻ കഴിയുന്ന വിശാല മനസ്ഥിതി നാം കൈവരിക്കണം. വിശാല മനസ്ഥിതികൾ ആവശ്യമാണെന്ന് യാക്കോബ് ശ്ലീഹാ പഠിപ്പിക്കുന്നു. പിതാവായ ദൈവത്തിന്റെ മുമ്പിൽ പരിശുദ്ധവും നിഷ്കളങ്കവുമായ ഭക്തി ഇതാകുന്നു. അനാഥരുടെയും വിധവകളുടെയും ഞെരുക്കങ്ങളിൽ അവരുടെ സഹായത്തിനായെത്തുക (യാക്കോബ് 1:27) പ്രവർത്തികൾ കൂടാതെയുള്ള വിശ്വാസം നിർജീവമാകുന്നു എന്ന് പൗലോസ് ശ്ലീഹായും പഠിപ്പിക്കുന്നു (ഗലാത്യർ 5:6) വിശക്കുന്നവനായി ആഹാരം പങ്കുവയ്ക്കുകയും, ഭവനരഹിതനെ വീട്ടിൽ സ്വീകരിക്കുകയും നഗ്നനെ ഉടുപ്പിക്കുകയും മർദ്ദിതരെ സൗഖ്യമാക്കുകയും ചെയ്യുന്നതിന് തയ്യാറാകാത്തവരുടെ ബലികളും കാഴ്ചകളും ദൈവസന്നിധിയിൽ സ്വീകാര്യമാകില്ലെന്ന് (യെശ 1:10–18) യെശയ്യാ പ്രവാചകൻ ഓർമ്മിപ്പിക്കുന്നു.

21–ാം നൂറ്റാണ്ടിലെ വ്യത്യസ്ഥങ്ങളായ ചുറ്റുപാടുകൾ ഉയർത്തിയിരിക്കുന്ന പ്രതിസന്ധികളെ അതിജീവിച്ച് കൂടുതൽ കരുത്തോടെ നമ്മുടെ സഭ മുന്നേറണമെങ്കിൽ, പ്രാർത്ഥനായോഗങ്ങൾ സഭയുടെ ദർശനവും വിശ്വാസ പൈതൃകങ്ങളും ക്രിയാത്മകമായി പങ്കുവയ്ക്കുവാൻ നമ്മൾക്ക് കഴിയണം. ☐

# കാലത്തെ അതിജീവിച്ച കർമ്മയോഗി

നൂറിലധികം വർഷം കേരള ക്രൈസ്തവ നഭോമണ്ഡലത്തിൽ നിറഞ്ഞു നിന്നിരുന്ന ആത്മീയ ചൈതന്യമാണ് പരിശുദ്ധ പരുമല തിരുമേനി. കൊഴിഞ്ഞുപോയ നൂറിലധികം വർഷങ്ങൾക്ക് ഒട്ടും പോറൽ ഏൽപ്പിക്കുവാൻ കഴിയാതെ ഇന്നും അനേകം ഭക്തജനങ്ങളെ തന്റെ കബറിങ്കലേക്ക് ആകർഷിക്കുന്ന ആത്മീയചൈതന്യമാണ് മലങ്കരയുടെ മഹാപരിശുദ്ധനായ പരുമല കൊച്ചുതിരുമേനി. അതുകൊണ്ട് തന്നെ പരുമല തിരുമേനിയുടെ ആത്മീയ ചൈതന്യം നൂറ്റാണ്ടുകളെ ഭേദിക്കുന്നതാണ്.

ഈ നൂറ്റാണ്ടിനെ ആത്മീയ വിപ്ലവത്തിന്റെ നൂറ്റാണ്ട് എന്ന് വിശേഷിപ്പിച്ച് കാണാറുണ്ട്. ആത്മീയ വിപ്ലവം എന്ന് അവകാശപ്പെടുന്നുണ്ടെങ്കിലും ജനഹൃദയങ്ങളിൽ നിലനിൽക്കുന്ന ആത്മീയ മാതൃകകൾ ഉണ്ടാകുന്നില്ല. ആത്മീയതയിൽ വിപ്ലവങ്ങൾ സൃഷ്ടിക്കുന്നവരെന്ന് സ്വയം അവകാശപ്പെടുന്നവർ കേവലം ചില വർഷങ്ങൾക്കുള്ളിൽ അപ്രത്യക്ഷരായിക്കൊണ്ടിരിക്കുന്ന കാഴ്ചയാണ് നാം കാണുന്നത്.

ഇവിടെയാണ് മരണശേഷവും പിന്നെയും നൂറിലധികം വർഷങ്ങൾ പിന്നിടുന്ന പരുമല തിരുമേനിയുടെ ആത്മീയ ചൈതന്യത്തിന്റെ പ്രസക്തി. പരുമല തിരുമേനിയുടെ ആത്മീയചൈതന്യം നൂറ്റാണ്ടുകളെ ഭേദിച്ചത് തിരുമേനി യഥാർത്ഥ ഭക്തിയുടെ പ്രചാരകനും പ്രവാചകനുമായതുകൊണ്ടാണ്. അനാഥരുടെയും വിധവമാരുടെയും സങ്കടത്തിൽ പങ്കുചേരുന്ന **“പങ്കുചേരലിന്റെ തലവും”**, ലോകത്തിന്റെ കളങ്കം പറ്റാതെ തന്നെത്തന്നെ സൂക്ഷിക്കുന്ന **“സമർപ്പണത്തിന്റെ തലവും”** കൂടിചേരുന്നതാണ് യഥാർത്ഥ ഭക്തിയുടെയും ഭക്തരുടെയും സ്വഭാവമെന്ന് വേദപുസ്തകം പഠിപ്പിക്കുന്നു. (യാക്കോബ് 1:27)

“ദൈവമേ ഭക്തന്മാർ ഇല്ലാതെ പോകുന്നു” എന്ന് വേദപുസ്തകം വിലപിക്കുന്നു എങ്കിലും നമുക്ക് ചുറ്റും ഭക്തന്മാർ ധാരാളം ആണ്! ഭക്തിയുടെ പാരമ്യത്തിൽ സ്വയം ദൈവമായ പ്രഖ്യാപിക്കുന്ന കുട്ടി ദൈവങ്ങൾ തുടങ്ങി ഭക്തിക്ക് പരസ്യങ്ങളിലൂടെ പബ്ലിസിറ്റി നൽകി മാർക്കറ്റ് കണ്ട് എത്തുന്ന കച്ചവട ആദ്ധ്യാത്മികത (Marketing spirituality)വരെ കാര്യങ്ങൾ എത്തിനിൽക്കുന്നു. ഇങ്ങനെ ഭക്തിയുടെ വികല രൂപങ്ങൾ പിറക്കുമ്പോൾ എങ്ങനെയാണ് ഭക്തനെയും ഭക്തിയെയും തിരച്ചറിയേണ്ടത് എന്ന് യാക്കോബ് ശ്ലീഹാ നമ്മെ പഠിപ്പിക്കുന്നു.

പരുമല തിരുമേനിയുടെ ജീവിതവും ദർശനവും വേദപുസ്തകം വിഭാവവനം ചെയ്യുന്ന യഥാർത്ഥ ഭക്തിയുടെ രണ്ടു തലങ്ങളെ വെളിവാക്കുന്നതാണ്.

### 1. പങ്കുചേരലിന്റെ തലം (Social dimension of spirituality)

പ്രാർത്ഥനയും, ഉപവാസവുമായി പരുമലയിൽ മാത്രം ഒതുങ്ങികൂടിയ വ്യക്തിത്വമായിട്ടല്ല മറിച്ച് സമൂഹത്തിന്റെ വ്യത്യസ്തങ്ങളായ വിഷയങ്ങളിൽ പങ്ക് ചേർന്ന തിരുമേനിയെപ്പറ്റിയാണ് അദ്ദേഹത്തിന്റെ ജീവചരിത്രം സംസാ

രിക്കുന്നത്. ജാതി വ്യവസ്ഥ ശക്തമായി നിലനിന്നിരുന്ന കാലഘട്ടത്തിൽ "പുറ ജാതി മിഷൻ" ആരംഭിച്ച് വിപ്ലവകരമായ മാറ്റങ്ങൾക്ക് ആരംഭം കുറിച്ച സാമൂഹ്യ പരിഷ്കർത്താവാണ് പരുമല കൊച്ചുതിരുമേനി. തീണ്ടലും തൊടീലും ശക്തമായി നിലനിന്നിരുന്ന സാഹചര്യത്തിൽ സ്വന്തം കൈകൊണ്ട് പുറജാതി വിഭാഗത്തിപ്പെട്ടവരെ മാമോദീസാ മുക്കുന്ന തിരുമേനി അയിത്ത മനോഭാവങ്ങൾക്കെതിരെ ശക്തമായ നിലപാടുകളാണ് കൈക്കൊണ്ടത്. അവർക്കായി കാളികുന്ന്, ചെന്നിത്തല, പുതുപ്പള്ളി തുടങ്ങിയ ദേവാലയങ്ങൾ നിർമ്മിച്ച് തിരുമേനി ഈ മാറ്റങ്ങൾക്ക് ത്വരിതവേഗം നൽകി. വിദ്യാഭ്യാസ സൗകര്യങ്ങൾ സമൂഹത്തിൽ ചെറിയ ഒരു വിഭാഗത്തിനു മാത്രം ലഭിച്ചിരുന്ന വേളയിൽ എല്ലാവർക്കും വിദ്യാഭ്യാസം ലഭിക്കാനായി സ്കൂൾ ആരംഭിച്ച തിരുമേനി സഭയുടെ വിദ്യാഭ്യാസ ദർശനങ്ങളുടെ പ്രാരംഭ ശില്പിയാണ്. ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന്റെ മേന്മ മനസ്സിലാക്കി അതിനെ പ്രോത്സാഹിപ്പിച്ച മുനിശ്രേഷ്ടൻ സാമൂഹിക മാറ്റങ്ങളെ തിരിച്ചറിഞ്ഞ ആത്മീയ ആചാര്യനായിരുന്നു. ശീമയാത്രയ്ക്ക് ശേഷം തിരുമേനി ചെയ്ത പ്രസംഗം ഇത് വ്യക്തമാക്കുന്നു. **"ഈ നാട്ടിൽ അജ്ഞാനികളായി ദാരിദ്ര്യത്തിൽ മുഴുകി പാപം ചെയ്തും, കഷ്ടപ്പെട്ടും കഴിയുന്ന അനവധി ആളുകൾ ഉണ്ട്. ഈ സാധുക്കൾക്ക് സത്യമായ വിശ്വാസം ഉണ്ടാകേണ്ടതും അവരുടെ കഷ്ടപ്പാടുകൾ തീർക്കേണ്ടതും, അവർക്ക് അറിവുണ്ടാക്കി കൊടുക്കേണ്ടതും നമ്മുടെ മുഖ്യമായ കർത്തവ്യമാകുന്നു".**

**2. വ്യക്തിപരമായ സമർപ്പണത്തിന്റെ തലം (Personal dimension of spirituality)**

''ലോകത്തിന്റെ കളങ്കം പറ്റാതെ തന്നെത്തന്നെ സൂക്ഷിക്കുന്ന ഉത്തരവാദിത്വം ഒരു ഭക്തനുണ്ട് എന്ന് യാക്കോബ് ശ്ലീഹാ സാക്ഷിക്കുന്നു. വ്യക്തിപരമായ ജീവിതവിശുദ്ധി കാത്തുപരിപാലിക്കുക എന്നത് പലപ്പോഴും പലരും അവഗണിക്കാറുണ്ട്. സാമൂഹിക പ്രതിബദ്ധതയുടെ പേരിൽ വ്യക്തിപരമായ ജീവിതത്തിൽ എന്തുമാകാം എന്ന ചിന്താഗതി ചിലരിലെങ്കിലും വളരെ ശക്തമാണ്. എന്നാൽ ജീവിതവിശുദ്ധി ഇല്ലാത്ത സാമൂഹിക പ്രതിബദ്ധതയും സാമൂഹിക പ്രതിബദ്ധതയില്ലാത്ത ജീവിതവിശുദ്ധിയും ഭക്തിയുടെ വികലരൂപങ്ങൾ മാത്രമാണ്. ജീവിതവിശുദ്ധിയിലൂന്നിയുള്ള സാമൂഹിക പ്രതിബദ്ധതയ്ക്കാണ് പൗരസ്ത്യപാരമ്പര്യം മുൻതൂക്കം കൊടുക്കുന്നത്. ഈ പൗരസ്ത്യ പാരമ്പര്യത്തിന്റെ യഥാർത്ഥ മാതൃകയാണ് പരുമല കൊച്ചുതിരുമേനി. ഉഗ്രമായ വ്രതാനുഷ്ഠാനങ്ങളാൽ വ്യക്തിപരമായ ജീവിതവിശുദ്ധിക്ക് മാറ്റു വർദ്ധിപ്പിച്ച മുനിശ്രേഷ്ഠനാണ് പരുമല തിരുമേനി. അണുവിട വിട്ടുവീഴ്ച ചെയ്യാത്ത വ്യക്തിത്വം ആയിരുന്നു തിരുമേനിയുടേത്. പരുമല തിരുമേനിയുടെ പെരുനാളിന്റെ പെങ്കീസാ നമസ്കാരത്തിൽ സന്ധ്യയുടെ സെദറായിൽ ഇങ്ങനെ വായിക്കുന്നു. **"തുടരെയുള്ള നോമ്പ് അനുഷ്ഠാനങ്ങളാലും, മുടങ്ങാത്ത പ്രാർത്ഥനകളാലും, ദൈവിക ധ്യാനത്താലും, രാത്രിയാമങ്ങളിലെ**

**ജാഗരണങ്ങളാലും വ്രതനിഷ്ഠനായി ജീവിച്ച്, സ്വന്ത ശരീരത്തെ ക്ഷീണിപ്പിക്കുകയും സ്വന്തം ആത്മാവിനെ പ്രകാശിപ്പിക്കുകയും ചെയ്തു".** വ്രതത്തിന്റെയും ഉപവാസത്തിന്റെയും കാർക്കശ്യം മൂലമാണ് തിരുമേനി ഉദരസംബന്ധമായ രോഗത്തിന് ബാധിതൻ ആയി മാറുന്നത്. തന്നെ ബാധിച്ചിരുന്ന രോഗത്തിന്റെ നടുവിൽപോലും നോമ്പ് അനുഷ്ഠാനങ്ങൾക്ക് മുടക്കം വരാത്ത തിരുമേനിയുടെ ചരിത്രം യഥാർത്ഥ ഭക്തന്റെ തന്നെയാണ്. പ്രാർത്ഥനാ ജീവിതത്തിൽ മാത്രമായിരുന്നില്ല പിതാവിന്റെ വിശുദ്ധി. തന്റെ പ്രവർത്തനത്തിലും, വാക്കുകളിലും ആ വിശുദ്ധി കാത്തുസൂക്ഷിച്ചിരുന്നു. ഉദാ: കരിങ്ങാത്ര കുരിശിൻതൊട്ടി കേസ്. താൻ ആ കുരിശിൻ തൊട്ടിയിൽ ധൂപം വച്ചിട്ടില്ല എന്ന് കോടതിയിൽ മൊഴി കൊടുത്താൽ തന്റെ വിശ്വാസികൾ പ്രതികൾ ആകുകയില്ല. പലരും തിരുമേനിയെ നിർബ്ബന്ധിച്ചു. എന്നിട്ടും കോടതിയിൽ തിരുമേനിയുടെ മറുപടി "ഉവ്വ്" എന്നായിരുന്നു.

യഥാർത്ഥ ഭക്തന്മാർ മരിക്കുന്നില്ല. അവർ തങ്ങളുടെ വിശ്വാസത്താൽ നീതിമാനായി എന്നേക്കും ജീവിക്കും. അവർ ആകാശമണ്ഡലത്തിലെ പ്രഭ പോലെയും പലരെയും നീതിയിലേക്ക് തിരിക്കുന്ന നക്ഷത്രങ്ങളെപ്പോലെയും എന്നും എന്നേക്കും പ്രകാശിക്കും. (ദാനി. 12:3) □

# അനുതാപവും സമർപ്പണവും

സമ്പൂർണ്ണ ഹൃദയത്തോടുകൂടിയുള്ള ദൈവവിശ്വാസത്തിന് പ്രതിബന്ധമായി നിൽക്കുന്നവയിൽ നിന്നുള്ള തിരിച്ചു വരവിനെയാണ് സുവിശേഷങ്ങൾ അനുതാപം എന്ന പദംകൊണ്ട് അർത്ഥമാകുന്നത്. അനുതാപം എന്ന പദത്തിന്റെ ഗ്രീക്ക് മൂലാർത്ഥമായ മെറ്റോനോയിയോ (Metanoia) യുടെ അർത്ഥതലങ്ങൾ കൂടുതൽ വിശാലമാണ്. ഒരു മനുഷ്യന്റെ മനസ്സിന്റെയും ചിന്താഗതികളുടെയും സമ്പൂർണ്ണ മാറ്റമാണ് (a change of mind or thinking) മെറ്റാനോയിയോ എന്ന പദം അർത്ഥമാകുന്നത്. ദൈവകോപത്തിൽ നിന്നുള്ള വിടുതൽ, അച്ചടക്ക നടപടികളിൽ നിന്നുള്ള വിമോചനം, വ്യക്തിപരമായ പാപങ്ങളിൽ നിന്നുള്ള വീണ്ടെടുപ്പ് തുടങ്ങിയ ആശയവുമായി ബന്ധപ്പെട്ടാണ് പഴയനിയമത്തിൽ അനുതാപം ചർച്ച ചെയ്യപ്പെടുന്നത്. അതിതീക്ഷ്ണമായ പ്രവാചക ശബ്ദങ്ങളാണ് അനുതാപത്തിലേക്ക് വ്യക്തികളെയും സമൂഹത്തെയും നയിച്ചിരുന്നത്. വിജാതീയ ദൈവാരാധനയിൽ ആകൃഷ്ടനായി തീർന്ന സിദെക്കിയാ രാജാവിനെതിരെയായ ശക്തമായ പ്രവാചക ശബ്ദം യിരമ്യാവ് 38:20-ൽ ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു. "ഞാൻ ബോധിപ്പിക്കുന്ന യഹോവയുടെ വചനം കേൾക്കണമേ, എന്നാൽ നിനക്ക് നന്നായിരിക്കും, നിനക്ക് പ്രാണരക്ഷയുണ്ടാകും". ഒരു വിശ്വാസി തന്റെ ജീവിത പാളിച്ചകളെപ്പറ്റി ആത്മാർത്ഥ വിശകലനത്തിനുള്ള ശ്രമം ആരംഭിക്കുമ്പോഴാണ് അനുതാപം ഉണ്ടാകുക.

അനുതാപം എന്ന പദത്തിലൂടെ രണ്ട് പ്രധാന ആശയങ്ങൾ വ്യക്തമാക്കാനാണ് യേശുക്രിസ്തു ശ്രമിക്കുന്നത്. ഒന്നാമതായി അനുതാപം വിശ്വാസിയുടെ ആവശ്യകതയാണ് (Repentance As need) ലോകമോഹങ്ങളുടെയും പ്രൗഢിയുടെയും കാപട്യത്തിന്റെയും തലങ്ങളിൽ നിന്നുള്ള മോചനം വിശ്വാസജീവിതത്തിന്റെ അനിവാര്യതയായി ക്രിസ്തു പ്രബോധിപ്പിച്ചു. രണ്ടാമതായി ദൈവരാജ്യത്തോടുള്ള പ്രതികരണമാണ് അനുതാപം (Repentance As Response to the Kingdom) ഈ ആശയമാണ് യേശു തമ്പുരാൻ വി. മർക്കോസിന്റെ സുവിശേഷത്തിൽ വ്യക്തമാക്കുന്നത്. “കാലം തികഞ്ഞു, ദൈവരാജ്യം സമീപിച്ചിരിക്കുന്നു മാനസാന്തരപ്പെട്ട് സുവിശേഷത്തിൽ വിശ്വസിപ്പിൻ” (വി. മർക്കോസ് 1:15). അനുതപിച്ച് ദൈവരാജ്യ മൂല്യങ്ങളിലേക്ക് തിരിച്ചുവരുന്നവനെ പറ്റിയുള്ള സ്വർഗ്ഗത്തിന്റെ സന്തോഷത്തെക്കുറിച്ച് ലൂക്കോസ് 15:7 ൽ നാം ഇങ്ങനെ വായിക്കുന്നു. ‘’അങ്ങനെ തന്നെ മാനസാന്തരം കൊണ്ടു ആവശ്യമില്ലാത്ത തൊണ്ണൂറ്റൊൻപതാമത്തെ നീതിമാന്മാരെക്കുറിച്ചുള്ളതിനേക്കാൾ മാനസസാന്തരപ്പെടുന്ന ഒരു പാപിയെ ചൊല്ലി സ്വർഗ്ഗത്തിൽ അധികം സന്തോഷമുണ്ടാകും എന്നു ഞാൻ നിങ്ങളോട് പറയുന്നു”.

അനുതാപത്തിലേക്ക് വ്യക്തികളെ കൈപിടിച്ചാനയിക്കുന്ന മാദ്ധ്യമമായി ആരാധന തീരേണ്ടതുണ്ട്. ദൈവീക സന്നിധിയിൽ സ്വയത്തിന്റെ ഭാവങ്ങളെ പൂർണ്ണമായി തിരസ്കരിച്ചുകൊണ്ട് അനുതാപ ഹൃദയവുമായി നിൽക്കേണ്ടുന്നത് ഒരു വിശ്വാസിയുടെ ആത്മീയ ഉത്തരവാദിത്വമാണ്. പൗരസ്ത്യ ആത്മീയതയുടെ എക്കാലത്തെയും വലിയ ശ്രേഷ്ഠത അനുതാപപൂർണ്ണമായ ആരാധന ശൈലികളാണ്. ദൈവസന്നിധിയിൽ പാപി എന്ന ബോദ്ധ്യത്തോടെ അടുത്തുചെല്ലാൻ കഴിയുന്ന മനസ്സിന്റെ ഉടമകളെ ദൈവം അംഗീകരിക്കുന്നു. “അപ്പാ ഞാൻ സ്വർഗ്ഗത്തോടും നിന്നോടും പാപം ചെയ്തു. ഇനിയും നിന്റെ പുത്രനെന്ന് വിളിക്കാൻ യോഗ്യനല്ലെന്നുള്ള” അനുതാപ ഹൃദയവുമായി കേഴുന്ന പുത്രന്റെ അംഗീകാരത്തെ പറ്റി വേദപുസ്തകം സംസാരിക്കുന്നത് ഈ വിശാല അർത്ഥത്തിലാണ്. ദൈവസന്നിധിയിൽ നീതിമാൻ എന്ന പ്രൗഢിയോടെ നിന്ന പരീശന്റെ പ്രാർത്ഥനകളെ സ്വർഗ്ഗം തിരസ്കരിക്കുന്നതും ഈ പശ്ചാത്തലത്തിലാണ്.

അനുതാപപൂർണ്ണമായ ആരാധന ശൈലികളെക്കാൾ ഏറെയായി സ്വരസ്ഥാനങ്ങളുടെ ഉച്ചസ്ഥായിഭാവങ്ങൾക്കും വാക്കുകളുടെ സ്വരലയവിന്യാസങ്ങൾക്കുമാണ് സമകാലീന ആത്മീയ ഊന്നൽ നൽകുക. ഇവിടെ ആത്മീയത ആഘോഷമായി മാറുകയും ആരാധനയുടെ ഗുണമേന്മകൾ നേട്ടങ്ങളുടെ പട്ടിക വച്ചു നിരത്തി വിധേയമാക്കപ്പെടുകയും ചെയ്യുന്നു. പരിശുദ്ധാത്മാവിന്റെ ഫലങ്ങളെ സൗകര്യമായി വിസ്മരിക്കുന്നു. ദയ, പരോപകാരം, വിശ്വസ്തത തുടങ്ങിയ പരിശുദ്ധാത്മാവിന്റെ ഫലങ്ങളെപ്പറ്റി എരിവുകൾ നഷ്ടപ്പെട്ട് പ്രവചനത്തിന്റെയും ദർശനങ്ങളുടെയും, രോഗശാന്തി ശുശ്രൂഷകളുടെയും തലങ്ങളിൽ മാത്രം ആത്മീയത കുരുങ്ങി കിടക്കുന്നത് അപകടമാണ്. നമ്മുടെ

ശരീരത്തിന്റെ എല്ലാ കോശങ്ങളും ഒരുപോലെ വളർന്നാൽ അതിനെ നാം ശരീരത്തിന്റെ ആരോഗ്യം എന്ന് വിളിക്കും. എന്നാൽ ശരീരത്തിലെ ഏതെങ്കിലും ഒരു കോശത്തിന്റെ മാത്രം അനിയന്ത്രിതമായ വളർച്ചയെ കാൻസർ എന്നാണ് നാം വിളിക്കുക. അത് വ്യക്തിയെ അപകടത്തിലേക്ക് നയിക്കുന്നതാണ്.

ഇന്നു പലർക്കും ആത്മീയതയിലെ അവസാനവാക്ക് നേട്ടങ്ങളാണ്. എന്നാൽ ആത്മീയതയുടെ പരമമായ ലക്ഷ്യം സമർപ്പണമാണെന്ന് തിരിച്ചറിയാൻ വിശ്വാസ സമൂഹത്തിന് കഴിയണം. ഓർത്തഡോക്സ് സഭയുടെ ശ്ഹീമാ നമസ്കാരത്തിലെ വ്യാഴം സന്ധ്യാനമസ്കാരത്തിൽ ഇങ്ങനെയൊരു പ്രാർത്ഥനയുണ്ട്. ‘‘നിർമ്മലരിൽ കനിയും നിർമ്മലനാം ദേവാ ഞങ്ങൾക്കെന്നും നൽകണമേ. നിർമ്മല ഹൃദയം നിൻ പ്രീതിക്കെതിരാം പാഴാം ചിന്തകളും ദുഷ്ടവികാരവും എങ്ങളിൽ നിന്നൊഴിവാക്കണമേ” ഇങ്ങനെയൊരു പ്രാർത്ഥന ഇന്ന് ആരും പ്രാർത്ഥിക്കാറില്ല. പുതിയ തലമുറയ്ക്ക് ഈ പ്രാർത്ഥന ഒരു പക്ഷേ സ്വീകാര്യമാകണമെന്നില്ല. നേട്ടങ്ങളുടെ നിരന്തര പട്ടികകൾ തയ്യാർ ചെയ്തത് അവതരിപ്പിക്കുന്ന തിരക്കിനിടയിൽ ഇത്തരം ചിന്തകൾക്ക് എന്തു സ്ഥാനം! എന്നാൽ അനുതാപവും സമർപ്പണവുമാണ് ആരാധകന്റെ ഉത്തരവാദിത്വങ്ങൾ എന്ന തിരിച്ചറിവാണ് പൗരസ്ത്യ സഭാപിതാക്കന്മാർ ഈ പ്രാർത്ഥനകളിലൂടെ പ്രകടമാകുന്നത്.

ആഗോളവൽക്കരണയുഗം പരിചയപ്പെടുത്തുന്ന ഒരു വിപണന തന്ത്രമാണ് “Package is important than the product” എന്ന മുദ്രാവാക്യം ഉൽപ്പന്നങ്ങളുടെ ഗുണമേന്മ എന്തുതന്നെയായാലും അത് എങ്ങനെ പൊതിയപ്പെട്ട് അവതരിപ്പിച്ചിരിക്കുന്നു എന്നതിനാണ് ഇപ്പോൾ സമൂഹം ഊന്നൽ നൽകുന്നത്. ആത്മീയതയിലും ഇത്തരം സമീപനങ്ങൾ എത്തിക്കഴിഞ്ഞിരിക്കുന്നു. യാന്ത്രിക സംവിധാനങ്ങളുടെ അമിത ഉപയോഗത്തിലൂടെയും, വേദിയുടെയും, പ്രസംഗകന്റെയും പ്രൗഢമായ വസ്ത്രാലങ്കാരത്തിലൂടെയും സുവിശേഷമഹാമാരികളും മഹായോഗങ്ങളും സംഘടിപ്പിക്കുമ്പോൾ ആത്മീയതയ്ക്ക് പുത്തൻ രൂപ ഭാവങ്ങൾ പിറക്കുകയാണിവിടെ. ആരാധനയിലൂടെ ആരാധനകനിൽ അനുതാപ ഹൃദയം സൃഷ്ടിക്കുക എന്ന ലക്ഷ്യത്തോടുകൂടി ക്രമീകരിക്കപ്പെട്ടിരിക്കുന്ന പ്രാർത്ഥനകളെയും ഗാനങ്ങളെയും ആത്മീയ ഉത്സവമായി ഗണിക്കുന്നവർ പലപ്പോഴും ചോദ്യം ചെയ്യാറുണ്ട്. മണിക്കൂറുകൾ മാത്രം നീണ്ടു നിൽക്കുന്ന ആത്മീയ ആനന്ദത്തെപ്പറ്റിയാണ് ഈ കൂട്ടർ സ്വപ്നം കാണുന്നത്. എന്നാൽ ജീവീതത്തിന്റെ ഓരോ അണുവിലും സദാനേരം തുടിച്ചു നിൽക്കുന്ന ആത്മീയ ആനന്ദത്തെ പറ്റിയാണ് യഥാർത്ഥ ആരാധകൻ ചിന്തിക്കേണ്ടത്. കൃത്രിമമായി സൃഷ്ടിച്ചെടുക്കുന്ന അനുതാപ സങ്കേതങ്ങളെക്കാൾ ഉപരിയായി അനുതാപത്തിലേക്ക് വ്യക്തിയെ നയിക്കുവാൻ നിരന്തരം സമ്മർദ്ദം ചെലുത്തുന്ന ആത്മീയ സംസ്കാരമാണ് നാം വളർത്തിയെടുക്കേണ്ടത്.

നേട്ടങ്ങളെ മാത്രം പരിചയപ്പെടുത്തുകയും, നേട്ടങ്ങളെ പറ്റി മാത്രം ചിന്തിക്കുകയും ചെയ്യുന്നത് ആത്മീയതയല്ല. അത് മാനുഷികതയാണ്. ആത്മീയതയെയും മാനുഷികതയെയും തമ്മിൽ നമുക്ക് ഇങ്ങനെ വേർതിരിക്കാം. നേടുന്നതും സ്വരൂപിച്ചു കൂട്ടിവയ്ക്കുന്നതുമാണ് മാനുഷികത; എന്നാൽ വിട്ടുകൊടുക്കുന്നതാണ് ആത്മീയത. ഇവിടെയാണ് ദൈവമാതാവായ കന്യകമറിയാമിന്റെ സമർപ്പണത്തിന്റെ ശ്രേഷ്ഠത. സ്വന്തം ജീവിതത്തെപറ്റി ചിന്തിക്കാതെ മറ്റുള്ളവരുടെ ജീവിതത്തെപ്പറ്റി ചിന്തിക്കാൻ മറിയാമിനു കഴിയുന്നു. സ്വന്തം ജീവിത ഭദ്രതയെ പറ്റി ഒരു നിമിഷം ചിന്തിച്ചിരുന്നു എങ്കിൽ മറിയാമിന് ദൈവദൂതന്റെ മുമ്പിൽ ഒരു തീരുമാനം എടുക്കുവാൻ കഴിയുമായിരുന്നില്ല. എന്നാൽ തന്റെ ജീവിതത്തെ അപകടത്തിന്റെ മുഖങ്ങളിലേക്ക് തള്ളിവിട്ടിട്ട് ദൈവീക ഉത്തരവാദിത്തങ്ങളെ ഏറ്റെടുക്കുവാൻ മറിയാം കാണിച്ച സന്നദ്ധത സമർപ്പണത്തിന് മൂർദ്ധന്യതയെ വെളിവാക്കുന്നു. ശിഷ്യന്മാരുടെ സമർപ്പണത്തിന്റെ പിന്നിലും പ്രൗഢമായ റോമാപൗരത്വത്തിന്റെ പരിത്യാഗത്തിന്റെ സ്വഭാവമുണ്ടായിരുന്നു. വിട്ടുകൊടുക്കൽ സർപ്പണത്തിന്റെ ഭാഗമായിരിക്കെ നമുക്ക് ചുറ്റും നാമും നമ്മുടെ സമൂഹവും പലപ്പോഴും ചിന്തിക്കുന്നത് നേടിയെടുക്കലിനെ പറ്റിയാണ്. അവിടെ അനുതാപവും സമർപ്പണവും ഏറെ ഉണ്ടാകുന്നില്ല.

ഒരു വിശ്വാസിയുടെ സമർപ്പണം വ്യവസ്ഥകൾക്ക് അതീതമായിരിക്കണം (It is beyond conditions) ജീവിതത്തിന്റെ ലാഭനഷ്ടങ്ങളുടെ പിൻബലത്തിലല്ല സമർപ്പണം ഉണ്ടാകേണ്ടുന്നത്. പ്രതിസന്ധികളുടെ നടുവിലും സ്വർഗ്ഗത്തിലേക്ക് ഉറ്റുനോക്കി ശക്തി പ്രാപിക്കുവാൻ കഴിഞ്ഞ സ്തേഫാനോസിന്റെ വാക്കുകൾ സമർപ്പണത്തിന്റെ തീവ്രതയാണ് വെളിവാക്കുന്നത്. “അവനോ പരിശുദ്ധാത്മാവ് നിറഞ്ഞവനായി സ്വർഗ്ഗത്തിലേക്ക് ഉറ്റുനോക്കി; ദൈവമഹത്വവും ദൈവത്തിന്റെ വലത്തുഭാഗത്ത് യേശു നിൽക്കുന്നതും കണ്ടു” (അപ്പോ: 7:55). ഈ വലിയ സമർപ്പണം ഓരോ വിശ്വാസിക്കും ആവേശം പകരുന്നതാണ്.

ആത്മീയ ലോകത്ത് കടന്നുകൂടിയിരിക്കുന്ന പ്രകടനാത്മ സ്വഭാവം (Publicity trend) വിശ്വാസിയുടെ ആഴമായ സമർപ്പണത്തിന് തടസ്സമായിത്തീരുന്നു. ബാനറുകളും, കട്ടൗട്ടുകളും, പരസ്യങ്ങളും നിറയുന്ന ആധുനിക ആത്മീയ വിപ്ലവങ്ങൾ കർമ്മങ്ങളിൽ രഹസ്യാത്മകത കാത്തുസൂക്ഷിക്കാനുള്ള (മത്തായി 6:2), പ്രാർത്ഥനയിൽ രഹസ്യാത്മകത പാലിക്കാനുള്ള (മത്തായി 6:5), ഉപവാസത്തിന്റെ രഹസ്യാത്മത സംരക്ഷിക്കാനുള്ള (മത്തായി 6:16) ക്രിസ്തു ദർശനങ്ങൾക്ക് വെല്ലുവിളിയാണ്. പരസ്യാത്മതയിൽ നിറയുന്ന ആത്മീയ സംസ്കാരത്തിനല്ല, മറിച്ച് രഹസ്യാത്മകതയിൽ നിറയുന്ന ആത്മീയ സംസ്കാരത്തിനാണ് ആഴമായ സമർപ്പണവും രൂപാന്തരവും സൃഷ്ടിക്കുവാൻ കഴിയുന്നത്. അതുകൊണ്ടുതന്നെയാണ് പൗരസ്ത്യപിതാക്കന്മാർ ആത്മീയതയുടെ കേന്ദ്രസ്ഥാനത്ത് കാണുന്ന വി. കുർബ്ബാനയെ രഹസ്യം (mystery) എന്ന് വിശേഷിപ്പിക്കുവാൻ ആഗ്രഹിച്ചത്. □

# പൈതൃകങ്ങളെ തിരിച്ചറിയുക

(വെട്ടിക്കൽ സെന്റ് തോമസ് ദയറായിലെ ആരാധനയുടെ എണ്ണൂറാം വാർഷികാഘോഷങ്ങളോട് അനുബന്ധിച്ച് ചെങ്ങന്നൂർ ഭദ്രാസനാധിപൻ തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ നടത്തിയ പ്രസംഗം)

ആത്മീയ ചൈതന്യം കൊണ്ടും ചരിത്രപ്രാധാന്യം കൊണ്ടും ശ്രദ്ധേയമായ വെട്ടിക്കൽ സെ. തോമസ് ദയറായിലെ ആരാധനയുടെ എണ്ണൂറാം വാർഷിക ആഘോഷങ്ങളിൽ സംബന്ധിക്കുവാൻ കഴിഞ്ഞതിൽ എനിക്ക് അതിയായ സന്തോഷമുണ്ട്. പരിശുദ്ധനായ പരുമലതിരുമേനിയുടെ ജീവിതവുമായി അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്ന ഈ പുണ്യഭൂമി മലങ്കര ഓർത്തഡോക്സ് സഭയുടെ പ്രമുഖ കേന്ദ്രങ്ങളിൽ ഒന്നാണ്. ചരിത്രത്തിന്റെ താളുകളിൽ വെട്ടിക്കൽ സെ. തോമസ് ദയറായ്ക്ക് അതിപ്രമുഖമായ സ്ഥാനമുണ്ട്. ഒൻപതാം മാർത്തോമ്മാ തന്റെ പൗരോഹിത്യ ശുശ്രൂഷയിൽ അനുഷ്ഠിച്ച ഏക വൈദിക കർമ്മം വെട്ടിക്കൽ സെ. തോമസ് ദയറായുടെ കുരിശുപള്ളിയുടെ കൂദാശയാണ്. 1906ൽ പ്രസിദ്ധീകരിച്ച സഭാപഞ്ചാംഗത്തിൽ നിന്ന് ലഭിക്കുന്ന വിവരങ്ങൾ അനുസരിച്ച് പൗരാണികവും തദ്ദേശീയവുമായ മലങ്കര ഓർത്തഡോക്സ് സഭയുടെ ആദ്യ ആറു പൊതുസ്ഥാപനങ്ങളിൽ ഒന്നാണ് വെട്ടിക്കൽ സെ. തോമസ് ദയറാ. സഭയുടെ സ്വാതന്ത്ര്യത്തിന്റെ പ്രതീകമായ എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ ആദ്യ യോഗത്തിനു സാക്ഷ്യം വഹിച്ചത് ഈ ചരിത്രഭൂമിയാണ്. പോർട്ടുഗീസുകാരുടെ വരവിന് മുമ്പ് സംഘടിത ദയറാ പ്രസ്ഥാനങ്ങളെ പറ്റി ചരിത്ര സൂചനകൾ ഇല്ല. അതുകൊണ്ടു തന്നെ മലങ്കര സഭയിലെ ആദ്യത്തെ സംഘടിത ദയറാ ആയ വെട്ടിക്കൽ സെ. തോമസ് ദയറായെ ദയറാ പ്രസ്ഥാനത്തിന്റെ മാതാവ് എന്ന് വിശേഷിപ്പിക്കുന്നതിൽ അതിശയോക്തി ഒട്ടും തന്നെയില്ല.

സഭയുടെ ഇടയ പരിപാലനത്തിനായി അഭിഷേകം ചെയ്യപ്പെട്ട ആറ് മെത്രാപ്പോലീത്താമാർ തങ്ങളുടെ ശുശ്രൂഷയ്ക്ക് ദൈവീക ബലവും കൃപയും ലഭിക്കുന്നതിന് 42 ദിവസം വെട്ടിക്കൽ സെ. തോമസ് ദയറായിൽ നടത്തിയ ഉപവാസം എന്നും ചരിത്ര താളുകളിൽ ഒളിമങ്ങാതെ പ്രശോഭിപ്പിക്കുന്നു. കൃത്യമായി കണക്കുകൂട്ടിയാൽ 1877 മെയ് 30–ാം തീയതി മുതൽ 1877 ജൂലൈ 11–ാം തീയതി വരെ നടത്തപ്പെട്ട ഉപവാസം ചരിത്ര വിദ്യാർത്ഥികൾക്ക് മാത്രമല്ല ഏവർക്കും പ്രചോദനമേ

കുന്ന ആത്മീയ സ്രോതസ്സാണ്.

നീണ്ട എണ്ണൂറ് വർഷങ്ങളുടെ ചരിത്രവുമായി വെട്ടിക്കൽ സെ. തോമസ് ദയറാ പ്രശോഭിച്ചിടുമ്പോൾ ഈ ധന്യത മലങ്കര ഓർത്തഡോക്സ് സഭയുടെ പൗരാണികതയുടെ പ്രതീകം കൂടിയാണ്. കർതൃശിഷ്യനായ മാർത്തോമ്മാ ശ്ലീഹായുടെ അപ്പോസ്തോലീക പാരമ്പര്യത്തിൽ അടിയുറച്ച് നിൽക്കുന്ന മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ എന്നും തങ്ങളുടെ തദ്ദേശീയതയെയും സ്വാതന്ത്യത്തെയും കാത്തു പരിപാലിക്കാൻ ബദ്ധശ്രദ്ധരായിരുന്നു. ബ്രിട്ടീഷ് വൈദേശിക ആധിപത്യത്തിൽ നിന്ന് ഭാരതത്തെ മോചിപ്പിക്കാൻ സ്വാതന്ത്ര്യ സമരം ആരംഭിക്കുന്നതിന് മുമ്പു തന്നെ വൈദേശിക ആധിപത്യത്തിൽ നിന്ന് സഭയെ മോചിപ്പിക്കുവാൻ സ്വാതന്ത്ര്യസമരം ആരംഭിച്ച ചരിത്രമാണ് മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടേത്. മലങ്കര സഭയുടെ സ്വാതന്ത്ര്യപോരാട്ടത്തിന് കരുത്തേകിയ കൂനൻകുരിശു സത്യത്തിന്റെ പ്രചോദനം ഇന്നും ഈ സഭ കൈവിട്ടിട്ടില്ല.

1665 മുമ്പ് മലങ്കര സഭയിൽ വൈദേശിക പൗരോഹിത്യ ആധിപത്യം ഉണ്ടായിട്ടില്ല എന്ന ചരിത്രസത്യം ഇന്നും ചരിത്ര താളുകളിൽ അവശേഷിക്കുന്നുണ്ട്. മലങ്കര നസ്രാണികൾ അവരുടെ ജീവിതശൈലിയിലും സാംസ്കാരിക പെരുമാറ്റത്തിലും തീർത്തും തദ്ദേശീയരായിരുന്നു എന്നത് ആർക്കും നിഷേധിക്കുവാൻ കഴിയുകയില്ല. മലങ്കര ഓർത്തഡോക്സ് സഭ കഴിഞ്ഞ കാലങ്ങളിൽ എന്തിനു വേണ്ടി നിലനിന്നു എന്ന് മനസ്സിലാക്കാതെ അതിന്റെ സ്വാതന്ത്ര്യപോരാട്ടത്തെ അപഗ്രഥിക്കുന്നതും വിശകലനം ചെയ്യുന്നതും മൂലമുള്ള അപകടങ്ങൾക്കാണ് നാം ഇന്ന് സാക്ഷ്യം വഹിക്കുന്നത്. ഇത് കേവലം പള്ളികൾക്കും സ്വത്തുക്കൾക്കും വേണ്ടിയുള്ള നിയമ പോരാട്ടമല്ല. ബ്രിട്ടീഷുകാർക്ക് എതിരെ സ്വജീവൻപോലും പണയം വച്ച് പോരാടിയ ഭാരതീയന്റെ സിരകളിൽ ഓടുന്ന അതേ സ്വാതന്ത്ര്യബോധം തന്നെ മലങ്കര ഓർത്തഡോക്സ് സഭാ മക്കളുടെ സിരകളിൽ ത്രസിച്ചു നിൽക്കുന്നതുകൊണ്ട് ഈ നിയമപോരാട്ടങ്ങൾ സഭ സഹിഷ്ണുതയോടെ നിർവഹിക്കുന്നത്. ആരുമായും ആത്മീയ സൗഹൃദവും കൂട്ടായ്മയും തുടർന്നും ആഗ്രഹിക്കുന്ന ഈ സഭ അതിനായി സഭയുടെ ഉൾഭരണ സ്വാതന്ത്ര്യവും, തനിമയും പണയം വയ്ക്കാൻ കഴിയുകയില്ല എന്ന നിലപാട് മാത്രമാണ് കൈക്കൊണ്ടിട്ടുള്ളത്.

വോട്ടുബാങ്കുകളുടെ പിൻബലത്തിൽ മലങ്കര ഓർത്തഡോക്സ് സഭയുടെ ഈ സ്വാതന്ത്ര്യബോധത്തിന്റെ മേൽ കടന്നുകയറുവാനുള്ള

ശ്രമങ്ങളെ ചിലരെങ്കിലും പ്രോത്സാഹിപ്പിക്കുന്നു എന്നത് വേദനാജന കമാണ്. ഇതിന് കൂട്ട് നിൽക്കുന്നവർ ഇനിയും ഈ മണ്ണിൽ അദൃശ്യ കോളനീവൽക്കരണത്തെ പ്രോത്സാഹിപ്പിക്കുകയാണ് എന്ന സത്യം ഓർപ്പിക്കുവാൻ ഈ അവസരം ഞാൻ വിനിയോഗിക്കുന്നു. വൈദേ ശിക പണമോ, വൈദേശിക ആഭിമുഖ്യമോ ഇല്ലാതെ പ്രവർത്തിക്കുന്ന മലങ്കര ഓർത്തഡോക്സ് സഭയുടെ ദേശീയതയെ തിരിച്ചറിയാൻ സാമൂ ഹിക-രാഷ്ട്രീയ-സാംസ്ക്കാരിക മണ്ഡലത്തിലുള്ളവർ പലപ്പോഴും ശ്രമിക്കുന്നില്ല എന്നത് ഒരുപോലെ കൗതുകകരവും അതേസമയം ദുഃഖ കരവുമാണ്.

കഴിഞ്ഞ എണ്ണൂറ് വർഷക്കാലം ആരാധനയുടെ മധുര പരിമളം വീശിയ വെട്ടിക്കൽ സെ. തോമസ് ദയറാ ഇനിയും വളർച്ചയുടേയും വിശുദ്ധിയുടേയും പടവുകൾ താണ്ടട്ടെ എന്ന് പ്രാർത്ഥിക്കുന്നു. മലങ്ക രസഭയുടെ മഹാപരിശുദ്ധനായ പരുമല തിരുമേനിയുടെ ആത്മീയ പ്രയാണത്തിന് പ്രചോദനമേകിയ ഈ പുണ്യഭൂമി മലങ്കര ഓർത്ത ഡോക്സ് സഭയ്ക്ക് മാത്രമല്ല കേരളീയ സമൂഹത്തിന് ആകമാനം ആത്മീയ ചൈതന്യം പകരുന്ന ഇടമാണ്. ഈ സാദ്ധ്യതകളെ മനസ്സി ലാക്കി കൊണ്ടു തന്നെയാണ് നമ്മുടെ സ്കൂളുകളുടെ മാനേജരായി ഞാൻ ചുമതല വഹിക്കുന്ന അവസരത്തിൽ ഈ പുണ്യഭൂമിയിൽ ഒരു സി. ബി. എസ്. ഇ. സ്ക്കൂൾ തുടങ്ങുവാൻ തുനിഞ്ഞത്. അത് ഒരു ദൈവനിയോഗമായി ഞാൻ കരുതുന്നു. ഈ സ്കൂൾ വളർച്ചയുടെ പട വുകൾ താണ്ടി ഇന്നേദിവസം സി.ബി.എസ്.ഇ. അംഗീകാരം നേടിയെ ടുക്കുന്നു എന്നുകാണുന്നതിലും എനിക്ക് അനല്പമായ സന്തോഷമു ണ്ട്. ഇനിയും ഈ ചരിത്രഭൂമി അനേകർക്ക് പ്രചോദനവും സാന്ത്വന വുമേകട്ടെ എന്ന് പ്രാർത്ഥിക്കുകയും ആശംസിക്കുകയും ചെയ്യുന്നു.

□


ഇടയത്വ
പ്രബോധനങ്ങൾ
ദീർഘ വീക്ഷണത്തിന്റെയും,
ഭരണനൈപുണ്യത്തിന്റെയും, നവ
ഉൾക്കാഴ്ചകളുടെയും സമ്മിശ്ര
ഭാവങ്ങളിൽ നിന്ന് ഉയിർകൊണ്ടവയാണ്
തോമസ് മാർ അത്താനാസിയോസ്
മെത്രാപ്പോലീത്തായുടെ കൽപ്പനകൾ.
മലങ്കര സഭയാകമാനം
ശ്രദ്ധയാകർഷിക്കുകയും ഉൾക്കൊള്ളു
കയും ചെയ്ത നവദർശനങ്ങളുടെ
സമാഹാരമാണ് ഇടയത്വ
പ്രബോധനങ്ങൾ

**വിശ്വാസികളുടെ ആത്മീയ അഭിവൃദ്ധി ലക്ഷ്യമാക്കി മെത്രാസന ഇടവകയുടെ തോമസ് മാർ അത്താനാസിയോസ് പുറപ്പെടുവിച്ച ഒരു പൊതുകല്പന**

ചെങ്ങന്നൂർ ഭദ്രാസനത്തിലെ വാത്സല്യമുള്ള നമ്മുടെ മക്കളേ,

ക്രൈസ്തവരെന്ന നിലയിൽ പൊതുവെയും. ഓർത്തഡോക്സ് സഭാ വിശ്വാസികൾ എന്ന നിലയിൽ പ്രത്യേകിച്ചും നമ്മുടെ സഭാംഗങ്ങളുടെ ജീവിതശൈലി വളരെയധികം താറുമാറായിരിക്കുന്നു എന്ന് ഇതുവരെയുള്ള നമ്മുടെ അനുഭവങ്ങളുടെ വെളിച്ചത്തിൽ നമുക്ക് ബോധ്യം വന്നിരിക്കുന്നതിനാൽ, നമ്മുടെ വിശ്വാസികളുടെ ആത്മീയ അഭിവൃദ്ധി ലക്ഷ്യമാക്കി അവരുടെ ജീവിതചര്യയിൽ ഒരുമാറ്റം വന്നു കാണുവാൻ നിങ്ങളുടെ ഇടയൻ എന്ന നിലയിൽ നാം ആഗ്രഹിക്കുന്നതുകൊണ്ട് ഈ കത്ത് നാം അയക്കുന്നു. ഇതിൽ പ്രതിപാദിച്ചിരിക്കുന്ന സംഗതികൾ കണിശമായി നിങ്ങൾ പാലിക്കുന്നു എങ്കിൽ നമ്മുടെ സമൂഹത്തിന് ആത്മീകമായും മറ്റ് പ്രാകാരേണയും അഭ്യുന്നതി ഉണ്ടാകും എന്നതിന് രണ്ടുപക്ഷമില്ല. ഈ കത്ത് നിങ്ങൾ ശ്രദ്ധാപൂർവ്വം വായിച്ച് ഇതിൽ പ്രതിപാദിച്ചിരിക്കുന്ന കാര്യങ്ങൾ നിങ്ങളുടെ ജീവിതത്തിന്റെ ഭാഗമാക്കിതീർക്കുന്നതിന് നിങ്ങൾ ഉദ്യമിക്കുമെന്ന് വാത്സല്യപൂർവ്വം നാം നിങ്ങളെ ഉപദേശിക്കുന്നു.

**1. കുടുംബാരാധന**

നമ്മുടെ എല്ലാ ഭവനങ്ങളിലും രാവിലെയും വൈകിട്ടും നിർബന്ധമായും കുടുംബാരാധന നടത്തേണ്ടതാണ്. നിങ്ങൾ കൂടി നടക്കുന്ന ഇടവകയിലെ എല്ലാ ഭവനങ്ങളിലും, എല്ലാ കുടുംബാംഗങ്ങളും രാവിലെയും വൈകിട്ടും ഒരു നിശ്ചിത സമയത്ത് ഒരുമിച്ച് കൂടി പാട്ടുപാടി വേദപുസ്തകം വായിച്ച് പ്രാർത്ഥിക്കണം. “A family that prays together stays together”. സുന്നഹദോസ് പ്രസിദ്ധീകരിച്ച ആരാധനക്രമത്തിൽ നിന്നോ പാമ്പാക്കുട നമസ്ക്കാരത്തിൽ നിന്നോ ഉള്ള പ്രാർത്ഥനകൾ ഉപയോഗിക്കാവുന്നതാണ്. പ്രാർത്ഥനയ്ക്ക് ശേഷം കുടുംബത്തിലും, ചാർച്ചയിൽപെട്ടവരിലും, ദൂരസ്ഥരിലും, സമീപസ്ഥരിലും, രോഗികളായിരിക്കുന്നവർക്കുവേണ്ടിയും നമ്മുടെ പ്രാർത്ഥന ആവശ്യപ്പെടുന്ന മറ്റുള്ളവർക്ക് വേണ്ടിയും ഏതാനും മിനിറ്റ് മദ്ധ്യസ്ഥപ്രാർത്ഥനയും നടത്തണം. മദ്ധ്യസ്ഥ പ്രാർത്ഥനകൾ നമ്മുടെ കുഞ്ഞുങ്ങളെ കൊണ്ടും പ്രാർത്ഥിപ്പിക്കണം.

കുടുംബ ആരാധനയെപ്പറ്റിയോ, പൊതുആരാധനയെപ്പറ്റിയോ

വ്യക്തമായ ഒരു ധാരണ നമ്മുടെ വിദ്യാസമ്പന്നർക്ക് പോലുമില്ല. നമ്മുടെ ആവശ്യങ്ങൾ ഒന്നിനുപുറകേ ഒന്നായി ദൈവസന്നിധിയിൽ നിരത്തിവച്ചിരിക്കുന്നതാണ് ആരാധന എന്നാണ് പലരും ധരിച്ചുവെച്ചിരിക്കുന്നത്. ഇത് ആരാധനയുടെ ഒരു ഭാഗം മാത്രം. അതായത് പ്രാർത്ഥന. സ്നേഹത്തിന്റെ മൂർത്തീകരണമായ നമ്മുടെ കർത്താവ് പിശാചിന്റെ പ്രാർത്ഥനയും കേട്ടതായി സുവിശേഷത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. (ലൂക്കോസ് 8:26–37, മർക്കോസ് 5:7–11) ആരാധിക്കുന്നവർ ആത്മാവിലും സത്യത്തിലുമാണ് ആരാധിക്കേണ്ടത്. (യോഹന്നാൻ 4:24) അത്യുന്നതങ്ങളിൽ സ്വർഗീയ മാലാഖമാർ സ്തുതിക്കുന്നതു പോലെ ബലഹീനന്മാരും പാപികളുമായ ഞങ്ങളും സ്തുതിക്കുന്ന ആരാധനയാണ് നമ്മുടേത്. ദൈവാലയത്തിൽ നടത്തുന്ന പൊതു ആരാധനയെപ്പോലെ തന്നെ പ്രാധാന്യമുള്ളതാണ് കുടുംബാരാധനയും.

കുടുംബാരാധനയ്ക്ക് ശേഷം കുടുംബത്തിൽപ്പെട്ട ഓരോ വ്യക്തിയും തനിച്ചിരുന്ന് വേദപുസ്തകം വായിക്കുന്നതിനും വായിച്ച ഭാഗങ്ങൾ പഠിക്കുന്നതിനും, മൗനമായിരുന്നു ധ്യാനിക്കുന്നതിനും പ്രത്യേകം സമയം കണ്ടെത്തണം.

കുടുംബാംഗങ്ങൾ ഒരുമിച്ചിരുന്ന് ഭക്ഷണം കഴിക്കുമ്പോൾ ഭക്ഷണത്തിന് മുൻപും പിൻപുമുള്ള പ്രാർത്ഥനകൾ ഓരോരുത്തർ മാറി മാറി ചൊല്ലുന്നതും നന്നായിരിക്കും.

കുടുംബശിഥിലീകരണം നടന്നുകൊണ്ടിരിക്കുന്ന ഈ കാലയളവിൽ കുടുംബാംഗങ്ങൾ ഒരുമിച്ചിരുന്ന് പ്രാർത്ഥിക്കുന്നതും ഭക്ഷണം കഴിക്കുന്നതും കുടുംബശിഥിലീകരണത്തെ കുറെയൊക്കെ തടഞ്ഞു നിർത്തും.

**2. ബുധനാഴ്ച–വെള്ളിയാഴ്ച നോമ്പ്**

അൻപതു നോമ്പിന് മുൻപുള്ള പതിനെട്ട് ദിവസങ്ങളും ഉയിർപ്പ് പെരുനാളിന് ശേഷം പെന്തിക്കോസ്തി പെരുന്നാൾവരെയുള്ള അൻപത് ദിവസങ്ങളും ഒഴികെയുള്ള എല്ലാ ബുധനാഴ്ചയും വെള്ളിയാഴ്ചയും നോമ്പ് ആചരിക്കുന്നതാണ് നമ്മുടെ പാരമ്പര്യം. ബുധനാഴ്ച നോമ്പ് ആചരിക്കേണ്ടത് ചൊവ്വാഴ്ച സന്ധ്യമുതൽ ബുധനാഴ്ച സന്ധ്യവരെയും ആണ് (സുറിയാനി പാരമ്പര്യത്തിൽ ദിവസം ആരംഭിക്കുന്നത് സന്ധ്യയോടുകൂടിയാണ്). ബുധനാഴ്ച–വെള്ളിയാഴ്ച നോമ്പ് ദിവസങ്ങളിൽ പാൽ, പാലിൽ നിന്നുള്ള മറ്റ് ഭക്ഷണപദാർത്ഥങ്ങൾ, മുട്ട, ഇറച്ചി ഇവ വർജ്ജിക്കുന്നതാണ് നമ്മുടെ പാരമ്പര്യം.

**3 മറ്റ് നോമ്പുകൾ**

പരിശുദ്ധ സഭ കൽപ്പിച്ചിട്ടുള്ള നിനുവാ നോമ്പ് (മൂന്ന് ദിവസം) വലിയ നോമ്പ് (അൻപതു ദിവസം) ശ്ലീഹാ നോമ്പ് (പന്ത്രണ്ട് ദിവസം) ശൂനോയോ നോമ്പ് (പതിനഞ്ച് ദിവസം) യൽദോ നോമ്പ് (ഇരുപത്തിയഞ്ച് ദിവസം) എല്ലാവരും നിർബന്ധമായും ആചരിക്കേണ്ടതാണ്. കൂടാതെ പാശ്ചാത്യ സഭയിൽ നിന്നും കടന്നുവന്നിട്ടുള്ള എട്ടു നോമ്പ് സഭ വിലക്കിയിട്ടുമില്ല. ഈ നോമ്പുകളിൽ പാൽ, മോര്, മുട്ട മൽസ്യമാംസാദികൾ എന്നിവ പൂർണ്ണമായും ഉപേക്ഷിക്കുകയും കൂടുതൽ സമയം പ്രാർത്ഥനയിലും ധ്യാനത്തിലും വേദപുസ്തക പാരായണത്തിലും ചിലവഴിക്കുകയും വേണം. എങ്കിൽ മാത്രമേ നോമ്പ് ആചരിക്കുന്നതുകൊണ്ടുള്ള ആനന്ദവും സംതൃപ്തിയും നമുക്ക് ലഭിക്കുകയുള്ളൂ.

നോമ്പ് കാലങ്ങളിൽ പൈതങ്ങളും രോഗികളും, മുലകുടിപ്പിക്കുന്നവരും, ഗർഭിണികളും, പ്രായാധിക്യത്തിലിരിക്കുന്നവരും യാത്രചെയ്യുന്നവരും ഒഴികെ എല്ലാവരും ഉച്ചവരെ ഉപവസിക്കുന്നത് നന്നായിരിക്കും.

**4 നോമ്പ് കാലങ്ങളിലെ വിവാഹം**

നോമ്പ് കാലത്തെ വിവാഹം അടുത്തകാലത്ത് പരിഷ്കാരത്തിന്റെ ഭാഗമായി തീർന്നിരിക്കുകയാണ്. ഏതൊരു കൂദാശയും പൂർണ്ണമാകുന്നത് അതിനോടു ബന്ധിച്ചുള്ള കാര്യങ്ങൾ ചെയ്യുന്നതോടുകൂടിയാണ്. വിവാഹകൂദാശയുടെ പൂർണ്ണതയുണ്ടാകുന്നത് ഭാര്യാഭർത്താക്കന്മാർ ശാരീരികബന്ധം പുലർത്തുമ്പോഴാണ്. ഭാര്യാഭർത്താക്കന്മാരുടെ ആദ്യ ശാരീരികബന്ധം വിലക്കപ്പെട്ട ദിവസങ്ങളിൽ (നോമ്പിൽ) ആകരുതെന്നാണ് സഭ അനുശാസിക്കുന്നത്. ഏദൻതോട്ടത്തിൽ നിന്നും നോമ്പ് ലംഘിച്ചതിന് പുറത്താക്കപ്പെട്ടതിനുശേഷമാണ് ആദ്യമാതാപിതാക്കൾക്ക് മക്കൾ ഉണ്ടായത്. സഹോദരൻ സഹോദരനെ കൊല്ലുന്ന തലമുറ (ഉല്പത്തി 4:8)

നോമ്പ് ഇല്ലാത്ത കാലയളവിലും, ഞായർ, തിങ്കൾ എന്നീ ദിവസങ്ങളിലും മാത്രമേ വിവാഹം നടത്തുവാൻ സഭ അനുവദിച്ചിട്ടുള്ളൂ. അതുപോലെ തന്നെ ഉയിർപ്പ് പെരുന്നാളിനുശേഷമുള്ള ഒരാഴ്ച ഏതുദിവസവും വിവാഹം നടത്തുവാൻ സഭ അനുവദിച്ചിട്ടുണ്ട്.

നോമ്പ് കാലങ്ങളിൽ വിവാഹനിശ്ചയം നടത്തുന്നതിനെ സഭ നിരോധിച്ചിട്ടില്ല. പക്ഷേ സൽക്കാരത്തിന് വിളമ്പുന്ന ഭക്ഷണപദാർത്ഥങ്ങൾ നോമ്പ് അനുസരിച്ചുള്ളതായിരിക്കണം.

വിവാഹ നിശ്ചയ സമയത്ത് വധൂവരന്മാരെ ഒരുമിച്ചിരുത്തി അവർതന്നെ മോതിരം കൈമാറുന്ന രീതി അടുത്തകാലത്ത് ഉടലെടുത്തിട്ടുണ്ട്. മോതിരം വാഴ്ത്തി വധൂവരന്മാരെ അണിയിക്കുന്നത് സഭയാണ്– ഇവിടെ കാർമ്മികനായ പുരോഹിതൻ മോതിരം വാഴ്വിന്റെ ശുശ്രൂഷ എന്ന് പറയുന്നത് വിവാഹ നിശ്ചയത്തിന്റെ ശുശ്രൂഷയാണ്. നമ്മുടെ വൈദീകരുടെ സാന്നിദ്ധ്യത്തിൽ മാത്രമേ വിവാഹനിശ്ചയം നടത്താവൂ.

**ദശാംശം കൊടുക്കുന്നതിനെ സംബന്ധിച്ച്**

ദശാംശം യഹോവയ്ക്ക് ഉള്ളതാണെന്ന് (മലാഖി. 3:8) നമുക്ക് ഏവർക്കും അറിയാമെങ്കിലും നമ്മുടെ സമൂഹത്തിൽ നല്ലൊരു പങ്ക് ആളുകളും ദശാംശം മാറ്റിവെയ്ക്കുന്നില്ല എന്നുള്ളത് സത്യമാണ്. നമ്മുടെ കൈയ്യിൽ വന്നുചേരുന്ന ധനത്തിന്റെ പത്തിലൊന്ന് ദൈവീക കാര്യങ്ങൾക്കായി മാറ്റിവയ്ക്കുന്നുവെങ്കിൽ ഇടവകയിൽ മാസവരി കൊടുക്കുന്നതിനും, സഭാകേന്ദ്രത്തിൽ നിന്നും, ഭദ്രാസനകേന്ദ്രത്തിൽ നിന്നും ആവശ്യപ്പെടുന്ന പിരിവുകൾക്ക് കൈതുറന്ന് സംഭാവന നൽകുന്നതിനും മറ്റ് ജീവകാരുണ്യപ്രവർത്തനങ്ങൾക്ക് സംഭാവന നൽകുന്നതിനും നമുക്ക് ധാരാളം പണം ഉണ്ടാകും. നേരെമറിച്ച് ദൈവത്തിന് അർഹതപ്പെട്ട ദശാംശം നമുക്ക് അർഹതപ്പെട്ട തൊണ്ണൂറ് ശതമാനത്തോട് ചേർത്ത് നമ്മുടേതാക്കി ചിലവ് ചെയ്യാൻ ശ്രമിച്ചാൽ ഒരിക്കലും തികഞ്ഞുപറ്റുകയില്ല എന്ന് മാത്രമല്ല നമ്മുടെ ആവശ്യങ്ങൾക്ക് ഒരു അറുതിയും ഉണ്ടാവുകയും ഇല്ല.

**വിശ്വാസ വിപരീതികളുമായുള്ള കൂട്ടായ്മ**

നമ്മുടെ ചില വിശ്വാസികൾ വിശ്വാസ വിപരീതികളുമായി അവരുടെ കൂട്ടായ്മയിൽ പങ്കെടുത്തും അവരെ നമ്മുടെ ഭവനങ്ങളിൽ വിളിച്ച് വരുത്തിയും കൂട്ടായ്മ ആചരിച്ച് വരുന്നതായും നമ്മുടെ ശ്രദ്ധയിൽപ്പെട്ടിട്ടുണ്ട്. നമ്മുടെ വിശ്വാസികളുടെ ആത്മീക അഭിവൃദ്ധികൾക്കുവേണ്ട എല്ലാ കാര്യങ്ങളും സഭയിൽ നിന്നും ക്രമീകരിച്ചിട്ടുണ്ട്. അതിന്റെ പരിപൂർണ്ണ ചുമതല ഇടവക വികാരിമാർക്കുമാണ്. വികാരിമാരുടെ അറിവോടും, അവരുടെ സാന്നിദ്ധ്യത്തിലും ഉപവാസധ്യാനങ്ങളും, കൂട്ടായ്മകളും സംഘടിപ്പിക്കുന്നതിന് വിരോധമില്ല. അല്ലാതെയുള്ള സംരംഭങ്ങളിൽ നിന്ന് നമ്മുടെ വിശ്വാസികൾ വിട്ടുനിൽക്കണമെന്ന് നാം അറിയിക്കുന്നു. നമ്മുടെ വിശ്വാസത്തിന്റെ വൈശിഷ്ട്യത്തെകുറിച്ച് നമുക്ക് തന്നെ അഭിമാനം തോന്നുകയും അത് മറ്റുള്ളവരെ പറഞ്ഞ് മനസ്സിലാക്കുന്നതിന് ശ്രമിക്കുകയും വേണം, അല്ലാതെ സഭയ്ക്ക് അന്യമായി

ട്ടുള്ള രീതികളും പാരമ്പര്യങ്ങളും സഭയിൽ കുത്തിച്ചെലുത്തുന്നതിന് ആരും ശ്രമിക്കരുത്.

**വി. കുമ്പസാരവും, വി. കുർബാനാനുഭവവും**

വി. കുമ്പസാരത്തെപ്പറ്റിയും കുർബ്ബാനാനുഭവത്തെപ്പറ്റിയും വളരെ വികലമായ ധാരണയാണ് നമ്മുടെ വിശ്വാസികൾക്കുള്ളത്. യാതൊരു ഒരുക്കവും കൂടാതെ വി. കുർബ്ബാന അനുഭവിക്കാം എന്നുള്ള നിലയിലായിരിക്കുന്നു സ്ഥിതിഗതികൾ. പേരിന് ഹൂസോയോ പ്രാപിച്ചുകൊണ്ടും അല്ലാതെയും വി. കുർബ്ബാന അനുഭവിക്കുന്നവരുടെ സംഖ്യ വർദ്ധിച്ചുവരുന്നു. ഹൂസോയോ പ്രാപിക്കുന്നതിനെ സംബന്ധിച്ചും വളരെ വികലമായ ധാരണയാണ് വിശ്വാസികൾക്കുള്ളത്. ഹൂസോയോ പ്രാപിക്കുന്നതിനെപ്പറ്റിയുള്ള സുന്നഹദോസിന്റെ തീരുമാനം ഇപ്രകാരമാണ്. ഒരു കുമ്പസാരം നടത്തി അടുത്ത നാല്പത് ദിവസത്തിനുള്ളിൽ ഏറ്റുപറയേണ്ടതായ പാപമൊന്നും ചെയ്തിട്ടില്ലെങ്കിൽ ഹൂസോയോ പ്രാപിച്ച് വി. കുർബ്ബാന അനുഭവിക്കാം. ആണ്ടുകുമ്പസാരംപോലും നടത്താതെ ഹൂസോയോ മാത്രം പ്രാപിച്ച് പെസഹാ വ്യാഴാഴ്ച വി. കുർബാന അനുഭവിക്കുന്നതു കൊണ്ട് അനുഗ്രഹത്തിന് പകരം ശാപമായിരിക്കും ലഭിക്കുക. 'അതുകൊണ്ട് അയോഗ്യമായി അപ്പം തിന്നുകയോ കർത്താവിന്റെ പാനപാത്രം കുടിക്കുകയോ ചെയ്യുന്നവനെല്ലാം കർത്താവിന്റെ ശരീരവും രക്തവും സംബന്ധിച്ച് കുറ്റക്കാരനാകും. മനുഷ്യൻ തന്നത്താൻ ശോധന ചെയ്തിട്ടുവേണം ഈ അപ്പം തിന്നുകയും പാനപാത്രത്തിൽ നിന്ന് കുടിക്കുകയും ചെയ്വാൻ (1 കൊരിന്ത്യർ 11:27, 28) നല്ല ഒരുക്കത്തോടുകൂടി കുമ്പസാരിക്കുകയും ഉപവസിച്ച് വി. കുർബ്ബാന അനുഭവിക്കുകയും ചെയ്യുന്ന നമ്മുടെ പാരമ്പര്യം നഷ്ടപ്പെടുത്തരുതെന്ന് നാം നിങ്ങളെ ഓർമ്മിപ്പിക്കുന്നു.

**ഭവനസന്ദർശനം**

ഭവനസന്ദർശനം വൈദീകരുടെ മാത്രം ചുമതലയാണെന്ന് വിശ്വാസികൾ ധരിച്ചുവെച്ചിരിക്കുന്നതെന്ന് തോന്നുന്നു. അൽമായക്കാരെ ഈ കാര്യത്തിൽ ആരും നിരോധിച്ചിട്ടില്ല. ആത്മീയപ്രസ്ഥാനങ്ങളിൽ പ്രവർത്തിക്കുന്ന അൽമായക്കാർ ഒരുമിച്ചുകൂടി രോഗികളായവരേയും, മാനസികമായും മറ്റും പ്രയാസപ്പെടുന്നവരേയും സന്ദർശിച്ച് പ്രാർത്ഥിക്കുന്നത് നന്നായിരിക്കും. അതുപോലെതന്നെ പ്രാർത്ഥനാ യോഗാംഗങ്ങളും, മർത്തമറിയം സമാജാംഗങ്ങളും, യുവജനപ്രസ്ഥാനാംഗങ്ങളും, മരണവീടുകൾ സന്ദർശിച്ച് പ്രാർത്ഥിക്കുന്നതിനും, ആശ്വാസവചനങ്ങൾ പറയുന്നതിനും ദുഃഖാർത്ഥരായ കുടുംബാംഗങ്ങളോടൊരുമിച്ച് കുറെ

സമയം ചെലവഴിക്കുന്നതിനും ശ്രദ്ധിക്കണം. മരണവീടുകളിൽ ഉപയോഗിക്കുന്നതിന് നാം ഒരു പുസ്തകം തന്നെ തയ്യാറാക്കിയിട്ടുണ്ട്. അതിന്റെ കോപ്പികൾ ഭദ്രാസന ആസ്ഥാനത്തുള്ള ബസ്സേലിയോസ് ബുക്ക് ഹൗസിൽ നിന്നും ലഭിക്കുന്നതാണ്.

**9. ഞായറാഴ്ച ആചരണം**

ഞായറാഴ്ച ആചരണം ആദിമസഭയിൽതന്നെ ആരംഭിച്ചതാണ്. ആഴ്ചവട്ടത്തിന്റെ ഒന്നാം ദിവസംതന്നെ ഞങ്ങൾ അപ്പം നുറുക്കുവാൻ കൂടിവന്നപ്പോൾ പൗലോസ് പിറ്റെന്നാൾ പുറപ്പെടുവാൻ ഭാവിച്ചതുകൊണ്ട് അവരോട് സംഭാഷിച്ച് പാതിരാവരെ നീട്ടി (അപ്പോ. പ്ര. 20:7). നമ്മുടെ കർത്താവിന്റെ രക്ഷാകരമായ ഉയിർപ്പും, വീണ്ടും ജനനം നൽകുന്ന പരിശുദ്ധറൂഹാ ശിഷ്യന്മാരുടെമേൽ ആവസിച്ചതും ഞായറാഴ്ചയായിരുന്നു. നാം ഞായറാഴ്ച ആചരിക്കുമ്പോൾ ലൗകീക വേലകളിൽ നിന്നുള്ള വിശ്രമവും ആത്മീയ പ്രവർത്തനങ്ങൾക്കുള്ള അവസരവുമായി അതിനെ ദർശിക്കണം. ശാബതിൽ വെറുതെയിരിക്കാതെ നന്മ ചെയ്യണമെന്നാണ് നമ്മുടെ കർത്താവ് നമ്മെ പഠിപ്പിച്ചത്. തളർവാതക്കാരനെ സൗഖ്യമാക്കിയതിന് ശേഷം യേശു പറഞ്ഞു, 'എന്റെ പിതാവ് ഇന്നുവരെയും പ്രവർത്തിക്കുന്നു. ഞാനും പ്രവർത്തിക്കുന്നു.' (യോഹ. 5:17).

ഞായറാഴ്ച പള്ളി ആരാധനകളിൽ സംബന്ധിച്ച ശേഷം ഓരോ വിശ്വാസിയും അവർക്കുവേണ്ടി സഭ ക്രമീകരിച്ചിട്ടുള്ള ഏതെങ്കിലും ഒരു ആത്മീയപ്രസ്ഥാനത്തിൽ ചേർന്ന് പ്രവർത്തിക്കണം. മറിച്ച് ഞായറാഴ്ച ലൗകിക കാര്യങ്ങളിൽ ഏർപ്പെടുന്നപക്ഷം അത് ഒരിക്കലും ശുഭകരമായി പരിണമിക്കുന്നില്ല.

**മതബോധനം**

വി. വേദപുസ്തകം, സഭയുടെ വിശ്വാസം, പാരമ്പര്യം എന്നിവയെ സംബന്ധിച്ചുള്ള ബോധനം ആദ്യമേ ആരംഭിക്കേണ്ടത് കുടുംബാന്തരീക്ഷത്തിലാണ്. മാതാപിതാക്കൾ ശനിയാഴ്ച സന്ധ്യയ്ക്കും ഞായറാഴ്ച പകൽ സമയത്തും സൗകര്യപ്പെടുന്ന അവസരത്തിൽ തങ്ങളുടെ കുഞ്ഞുങ്ങൾക്ക് ഇക്കാര്യത്തിൽ ആവശ്യമായ പ്രാഥമിക പരിശീലനം നൽകുന്നതിന് ശ്രമിക്കേണ്ടതാണ്. സണ്ടേസ്ക്കൂളിൽ ചേരുന്നതിനോടുകൂടി ഈ അഭ്യസനം കൂടുതൽ ശക്തിപ്പെട്ട് മുന്നേറും. നമ്മുടെ വൈദികസെമിനാരിയുടെ ആഭിമുഖ്യത്തിൽ ആരംഭിച്ചിട്ടുള്ള ദിവ്യബോധനം പാഠപദ്ധതി സഭയിലെ അൽമായക്കാരുടെ ബോധനത്തിനുള്ള ഒരു നവീന പദ്ധതിയാണ്. ഈ പദ്ധതിയിൽ ചേർന്ന് മതബോധനം തുടരുന്നത് അഭികാമ്യം തന്നെ.

## സാമൂഹിക പ്രതിബദ്ധത

സാമൂഹീക പ്രതിബദ്ധത സഭയുടെ സാർത്ഥകമായ ദൗത്യമാണ്. സഹോദരന്റെ കാവൽക്കാരനായിരിക്കേണ്ടവനാണ് മനുഷ്യൻ. നമ്മുടെ സവിശേഷമായ പരിഗണനയും ശ്രദ്ധയും ലഭിക്കേണ്ടതായ ഒരുവിഭാഗം ആളുകളാണ് പരദേശിയും, അനാഥനും, വിധവയും, ദരിദ്രനും (പുറപ്പാട്. 22:20–26, ആവ. 23:16) നല്ല ശമര്യാക്കാരന്റെ ഉപമയിൽകൂടി നമ്മുടെ സമയവും, പണവും, ആരോഗ്യവും, കഴിവുകളും മറ്റുള്ളവർക്കുകൂടി പങ്കുവെയ്ക്കുന്ന മാതൃക നമ്മുടെ കർത്താവ് കാണിച്ചുതന്നു (ലൂക്കോസ് 10:34–37) അവശതയനുഭവിക്കുന്നവർക്ക് സമ്പന്നരായ സഭാംഗങ്ങൾ സഹായഹസ്തം നീട്ടികൊടുക്കണം. വിവാഹച്ചിലവിന് പണമില്ലാത്തതുകൊണ്ട് എത്രയോ പെൺകുട്ടികൾ വിവാഹിതരാകാതെ നിൽക്കുന്നു. സ്കൂളിൽ ചേരുവാൻ പണം ഇല്ലാതിരുന്നതുകൊണ്ട് എത്രയോ കുട്ടികൾ ബാല്യകാലത്തിൽ തന്നെ ജോലി ചെയ്യുവാൻ നിർബന്ധിതനാകുന്നു.! നമ്മുടെ സമൂഹത്തിലെ കുറെയാളുകൾ പലവിധത്തിൽ പ്രയാസപ്പെടുമ്പോൾ കുറെയാളുകൾ ഇതൊന്നും കാണുന്നില്ലായെന്ന് നടിച്ച് ജീവിക്കുന്നത് എത്ര പരിതാപകരമാണ്. ദൈവം നമുക്ക് നൽകിയിരിക്കുന്ന പണവും സമയവും ആരോഗ്യവും കഴിവുകളും മറ്റുള്ളവർക്കുകൂടി പ്രയോജനപ്പെടത്തക്കവണ്ണം ഉപയോഗിക്കുവാൻ നമുക്ക് പ്രാർത്ഥനാപൂർവ്വം പരിശ്രമിക്കാം.

## മദ്യപാനവും ലഹരിമരുന്നുകളുടെ ഉപയോഗവും

മദ്യപാനവും ലഹരിമരുന്നുകളുടെ ഉപയോഗവും നമ്മുടെ സമൂഹത്തിൽ വർദ്ധിച്ചുവരുന്നതായി നാം അറിയുന്നു. കുടുംബഭദ്രത തകർക്കുകയും അധാർമ്മിക പ്രവർത്തനങ്ങൾക്ക് പ്രേരണ നൽകുകയും ചെയ്യുന്ന മദ്യത്തിൽ നിന്നും മയക്കുമരുന്നുകളിൽ നിന്നും ഒഴിഞ്ഞിരിക്കാൻ യുവതലമുറ പ്രത്യേകം ശ്രദ്ധിക്കണം. മദ്യത്തിനും ലഹരി വസ്തുക്കൾക്കും അടിമയായി തീർന്ന സഹോദരങ്ങളെ അതിൽ നിന്ന് പിൻതിരിപ്പിക്കാൻ കൂട്ടായ ഒരു ശ്രമം നമ്മുടെ ഇടവകകളിൽ തന്നെ നടത്തണം. ഇപ്പോൾ ലഭ്യമായ കൗൺസിലിംഗ് കേന്ദ്രങ്ങളിലും മറ്റും അയച്ച് അങ്ങനെയുള്ളവരെ തിരിച്ച് സമൂഹത്തിന്റെയും കുടുംബത്തിന്റെയും നല്ല അന്തരീക്ഷത്തിൽ കൊണ്ടുവരുവാൻ ശ്രമിക്കണം.

നമ്മുടെ വിവാഹ അടിയന്തിരങ്ങൾ തുടങ്ങിയവയോട് അനുബന്ധിച്ച് മദ്യം വിളമ്പുന്ന രീതി പാടെ ഉപേക്ഷിക്കണം.

മദ്യപാനികളെ ഇടവകയുടെ ഒദ്യോഗിക സമിതികളിലോ മറ്റ് സ്ഥാനങ്ങളിലോ തിരഞ്ഞെടുക്കരുതെന്നും നാം നിങ്ങളെ അറിയിക്കുന്നു.

**ഉപസംഹാരം**

വാത്സല്യമുള്ള മക്കളെ, ഇരുപതു നൂറ്റാണ്ടുകളായി ഈ കേരളത്തിൽ കഴിഞ്ഞുവരുന്ന നമ്മുടെ സഭയ്ക്ക് പരിശുദ്ധനായ പരുമലതിരുമേനിയെപ്പോലെ ഒരു പരിശുദ്ധനെ മാത്രമേ സൃഷ്ടിക്കുവാൻ സാധിച്ചിട്ടുള്ളുവെന്നത് എന്ത് സങ്കടകരമാണ്. കുടുംബാന്തരീക്ഷം ആത്മീയ സാന്ദ്രതയുടെ പൂർത്തീകരണത്തിലെത്തുമ്പോഴാണ് സാക്ഷ്യമുള്ള വിശുദ്ധന്മാർ ഉണ്ടാകുന്നത്. പരുമല തിരുമേനിയെപ്പോലെ കൂടുതൽ പരിശുദ്ധന്മാർ നമ്മുടെ സഭയിൽ ഉണ്ടാകുവാൻ നമുക്ക് പ്രാർത്ഥിക്കാം.

വാത്സല്യ മക്കളെ, ഈ കത്ത് നിങ്ങൾ വായിക്കുകയും അതനുസരിച്ച് ജീവിക്കുന്നതിന് ശ്രമിക്കുകയും വേണം. ഇതിന്റെ ഒരു കോപ്പി വിദേശത്തുള്ള നിങ്ങളുടെ മക്കൾക്കും സഹോദരങ്ങൾക്കും അയച്ചു കൊടുക്കണം.

സർവ്വശക്തനായ ദൈവം തന്റെ അദൃശ്യമായ വലതുകരം നീട്ടി നിങ്ങളെയും നിങ്ങളുടെ കുടുംബാംഗങ്ങളെയും, നിലം പുരയിടങ്ങളെയും, പക്ഷിമൃഗാദികളെയും നിങ്ങളുടെ ഇടംകയ്യും വലംകയ്യും സമ്പാദിക്കുന്ന സകലത്തെയും വാഴ്ത്തി അനുഗ്രഹിക്കുകയും അവയെ ഒന്നിന് മുപ്പതും അറുപതും നൂറും ഇരട്ടിയായി വർദ്ധിപ്പിക്കുകയും ചെയ്യുമാറാകട്ടെ.

ആയത് ദൈവമാതാവായ വി. കന്യകമറിയാമിന്റെയും നമ്മുടെ കാവൽ പിതാവായ മാർത്തോമ്മാ ശ്ലീഹായുടേയും പരിശുദ്ധനായ പരുമല മാർ ഗ്രീഗോറിയോസ് തിരുമേനിയുടേയും ശേഷം എല്ലാ ശുദ്ധിമാൻമാരുടേയും ശുദ്ധിമതികളുടേയും പ്രാർത്ഥനകളാൽതന്നെ, ആമീൻ.

ക്രിസ്തുവിൽ നിങ്ങളുടെ ഇടയൻ



(തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ)

ചെങ്ങന്നൂർ,

15-3-98

No. C-17/2004

**ത്രിയേക ദൈവത്തിന്റെ തിരുനാമത്തിൽ തനിക്കു സ്തുതി**

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

**ദൈവകൃപയാൽ**

**ചെങ്ങന്നൂർ മെത്രാസന ഇടവകയുടെ**

**തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായിൽ നിന്ന്**

നമ്മുടെ എല്ലാ പള്ളികളിലെയും വികാരിമാർക്കും, സഹപട്ടക്കാർക്കും, ദേശത്തുപട്ടക്കാർക്കും, മാനേജിംഗ് കമ്മറ്റിയംഗങ്ങൾക്കും ശേഷം ജനങ്ങൾക്കും വാഴ്വ്

പ്രിയരെ

തെക്കേ ഏഷ്യയുടെ ചില ഭാഗങ്ങളിലുണ്ടായ ഭൂചലനവും കടലാക്രമണവും അനേകം കുടുംബംങ്ങളെ നിരാലംബരാക്കിയതും ഒട്ടനേകം ജീവൻ പൊലിഞ്ഞുപോയതും നമ്മെപ്പോലെതന്നെ നിങ്ങളേയും ദുഃഖത്തിലാഴ്ത്തിയിരിക്കുകയാണല്ലോ. കേരളത്തിലെ കൊല്ലം, കരുനാഗപ്പള്ളി, കായംകുളം, ആലപ്പുഴ ഭാഗങ്ങളിലും പ്രസ്തുത ദുരന്തം വൻ നാശനഷ്ടങ്ങൾ വിതയ്ക്കുകയുണ്ടായി. 2004 ഡിസംബർ 28–ാം തീയതി നമ്മുടെ മെത്രാസന കൗൺസിൽ അംഗങ്ങൾ, സഭാ മാനേജിംഗ് കമ്മറ്റിയംഗങ്ങൾ, മെത്രാസന സുവിശേഷസംഘം പ്രവർത്തകർ, ആത്മീയ സംഘടനാഭാരവാഹികൾ, എന്നിവരെ അടിയന്തിരമായി നാം ബഥേൽ അരമനയിൽ വിളിച്ചുകൂട്ടി ആലോചിക്കുകയും തുടർന്ന് 29–12–2004 ബുധനാഴ്ച വൈദീകരുടേയും, പ്രവർത്തകരുടേയും ഒരു സംഘം ടി ദുരിതാശ്വാസ കേന്ദ്രങ്ങൾ സന്ദർശിക്കുകയും സ്ഥിതിഗതികൾ വിലയിരുത്തി അവർ നൽകിയ റിപ്പോർട്ടിന്റെ വെളിച്ചത്തിൽ നാം ഈ കല്പനയിലൂടെ താഴെ പറയുന്ന കാര്യങ്ങൾ നിങ്ങളെ അറിയിക്കുന്നു.

വാത്സല്യ മക്കളെ,

നമ്മുടെ പ്രതിനിധികൾ ഈ ദുരിതാശ്വാസ മേഖലകൾ സന്ദർശിച്ചപ്പോൾ ക്യാമ്പുകളിൽ തിങ്ങിപ്പാർക്കുന്ന നിരാശ്രയരായ നമ്മുടെ സഹോദരീസഹോദരങ്ങൾക്ക് ജാതിമതഭേദമെന്യേ അനേകർ ത്യാഗം

സഹിച്ച് ഭക്ഷണവും വസ്ത്രങ്ങളും നൽകുന്നുണ്ടെന്ന് അറിഞ്ഞതിൽ നാം ശ്ലാഘിക്കുകയും അവർക്കുവേണ്ടി പ്രാർത്ഥിക്കുകയും ചെയ്യുന്നു. എന്നാൽ ഈ ക്യാമ്പുകളിലെ അന്തേവാസികൾക്ക് വളരെ അടിയന്തി രമായി ബെഡ്ഷീറ്റുകൾ, കൈലികൾ, അടിവസ്ത്രങ്ങൾ, തോർത്തു കൾ, കുട്ടികൾക്കുള്ള വസ്ത്രങ്ങൾ, സോപ്പുകൾ, പുൽപ്പായകൾ എന്നി വയും, കുറേശ്ശയായി മാറ്റിപ്പാർപ്പിക്കപ്പെടുന്നവർക്ക് അത്യാവശ്യമായ പാത്രങ്ങൾ, തൊഴിലുപകരണങ്ങൾ, കുട്ടികൾക്ക് പഠനോപകരണങ്ങൾ, പുസ്തകങ്ങൾ, നോട്ടുബുക്കുകൾ എന്നിവയും കഴിവതും വേഗം എത്തിച്ചു കൊടുക്കേണ്ടിയിരിക്കുന്നു. ഉടുതുണി മാത്രമായി രക്ഷപെട്ട ഈ പ്രിയപ്പെട്ടവരെ സഹായിക്കേണ്ടത് നമ്മുടെ കടമയാണ്.

നമ്മുടെ മെത്രാസന സുവിശേഷ സംഘം പ്രവർത്തകരും, എല്ലാ ആത്മീയ സംഘടനാ ഭാരവാഹികളും പ്രത്യേകാൽ മെത്രാസന യുവ ജനപ്രസ്ഥാനം പ്രവർത്തകരും നേതൃത്വം നല്കി നമ്മുടെ ഭവനങ്ങ ളിൽ നിന്ന് അത്യാവശ്യ സാധനങ്ങളും, പണവും സംഭരിച്ച് ബഥേൽ അരമനയിൽ എത്തിക്കണം. ഇടവക തലത്തിൽ നമ്മുടെ വൈദികർ ടി പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകി ആവശ്യമായ പണവും മറ്റ് ആവശ്യ സാധനങ്ങളും ശേഖരിക്കേണ്ടതാണ്. സംഭാവനകൾ നല്കു ന്നവർക്ക് ഇടവകകളിൽ നിന്നു രസീത് നൽകേണ്ടതും ലഭിച്ച തുക കൾ മെത്രാസനത്തിൽ നൽകുമ്പോൾ മെത്രാസന ആഫീസിൽ നിന്ന് ഇടവകകൾക്ക് രസീത് നൽകുന്നതാണ്.

പ്രാരംഭം എന്ന നിലയിൽ കരുനാഗപ്പള്ളി പണിക്കരുകടവ് ഫിഷ റീസ് സ്കൂളിലെ ക്യാമ്പിൽ ഒരു മെഡിക്കൽ ക്യാമ്പ് ക്രമീകരിക്കുകയും അത്യാവശ്യം വേണ്ട വസ്ത്രങ്ങളും പായകളും നൽകുകയും ചെയ്തു. 2005 ജനുവരി മാസം 5-ാം തീയതിക്കകം ലഭിക്കുന്ന തുകകളും മറ്റും മെത്രാസന ആഫീസിൽ നൽകി പ്രാരംഭ നടപടികൾക്ക് തുടക്കം കുറി ക്കണം. ഓരോ ഡിസ്ട്രിക്ടിന്റെയും പ്രവർത്തനങ്ങൾ സംഘടിപ്പിക്കു ന്നതിന് താഴെ പറയുന്ന വൈദികരെ നാം നിയമിച്ചിരിക്കുന്നു.

ചെങ്ങന്നൂർ : റവ. ഫാ രാജൻ വർഗീസ്
പുത്തൻകാവ് : റവ. ഫാ. ബിജു ടി. മാത്യു
പന്തളം : റവ. ഫാ. ഗീവർഗീസ് ജോൺ
ഇടവങ്കാട് : റവ. ഫാ. മത്തായി കുന്നിൽ
ഉമയാറ്റുകര : റവ. ഫാ. തോമസ് വർഗീസ് അമയിൽ

മെത്രാസനതല ക്രമീകരണങ്ങൾ റവ. ഫാ. തോമസ് കൊക്കാപ്പറ മ്പിൽ, റവ. ഫാ. കോരുത് ചെറിയാൻ, ശ്രീ. കെ. ജി. ജോസഫ്, ശ്രീ.

ബാബു അലക്സാണ്ടർ, ശ്രീ. എം. വൈ. തമ്പാൻ, ശ്രീ. സജി പട്ടരുമ ഠം, ശ്രീ. ഐസക്ക് പാപ്പൻ, ശ്രീ. സി. കെ. റജി എന്നിവർ മെത്രാസന സെക്രട്ടറിയോടൊപ്പം നിർവ്വഹിക്കേണ്ടതാണ്.

ബഹുമാന്യരായ വികാരിമാർ ഈ കല്പന പള്ളിയിൽ പ്രസ്താ വിച്ച ശേഷം ഇടവകകളിൽ ചെയ്യേണ്ടുന്ന കാര്യങ്ങൾക്ക് ശക്തമായി നേതൃത്വം നൽകണം.

വീണ്ടും പ്രിയരെ,

“പിതാവായ ദൈവത്തിന്റെ മുമ്പാകെ ശുദ്ധവും നിർമ്മലവുമായ ഭക്തിയോ അനാഥരെയും വിധവകളെയും അവരുടെ സങ്കടത്തിൽ ചെന്നു കാണുന്നതും ലോകത്താലുള്ള കളങ്കം പറ്റാതെവണ്ണം തന്ന ത്താൻ കാത്തുകൊള്ളുന്നതും ആകുന്നു.” (യാക്കോബ് 1:27) ദുരിതമ നുഭവിക്കുന്ന പ്രിയപ്പെട്ടവരെയും അവർക്ക് സഹായഹസ്തം നീട്ടുന്ന എല്ലാവരെയും നിങ്ങളുടെ പ്രാർത്ഥനകളിൽ പ്രത്യേകം സ്മരിക്കുകയും ഇടവകയിൽ നിന്ന് കഴിവുള്ള ആളുകൾ ടി സ്ഥലങ്ങൾ സന്ദർശിക്കു കയും വേണം.

ശേഷം പിന്നാലെ, ദൈവം അനുഗ്രഹിക്കട്ടെ.



2004 ഡിസംബർ മാസം 31–ാം തീയതി
ചെങ്ങന്നൂർ ബഥേൽ അരമനയിൽ നിന്ന്.

No. C-18/'05

**ത്രിയേക ദൈവത്തിന്റെ തിരുനാമത്തിൽ തനിക്കു സ്തുതി**

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

**ദൈവകൃപയാൽ**

**ചെങ്ങന്നൂർ മെത്രാസന ഇടവകയുടെ**

**തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായിൽ നിന്ന്**

നമ്മുടെ എല്ലാ പള്ളികളിലെയും വികാരിമാർക്കും, സഹപട്ടക്കാർക്കും, ദേശത്തുപട്ടക്കാർക്കും, മാനേജിംഗ് കമ്മറ്റിയംഗങ്ങൾക്കും ശേഷം ജനങ്ങൾക്കും വാഴ്വ്

പ്രിയരെ,

പരിശുദ്ധനായ പരുമലതിരുമേനിയുടെ കബറിടത്തിലേക്ക് വർഷം തോറും അനേകായിരങ്ങൾ പദയാത്രികരായി എത്തിച്ചേർന്ന് അനുഗ്രഹം പ്രാപിക്കാറുണ്ട്. ധ്യാനനിമഗ്നമായ ജീവിതത്തിലൂടെയും പ്രാർത്ഥനയിലൂടെയും ദൈവത്തിന്റെ അതുല്യ വരപ്രസാദത്തിന് യോഗ്യനായ പരുമലതിരുമേനിയുടെ കബറിടത്തിലേക്ക് നടത്തപ്പെടുന്ന തീർത്ഥാടന യാത്രകളിൽ ഭക്തിയുടെ വശം ശബ്ദകോലാഹലങ്ങളുടെ ആധിക്യത്തിൽ കുറഞ്ഞുപോകുന്നത് ദുഃഖകരമാണ്. പ്രത്യേകിച്ച് രാത്രി 10മണി മുതൽ വെളുപ്പിന് 5 മണിവരെ ക്രമീകരിക്കപ്പെടുന്ന പദയാത്ര സംഘങ്ങൾ ഉച്ചത്തിലുള്ള അനൗൺസ്മെന്റുകളും, വെടിക്കെട്ടുകളും ക്രമീകരിക്കുന്നത് ബുദ്ധിമുട്ട് ഉളവാക്കുന്നതായി അക്രൈസ്തവരായ ആളുകളടക്കം പലരും നമ്മുടെ ശ്രദ്ധയിൽ പെടുത്തിയിട്ടുണ്ട്. നമ്മുടെ സംസ്ഥാനത്ത് ശബ്ദമലിനീകരണത്തിനെതിരെ വ്യക്തമായ നിയമസംവിധാനങ്ങൾ നിലനിൽക്കെ അതു പാലിക്കപ്പെടാതിരിക്കുന്നത് നീതിന്യായ വ്യവസ്ഥിതിയോടുള്ള കടുത്ത നിഷേധമാണ്. ആയതിനാൽ പരിശുദ്ധനായ പരുമലതിരുമേനിയുടെ ദർശനത്തിനും വിശുദ്ധിക്കും കോട്ടം വരാതെ ഭക്തിസാന്ദ്രമായി പദയാത്രകൾ ക്രമീകരിക്കുവാൻ ഏവർക്കും കഴിയണം. പ്രത്യേകിച്ച് രാത്രി 10 മണി മുതൽ രാവില 5 മണിവരെ നടത്തപ്പെടുന്ന പദയാത്രസംഘങ്ങൾ പൊതുജനങ്ങൾക്ക് ബുദ്ധിമുട്ട് സൃഷ്ടിക്കുന്ന തരത്തിലുള്ള അനൗൺസ്മെന്റുകളും, വെടിക്കെട്ടുകളും കർശനമായി നിയന്ത്രിക്കണമെന്ന് സ്നേഹപൂർവ്വം നാം നിങ്ങളെ ഓർമ്മിപ്പിക്കുന്നു.

ശേഷം പിന്നാലെ, ദൈവം അനുഗ്രഹിക്കട്ടെ.

2005 ഒക്ടോബർ മാസം 19–ാം തീയതി

ചെങ്ങന്നൂർ ബഥേൽ അരമനയിൽ നിന്ന്.

No. C-18/'05

**ത്രിയേക ദൈവത്തിന്റെ തിരുനാമത്തിൽ തനിക്കു സ്തുതി**

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

**ദൈവകൃപയാൽ**

**ചെങ്ങന്നൂർ മെത്രാസന ഇടവകയുടെ**

**തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായിൽ നിന്ന്**

നമ്മുടെ എല്ലാ പള്ളികളിലെയും വികാരിമാർക്കും, സഹപട്ടക്കാർക്കും, ദേശത്തുപട്ടക്കാർക്കും, മാനേജിംഗ് കമ്മറ്റിയംഗങ്ങൾക്കും ശേഷം ജനങ്ങൾക്കും വാഴ്വ്

പ്രിയരെ,

പുണ്യശ്ലോകനായ പുത്തൻകാവിൽ കൊച്ചുതിരുമേനിയുടെ അഭിലാഷമായിരുന്നു ബഥേൽ അരമനയിൽ ഒരു ലൈബ്രറി ഉണ്ടാകണമെന്നുള്ളത്. തിരുമേനി സ്വന്തം കൈപ്പടയിൽ എഴുതി സൂക്ഷിച്ചിരുന്ന ലൈബ്രറി പുസ്തകങ്ങളുടെ ലിസ്റ്റ് ഈ അടുത്തകാലത്ത് നമുക്ക് ലഭിക്കുകയുണ്ടായി. പുത്തൻകാവിൽ കൊച്ചുതിരുമേനിയുടെ ഈ അഭിലാഷം പൂർത്തീകരിക്കുവാനുള്ള നമ്മുടെ ആഗ്രഹത്തിന് വേണ്ട സാമ്പത്തിക സഹായം ചെയ്തു തന്നത് ദുബായ് സെന്റ് തോമസ് ഓർത്തഡോക്സ് ഇടവകയും, കുവൈറ്റിലുള്ള നമ്മുടെ ഭദ്രാസനത്തിലെ ആത്മീയ മക്കളുമാണ്. ദുബായ് സെന്റ് തോമസ് ഇടവക നാലേകാൽ ലക്ഷവും കുവൈറ്റിലുള്ള നമ്മുടെ ആത്മീയ മക്കൾ ഇരുപത്തയ്യായിരം രൂപയും നൽകിയത് നന്ദിയോടെ നാം ഓർക്കുന്നു. ബഥേൽ അരമനയിൽ ആരംഭിക്കുന്ന മാർ പീലക്സീനോസ് റിസർച്ച് & ഗൈഡൻസ് സെന്ററിന്റെ ഉദ്ഘാടനം നവംബർ ഒന്നാംതീയതി ചൊവ്വാഴ്ച രാവിലെ 10മണിക്ക് നമ്മുടെ സഹപാഠിയും കേരള ഗ്രാമവികസനവകുപ്പ് മന്ത്രിയുമായ ശ്രീ. സി. എഫ്. തോമസ് നിർവ്വഹിക്കുന്നതുമാണ്. ഈ ചടങ്ങ് വിജയപ്രദമാക്കി തീർക്കുവാൻ ആ ഇടവകയിൽ നിന്ന് കഴിവുള്ളിടത്തോളം ആളുകൾ വന്ന് സംബന്ധിക്കണമെന്ന് നാം സ്നേഹപൂർവ്വം നിങ്ങളെ ഓർമ്മിപ്പിക്കുന്നു.

എൻജിനീയറിംഗ്, മെഡിക്കൽ മറ്റ് പ്രവേശനപരീക്ഷകൾ എന്നി

വയ്ക്ക് തയ്യാറെടുക്കുന്നവർക്ക് പ്രയോജനപ്രദമായ പുസ്തകങ്ങൾ ലൈബ്രറിയിൽ നാം ക്രമീകരിച്ചിട്ടുണ്ട്. പൊതുപ്രവേശന പരീക്ഷകൾ എഴുതുവാനാഗ്രഹിക്കുന്ന നമ്മുടെ കുഞ്ഞുങ്ങൾക്കും, ഇതര സഭാവിഭാഗത്തിൽപെട്ടവർക്കും, ഇതര മതസ്ഥർക്കും  ഈ സൗകര്യം ഉപയോഗിക്കാവുന്നതാണ്. കൂടാതെ നമ്മുടെ ഭദ്രാസനത്തിലെ ആത്മീയ സംഘടനാ പ്രവർത്തകർക്കായി വേദശാസ്ത്രപുസ്തകങ്ങളുടെ ശേഖരവും ഈ ലൈബ്രറിയിൽ ക്രമീകരിച്ചിട്ടുണ്ട്. വേദവിശ്വാസ ദർശനങ്ങളിൽ അറിവും പ്രാപ്തിയുമുള്ള ആത്മീയ സംഘടനാപ്രവർത്തകർക്കായി വേദശാസ്ത്രപുസ്തകങ്ങളുടെ ശേഖരവും ഈ ലൈബ്രറിയിൽ ക്രമീകരിച്ചിട്ടുണ്ട്. വേദവിശ്വാസ ദർശനങ്ങളിൽ അറിവും പ്രാപ്തിയുമുള്ള ആത്മീയ സംഘടനാ പ്രവർത്തകരെ ഭദ്രാസനതലത്തിൽ വാർത്തെടുക്കുവാൻ ഈ ലൈബ്രറി സഹായിക്കുമെന്നാണ് നമ്മുടെ വിശ്വാസം.

ഭദ്രാസന കേന്ദ്രത്തിൽ പ്രവർത്തിക്കുന്ന ഈ ലൈബ്രറി നിങ്ങളേവരും ഉപയോഗിച്ചുകാണുവാൻ നാം ആഗ്രഹിക്കുന്നു.

ശേഷം പിന്നാലെ, ദൈവം അനുഗ്രഹിക്കട്ടെ.

2005 ഒക്ടോബർ മാസം 26–ാം തീയതി
ചെങ്ങന്നൂർ ബഥേൽ അരമനയിൽ നിന്ന്.

No. C-15/’05

**ത്രിയേക ദൈവത്തിന്റെ തിരുനാമത്തിൽ തനിക്കു സ്തുതി**

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

**ദൈവകൃപയാൽ**

**ചെങ്ങന്നൂർ മെത്രാസന ഇടവകയുടെ**

**തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായിൽ നിന്ന്**

നമ്മുടെ എല്ലാ പള്ളികളിലെയും വികാരിമാർക്കും, സഹപട്ടക്കാർക്കും, ദേശത്തുപട്ടക്കാർക്കും, മാനേജിംഗ് കമ്മറ്റിയംഗങ്ങൾക്കും ശേഷം ജനങ്ങൾക്കും വാഴ്വ്

പ്രിയരെ

ഭാവിയിൽ വൈദികർ ആകുവാൻ ആഗ്രഹിക്കുന്ന ബാലന്മാരെയും യുവാക്കളെയും ഉൾപ്പെടുത്തി ചെങ്ങന്നൂർ ഭദ്രാസനത്തിൽ ആരംഭിച്ചിട്ടുള്ള ദൈവവിളി സംഘം ദൈവാനുഗ്രഹത്താൽ സാമാന്യം ഭംഗിയായ രീതിയിൽ പ്രവർത്തിച്ചുവരുന്നുണ്ട്. കൂടുതൽ അംഗങ്ങളെ ചേർത്ത് ദൈവവിളിസംഘം കൂടുതൽ ശക്തമാക്കുവാൻ നാം ആഗ്രഹിക്കുന്നു. ആ ഇടവകയിൽ ദൈവവേല ആഗ്രഹിക്കുന്ന ബാലന്മാരെയും യുവാക്കളേയും ഇടവകവികാരിമാർ ശുപാർശ ചെയ്ത് അയയ്ക്കണം. ദൈവവിളി സംഘത്തിന്റെ ഭദ്രാസനതല വൈസ്പ്രസിഡന്റായി ബഹുമാനപ്പെട്ട കുര്യൻ ജോസഫ് കത്തനാരും, സെക്രട്ടറിയായി ബിജു എൻ. ഈപ്പൻ തോട്ടപ്പുഴയും സേവനം അനുഷ്ഠിക്കുന്നു.

2005 ഓഗസ്റ്റ് മാസം 20–ാം തീയതി ശനിയാഴ്ച 2പി.എം.ന് ബഥേൽ അരമനയിൽ വെച്ച് കൂടുന്ന പ്രഥമ സമ്മേളനത്തിൽ ആ ഇടവകയിൽ നിന്ന് ഇപ്പോൾ ദൈവവിളി സംഘത്തിൽ പ്രവർത്തിക്കുന്നവരെയും പുതുതായി ചേരാൻ ആഗ്രഹിക്കുന്നവരെയും വികാരിമാർ പറഞ്ഞയക്കണം. ദൈവവിളി സംഘത്തിൽ പ്രവർത്തിക്കുന്നവരെ മാത്രമെ ഭാവിയിൽ നാം വൈദിക സെമിനാരിയിലേക്ക് ശുപാർശ ചെയ്യുകയുള്ളൂ എന്നകാര്യവും അറിയിക്കുന്നു.

ശേഷം പിന്നാലെ ദൈവം അനുഗ്രഹിക്കട്ടെ.

2005 ആഗസ്റ്റ് മാസം 2–ാം തീയതി

ചെങ്ങന്നൂർ ബഥേൽ അരമനയിൽ നിന്ന്.

No. C-17/2006

**ത്രിയേക ദൈവത്തിന്റെ തിരുനാമത്തിൽ തനിക്കു സ്തുതി**

## മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

**ദൈവകൃപയാൽ**

**ചെങ്ങന്നൂർ മെത്രാസന ഇടവകയുടെ**

**തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായിൽ നിന്ന്**

നമ്മുടെ എല്ലാ പള്ളികളിലെയും വികാരിമാർക്കും, സഹപട്ട ക്കാർക്കും, ദേശത്തുപട്ടക്കാർക്കും, മാനേജിംഗ് കമ്മറ്റിയംഗങ്ങൾക്കും ശേഷം ജനങ്ങൾക്കും വാഴ്വ്

പ്രിയരെ,

വിവാഹപൂർവ്വ കൗൺസിലിംഗും ഫാമിലി കൗൺസിലിംഗും ഭദ്രാ സനകേന്ദ്രത്തിൽ ആരംഭിക്കേണ്ടതിന്റെ അടിയന്തരാവശ്യത്തെക്കുറി ച്ചുള്ള പ. ബാവാതിരുമേനിയുടെ കല്പന ഇതിനോടകം നിങ്ങൾക്ക് ലഭിച്ചിട്ടുള്ളതാണല്ലോ? കുടുംബജീവിതത്തിന്റെ ആത്മീക നവീകരണ ത്തിലൂടെ മാത്രമേ സഭയുടെ നവോത്ഥാനം സാദ്ധ്യമാകൂ. പരമ്പരാ ഗത സാമൂഹ്യക്രമത്തിൽ നിന്നും അതിനോടുബന്ധപ്പെട്ടിരിക്കുന്ന സംസ്ക്കാരത്തിന്റെ ചട്ടവട്ടങ്ങളിൽ നിന്നും മാറി പുതിയൊരു ജീവിത ശൈലിയിലേക്ക് പുതിയ തലമുറ പ്രവേശിക്കേണ്ടതുണ്ട്.

പ്രശ്നങ്ങൾ ഉള്ളപ്പോൾ കൗൺസിലിംഗിന് പോകുന്നതിൽ നിന്ന് വ്യത്യസ്തമായി പ്രശ്നങ്ങൾ ഉണ്ടാകാതിരിക്കുവാനുള്ള വഴികൾ ദമ്പ തികളാകാൻ ഒരുങ്ങുന്നവരെ ഉത്ബോധിപ്പിക്കുന്നതാണ് പ്രീമാരിറ്റൽ കൗൺസിലിംഗ്. മിക്ക ക്രൈസ്തവ സഭകളും വിവാഹത്തിന് മുമ്പ് കൗൺസിലിംഗ് നിർബന്ധമാക്കിയിട്ടുണ്ട്. നമ്മുടെ സഭയുടെ പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് ഇതേപ്പറ്റി തീരുമാനിച്ചിട്ടുണ്ടെങ്കിലും എല്ലാ ഭദ്രാസന കേന്ദ്രങ്ങളിലും അതിനുള്ള സൗകര്യം ഉണ്ടായിട്ടില്ല.

നമ്മുടെ ഭദ്രാസനത്തിൽ വൈദീകസെമിനാരി പ്രത്യാശ കൗൺസി ലിംഗ് ഫോറത്തിന്റെ സഹകരണത്തിലും സെമിനാരിയിൽ നിന്നും

കൗൺസിലിംഗ് കോഴ്സ് പാസ്സായ വൈദീകരുടേയും അത്മായരുടേയും ചുമതലയിലും പ്രീമാരിറ്റൽ കൗൺസലിംഗ് സെന്റർ ആരംഭിക്കുന്ന വിവരം സന്തോഷപൂർവ്വം നാം നിങ്ങളെ അറിയിക്കുന്നു. വിവാഹിത രാകുവാൻ ആഗ്രഹിക്കുന്ന യുവതീ യുവാക്കൾ ബഥേൽ അരമനയിൽ പേര് രജിസ്റ്റർ ചെയ്യേണ്ടതാണ്. രജിസ്ട്രേഷൻ ഫീസ് നൂറ് രൂപ ആയി രിക്കും. അപ്രകാരം പേര് രജിസ്റ്റർ ചെയ്യുന്നവർക്ക് 2006 സെപ്റ്റംബർ മാസം 9–ാം തീയതി ശനിയാഴ്ച രാവിലെ 8.30 മുതൽ വൈകിട്ട് 5മണി വരെ പ്രഗത്ഭ വ്യക്തികൾ കൗൺസിലിംഗ് ക്ലാസ്സുകൾ നടത്തുന്നതും മുഴുവൻ സമയവും പങ്കെടുക്കുന്നവർക്ക് സർട്ടിഫിക്കറ്റുകൾ നൽകു ന്നതുമാണ്. എല്ലാ മാസവും രണ്ടാം ശനിയാഴ്ചകളിൽ ഇപ്രകാരമുള്ള കൗൺസിലിംഗ് ക്ലാസ്സുകൾ ബഥേൽ അരമനയിൽ ക്രമീകരിക്കുന്നതിന് നാം ആഗ്രഹിക്കുന്നു.

ടി. പ്രീമാരിറ്റൽ കൗൺസിലിംഗ് സെന്ററിന്റെ കോ-ഓർഡിനേറ്ററായി നമ്മുടെ വാത്സല്യാവൻ പി. കെ. കോശി കത്തനാരെയും സെക്രട്ടറി യായി നമ്മുടെ വാത്സല്യവാൻ ജിബു ഫിലിപ്പ് കത്തനാരെയും ഇനി യൊരു കല്പനയുണ്ടാകുന്നതുവരെ നാം നിയമിച്ചിരിക്കുന്നു. ടി. കോഴ്സിൽ പങ്കെടുക്കുവാൻ ആഗ്രഹിക്കുന്നവർ നമ്മുടെ മെത്രാസന ആഫീസിൽ 0479–2451331, ബഹു. പി. കെ. കോശി അച്ചന്റെ 04734–260415 എന്നീ നമ്പറുകളിൽ പേരുകൾ രജിസ്റ്റർ ചെയ്യാവുന്നതാണ്. ആദ്യം രജിസ്റ്റർ ചെയ്യുന്ന 25 പേർക്ക് 9–9–06ലെ കോഴ്സിൽ പങ്കെടുക്കാവുന്ന താണ്.

ശേഷം പിന്നാലെ, ദൈവം അനുഗ്രഹിക്കട്ടെ.



2006 ആഗസ്റ്റ് മാസം 10–ാം തീയതി
ചെങ്ങന്നൂർ ബഥേൽ അരമനയിൽ നിന്ന്

**ത്രിയേക ദൈവത്തിന്റെ തിരുനാമത്തിൽ തനിക്കു സ്തുതി**

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

**ദൈവകൃപയാൽ**

**ചെങ്ങന്നൂർ മെത്രാസന ഇടവകയുടെ**

**തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായിൽ നിന്ന്**

No. C-10/2007

നമ്മുടെ എല്ലാ പള്ളികളിലെയും വികാരിമാർക്കും, വി. മദ്ബഹായിലെ ശുശ്രൂഷകർക്കും വാഴ്വ്.

പ്രിയരെ,

വി. മദ്ബഹായിൽ ശുശ്രൂഷകർ അവരുടെ ശുശ്രൂഷകൾ ക്രമമായും ചിട്ടയായും നിർവ്വഹിക്കുന്നില്ലായെന്ന് നമുക്ക് ബോദ്ധ്യപ്പെട്ടതിനാൽ 1999 ജൂലൈ മാസം 23–ാം തീയതി നാം ചെങ്ങന്നൂർ മെത്രാസനത്തിലെ ശുശ്രൂഷകർക്കായി ഒരു പൊതുകല്പന പുറപ്പെടുവിച്ചിരുന്നുവല്ലോ. ടി. കല്പന ഭേദഗതി ചെയ്ത് ശുശ്രൂഷകർ അവശ്യം അറിഞ്ഞിരിക്കേണ്ടതും ശ്രദ്ധിക്കേണ്ടതും പാലിക്കേണ്ടതുമായ ചില കാര്യങ്ങൾ കൂടി ഉൾപ്പെടുത്തി നാം ഈ കല്പന പുറപ്പെടുവിക്കുന്നു. താഴെപറയുന്ന കാര്യങ്ങൾ പ്രധാന ശുശ്രൂഷകർക്കും വി. മദ്ബഹായിൽ ശുശ്രൂഷിക്കുന്ന മറ്റെല്ലാവർക്കും ബാധകമാണ്.

1. ഞായറാഴ്ച സന്ധ്യയുടെ നമസ്ക്കാരം വി. ദേവാലയത്തിലെത്തി ശുശ്രൂഷക്കുപ്പായം ധരിച്ച് നിർവ്വഹിക്കണം.
2. സന്ധ്യാ നമസ്ക്കാരത്തെ തുടർന്ന് ശുശ്രൂഷകർ വി. കുമ്പസാരം നടത്തുകയോ, ഹൂസോയോ പ്രാപിക്കുകയോ ചെയ്യണം.
3. എല്ലാ ശുശ്രൂഷകരും ഒരുക്കത്തോടെ വന്ന് വി. കുർബ്ബാന അനുഭവിക്കണം. ശുശ്രൂഷകരിൽ പ്രായത്തിൽ മുതിർന്ന ആൾ മുതൽ ഇളയവൻ വരെയുള്ള ക്രമത്തിൽ വി. കുർബ്ബാന അനുഭവിക്കണം.
4. വി. കുർബ്ബാനയുടെ ചുമതലകൾ അന്നു തന്നെ വികാരിയോ, വികാരി നിയോഗിക്കുന്ന ആളോ, ശുശ്രൂഷകരെ ഏല്പിക്കുകയും അവർ ആവശ്യമായ പരിശീലനം നേടുകയും ചെയ്യണം.

5. രാത്രിനമസ്ക്കാരം ഭവനത്തിലോ, അല്ലാത്തപക്ഷം രാവിലെ നേരത്തെ പള്ളിയിലെത്തിയോ നിർവ്വഹിച്ചിരിക്കണം.
6. പ്രഭാതനമസ്ക്കാരം ആരംഭിക്കുന്നതിനു മുമ്പു തന്നെ പള്ളിയിലെത്തി ശുശ്രൂഷക്കുപ്പായം ധരിച്ച് നമസ്ക്കാരത്തിൽ പങ്കെടുക്കണം.
7. ശുശ്രൂഷകർ തങ്ങളുടെ കുപ്പായത്തിനടിയിൽ വെളുത്ത പാന്റ്സും, ഷർട്ടോ, ജൂബയോ ധരിക്കണം.
8. ശുശ്രൂഷകർ തങ്ങളുടെ കുപ്പായത്തോടൊപ്പം വി. വേദപുസ്തകം, വി. കുർബ്ബാനക്രമം എന്നിവ നിർബന്ധമായി കൊണ്ടുവരണം.
9. പ്രൊമിയോൻ-സെദറാ വായിച്ചുതീരുന്നതു വരെ ധൂപാർപ്പണം നടത്തി കൊണ്ടിരിക്കണം.
10. ശുശ്രൂഷക്കുപ്പായം ധരിക്കുമ്പോഴും വി. ത്രോണോസ് മുത്തു മ്പോഴും ഉള്ള പ്രാർത്ഥനകൾ ഹൃദിസ്ഥമാക്കി ചൊല്ലണം.
11. പഴയ നിയമം വായിക്കുന്ന സമയത്ത് ശുശ്രൂഷകർ എല്ലാവരും നമ സ്ക്കാരത്തിൽ പങ്കെടുത്തപ്പോൾ എവിടെ നിന്നുവോ അവിടെ ത്തന്നെ ഇരുന്ന് വേദപുസ്തകം തുറന്ന്, വായിക്കുന്ന ഭാഗം മന സ്സിൽ വായിച്ചുകൊണ്ടിരിക്കണം.
12. പഴമ വായനയ്ക്കു ശേഷം നിരയായി, ക്രമമായും, ചിട്ടയായും ശുശ്രൂ ഷകർ തെക്കു വശത്തു കൂടി മദ്ബഹായിൽ പ്രവേശിച്ച് വി. ഏവൻഗേലിയോൻ, വി. ത്രോണോസ് എന്നിവ മുത്തി ഇരുഭാഗങ്ങളിലായി നിരയായി നിൽക്കണം.
13. വി. മദ്ബഹായിൽ തെക്കുവശത്തു കൂടി പ്രവേശിക്കുവാനും വട ക്കുവശത്തു കൂടി മാത്രം ഇറങ്ങുവാനും പ്രത്യേകം ശ്രദ്ധിക്കണം.
14. വി. മദ്ബഹായിൽ കുറുകെ നടക്കുവാൻ അനുവാദമില്ല.
15. വി. കുർബ്ബാന സമയത്ത് വി. ബലിപീഠത്തിങ്കൽ ആവശ്യമില്ലാതെ വന്ന് കാർമ്മികന്റെ ശ്രദ്ധ പതറിക്കാതിരിക്കുവാൻ ശ്രദ്ധിക്കണം.
16. ആരാധനാമദ്ധ്യേ മദ്ബഹായിൽ അലക്ഷ്യമായി ഇരിക്കുവാനോ, സംസാരിക്കുവാനോ പാടുള്ളതല്ല.
17. ശ്ലീഹാ വായിക്കുന്ന സമയത്ത് വായിക്കുന്ന ആളിനോടൊപ്പം മറ്റൊരു ശുശ്രൂഷകൻ കത്തിച്ച തിരി പിടിച്ച് നടയിൽ ഇറങ്ങി നിൽക്കണം.
18. ഒരു മെഴുകുതിരിയിൽ നിന്നും മറ്റൊരു മെഴുകുതിരി കത്തിക്കു മ്പോൾ കത്താത്ത തിരി കത്തികൊണ്ടിരിക്കുന്നവയിലേക്കു ചായിച്ച് കത്തിക്കണം. യാതൊരു കാരണവശാലും മെഴുക് ഉരുകി വി. ത്രോണോസിലോ, മദ്ബഹായിലോ വീഴുവാൻ ഇടയാകരുത്.
19. ധൂപാർപ്പണത്തിനായി ധൂപക്കുറ്റിയിൽ ക്രമത്തിലധികമായി കരി

നിറയ്ക്കരുത്. ധൂപം വീശുന്നയാൾ അലക്ഷ്യമായി ധൂപക്കുറ്റി വീശി വി. മദ്ബഹാ വൃത്തികേടാക്കരുത്.

20. മറുബ്ഹസാ, കിലുക്കുമണി എന്നിവ ഭംഗിയായും ചിട്ടയായും കിലുക്കുന്നതിനും മറ്റും ശുശ്രൂഷകർ പ്രത്യേകം ശ്രദ്ധിക്കണം.
21. പരസ്പര ബഹുമാനത്തോടും സ്നേഹത്തോടും ശുശ്രൂഷകർ വർത്തിക്കയും, വികാരിമാരുടെ നിർദ്ദേശങ്ങൾ കർശനമായി അനുസരിക്കയും പാലിക്കയും ചെയ്യണം.

**പ്രധാന ശുശ്രൂഷക്കാരൻ ശ്രദ്ധിക്കേണ്ടവ**

1. വി. കുർബ്ബാനക്കുള്ള അപ്പം തയ്യാറാക്കേണ്ടത്:– സന്ധ്യാപ്രാർത്ഥനക്കു ശേഷം 51–ാം സങ്കീർത്തനം ഉരുവിട്ടുകൊണ്ടായിരിക്കണം കുഴച്ചുവെക്കേണ്ടത്. ഒന്നിൽ കൂടുതൽ അപ്പം ഉണ്ടാക്കുവാനും, അത് വൃത്തിയായി (ശരീര വെടിപ്പോടെ) കൈകാര്യം ചെയ്യുവാനും ശ്രദ്ധിക്കണം.
2. മൂറോൻ, സൈത്ത്, തൈലാഭിഷേക ശുശ്രൂഷക്കുള്ള തൈലം, ശവസംസ്ക്കാരത്തിനുള്ള തൈലം, വീഞ്ഞ്, പുളിപ്പ് എന്നിവ വി. മദ്ബഹായിൽ (അതിനു സൗകര്യമില്ലെങ്കിൽ പള്ളിയിൽ) ഉള്ള അലമാരയിൽ ഭദ്രമായും, വൃത്തിയായും സൂക്ഷിക്കണം.
3. നമസ്ക്കാരങ്ങൾ ആരംഭിക്കുന്നതിനു മുമ്പും മറ്റും കൃത്യസമയത്ത് മണി അടിക്കണം.
4. വി. ത്രോണോസും, മദ്ബഹായും എപ്പോഴും വൃത്തിയായി സൂക്ഷിക്കണം.
5. ബലിപീഠത്തിലും മറ്റും ഉപയോഗിക്കുന്ന വസ്ത്രങ്ങളും തൂവാലകളും വൃത്തിയായും ശുചിയായും സൂക്ഷിക്കണം.
6. ഒരു വൈദികൻ ഉപയോഗിക്കുന്ന പ്രത്യേക സാധനങ്ങൾ, തൂവാലകൾ, കുപ്പായങ്ങൾ എന്നിവ മറ്റൊരു വൈദികനു ധരിപ്പാൻ നൽകരുത്.
7. വി. മദ്ബഹായിലെ ഉപയോഗത്തിനായുള്ള സോപ്പ്, വിരികൾ തുടങ്ങിയവ മറ്റ് ആവശ്യങ്ങൾക്കായി ഉപയോഗിക്കരുത്.
8. വി. മദ്ബഹാ പോലെ തന്നെ വി. വസ്ത്രങ്ങൾ സൂക്ഷിക്കുന്ന മുറികളും വൃത്തിയായി സൂക്ഷിക്കണം.
9. വി. കൂദാശകളിലും മറ്റ് സന്ദർഭങ്ങളിലും ശുശ്രൂഷക്കാരൻ ധൂപം വീശുമ്പോൾ നിർബന്ധമായും ശുശ്രൂഷക്കുപ്പായം ധരിച്ചിരിക്കണം.
10. നടക്കേണ്ടതായ കൂദാശകളെ സംബന്ധിച്ച് കാലേകൂട്ടി ശുശ്രൂഷകനെ അറിയിക്കുകയും അയാൾ ആവശ്യമായ സാധന സാമഗ്രികൾ ശുശ്രൂഷ ആരംഭിക്കുന്നതിനു മുമ്പായി കരുതുകയും വേണം.

11. അഭിവന്ദ്യ തിരുമേനിമാർ പള്ളിയിൽ പ്രവേശിക്കുമ്പോൾ മദ്ബഹാ യിലെ തിരശ്ശീല നീക്കുകയും ലുത്തിനിയായ്ക്കുള്ള ക്രമീകരണ ങ്ങൾ ചെയ്യുകയും വേണം.
12. എല്ലാ ദിവസവും സന്ധ്യക്കെങ്കിലും ദേവാലയം തുറന്ന് തിരിക ത്തിക്കുവാനും സന്ധ്യമണി അടിക്കുവാനും പ്രധാന ശുശ്രൂഷകൻ ശ്രദ്ധിക്കണം.

വി. മദ്ബഹായിൽ ശുശ്രൂഷിക്കുന്നവർ മാതൃകായോഗ്യമായും ദൈവാശ്രയത്തോടും ദു:ശ്ശീലങ്ങളിൽ നിന്ന് അകന്നും ജീവിക്കണം. മുകളിൽ പറഞ്ഞ നിർദ്ദേശങ്ങൾ പാലിച്ചുകൊണ്ട് പ്രധാന ശുശ്രൂഷ കരും മറ്റ് ശുശ്രൂഷക്കാരും പ്രവർത്തിച്ചുകൊള്ളണം.

ശേഷം പിന്നാലെ, ദൈവം അനുഗ്രഹിക്കട്ടെ.



2007 ജൂൺ മാസം 12–ാം തീയതി
ചെങ്ങന്നൂർ ബഥേൽ അരമനയിൽ നിന്ന്.

No: C-04/2007

**ത്രിയേക ദൈവത്തിന്റെ തിരുനാമത്തിൽ തനിക്കു സ്തുതി**

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

**ദൈവകൃപയാൽ**

**ചെങ്ങന്നൂർ മെത്രാസന ഇടവകയുടെ**

**തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായിൽ നിന്ന്**

നമ്മുടെ എല്ലാ പള്ളികളിലെയും വികാരിമാർക്കും,സഹപട്ടക്കാർക്കും,ദേശത്തുപട്ടക്കാർക്കും, മാനേജിംഗ് കമ്മറ്റി അംഗങ്ങൾക്കും, ശേഷം ജനങ്ങൾക്കും വാഴ്വ്.

പ്രിയരെ,

മലങ്കര ഓർത്തഡോക്സ് സഭയുടെ വിശ്വാസാചാരങ്ങളുടെ വേദപുസ്തകപരവും വേദശാസ്ത്രപരവുമായ ശ്രേഷ്ഠത മനസ്സിലാക്കാതെ നമ്മുടെ വിശ്വാസികളുടെ ഇടയിൽ വേദവിപരീതം പ്രചരിപ്പിക്കുകയും പലരെയും സഭാപരിവർത്തനത്തിന് വിധേയരാക്കുകയും ചെയ്യുന്ന ഒരു പ്രവണത വളർന്നു വരുന്നുണ്ട്. ഇത് വേദനാജനകമാണ്. സഭാവിശ്വാസം സമഗ്രമായി പ്രചരിപ്പിക്കുക എന്ന ഉദ്ദേശ്യത്തോടുകൂടി കഴിഞ്ഞ ഒരു വർഷക്കാലം ഭദ്രാസനത്തിന്റെ മുഖപത്രമായ ബഥേൽ പത്രികയിലൂടെ വൈദിക സെമിനാരി അദ്ധ്യാപകൻ ഡോ. ജോൺ പണിക്കരച്ചൻ പ്രഗത്ഭമായ രീതിയിൽ വിശ്വാസകാര്യങ്ങളെപ്പറ്റി എഴുതുകയും അത് അനേകം പേരുടെ പ്രശംസ പിടിച്ചുപറ്റുകയും ചെയ്തിട്ടുണ്ട്.

സഭാവിശ്വാസത്തെ വിശ്വാസികളുടെ മനസ്സിൽ ഉറപ്പിക്കുക എന്ന ലക്ഷ്യത്തോടെ 2007 വർഷം വിശ്വാസപഠന വർഷമായി നാം പ്രഖ്യാപിക്കുന്നു. എല്ലാ ഇടവകകളും ഈ ദൗത്യം ഗൗരവമായി കാണുകയും നിർബന്ധമായും ഇടവകതലത്തിൽ വിശ്വാസ പ്രബോധന ക്ലാസ്സുകളും, ലഘുലേഖാ വിതരണവും ക്രമീകരിക്കണം. ഇടവകവികാരിമാർ ഈ കാര്യത്തിൽ വീഴ്ച കൂടാതെ സഹകരിക്കുകയും നേതൃത്വം നൽകുകയും വേണം. പ്രാരംഭ നടപടി എന്ന നിലയിൽ ഡോ. കെ. എൽ. മാത്യു വൈദ്യൻ അച്ചന്റെ **"70 ചോദ്യങ്ങൾക്ക് ഉത്തരം"** എന്ന പുസ്തകം നമ്മുടെ എല്ലാ ഭവനങ്ങളിലും എത്തിക്കുവാനും പഠിപ്പി

ക്കുവാനും ഇടവക വികാരിമാർ മുൻകൈ എടുക്കണം. സാമ്പത്തിക ശേഷിയുള്ളവർ ഈ പുസ്തകം ലഭ്യമാക്കുവാൻ ആവശ്യമായ പണം സ്പോൺസർ ചെയ്യുന്നതും നന്നായിരിക്കും. ടി പുസ്തകം ബഥേലിലെ ബസ്സേലിയോസ് ബുക്ക് ഹൗസിൽ നിന്നും ലഭിക്കുന്നതാണ്.

വിശ്വാസപഠനം എന്ന ആശയത്തെ ഭദ്രാസന, ഡിസ്ട്രിക്ട് തലത്തിൽ പ്രചരിപ്പിക്കാൻ ഭദ്രാസനത്തിലെ വൈദികരുടെ നേതൃത്വത്തിൽ ഒരു വൈദിക മിഷൻ ആരംഭിക്കുവാൻ വേണ്ട ക്രമീകരണങ്ങൾ തുടങ്ങിയ വിവരവും നാം സന്തോഷപൂർവ്വം നിങ്ങളെ അറിയിക്കുന്നു.

സത്യവിശ്വാസത്തെ മുറുകെ പിടിക്കാനും അത് തലമുറയിലേക്ക് കൈമാറ്റം ചെയ്യുവാനും സഭാമക്കൾ ഏവരും ഉണർന്നു പ്രവർത്തിക്കേണ്ട കാലമാണിത്. സഭാപരിവർത്തനം എന്ന ഗൂഢലക്ഷ്യത്തോടെ പ്രചരിപ്പിക്കുന്ന വേദവിപരീതങ്ങളെ തള്ളിക്കളഞ്ഞ് സത്യവിശ്വാസപാതയിൽ സ്ഥിരമാർന്ന മനസ്സോടും ആത്മാവോടും കൂടി മുന്നേറുവാൻ സഭാമക്കൾ പരിശ്രമിക്കുകയും പ്രാർത്ഥിക്കുകയും വേണം.

**നിങ്ങൾക്കേവർക്കും 2007-ലെ ഈസ്റ്റർ ആശംസകളും നാം നേരുന്നു.**

വീണ്ടും പ്രിയരെ,

നമ്മുടെ മെത്രാസനത്തിൽ പുതുതായി രൂപംകൊണ്ട ബസ്സേലിയോസ് കൗൺസിലിംഗ് സെന്ററിന്റെ ആഭിമുഖ്യത്തിൽ വിവാഹപ്രായമെത്തിയ യുവതീയുവാക്കൾക്കായി എല്ലാ മാസവും രണ്ടാം ശനിയാഴ്ച "പ്രീ-മാരിറ്റൽ കൗൺസിലിംഗ് പ്രോഗ്രാം" ക്രമീകരിച്ചിട്ടുണ്ട്. ഇപ്പോൾ 86 പേർ ഇതിൽ പങ്കെടുത്ത് സർട്ടിഫിക്കറ്റ് കരസ്ഥമാക്കിയിട്ടുണ്ട്. എല്ലാ ഇടവകകളും ഈ കാര്യത്തിൽ പ്രത്യേകമായ താൽപര്യം കാണിക്കുകയും യുവതീയുവാക്കളെ ഈ പ്രോഗ്രാമിൽ പങ്കെടുക്കുന്നതിനായി അയക്കുകയും വേണം.

ശേഷം പിന്നാലെ, ദൈവം അനുഗ്രഹിക്കട്ടെ.



2007 മാർച്ച് മാസം 20-ാം തീയതി
ചെങ്ങന്നൂർ ബഥേൽ അരമനയിൽ നിന്ന്.

No : C-01/2008

**ത്രിയേക ദൈവത്തിന്റെ തിരുനാമത്തിൽ തനിക്കു സ്തുതി**

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

**ദൈവകൃപയാൽ**

**ചെങ്ങന്നൂർ മെത്രാസന ഇടവകയുടെ**

**തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായിൽ നിന്ന്**

നമ്മുടെ ........................................................................................................ പള്ളി വികാരിക്കും, ദേശത്തുപട്ടക്കാർക്കും, മാനേജിംഗ് കമ്മറ്റി അംഗങ്ങൾക്കും ശേഷം ജനങ്ങൾക്കും വാഴ്വ്.

പ്രിയരെ,

നമ്മുടെ ചിരകാലാഭിലാഷമായ ഭദ്രാസന കൺവൻഷനെ സംബന്ധിച്ചുള്ള ക്രമീകരണങ്ങൾ ആരംഭിച്ചുവെന്നുള്ളത് സന്തോഷപൂർവ്വം അറിയിക്കുന്നു. ദൈവഹിതമായാൽ 2008 ജനുവരി 27–ാം തീയതി ഞായറാഴ്ച വൈകിട്ട് 4 മണിക്ക് നമ്മുടെ ഭദ്രാസന ആസ്ഥാനത്ത് മാർ പീലക്സിനോസ് നഗറിൽ പന്തലിന്റെ കാൽനാട്ടുകർമ്മം നിർവ്വഹിക്കുന്നതാണ്. പ്രസ്തുത കർമ്മം മംഗളകരമാക്കുന്നതിൽ ഏവരുടെയും സാന്നിദ്ധ്യ സഹകരണം ഉണ്ടാകണമെന്ന് നാം ആഗ്രഹിക്കുന്നു.

ഭദ്രാസനതലത്തിൽ ഇദംപ്രഥമായി നടത്തുന്ന ഈ കൺവൻഷൻ യോഗത്തിൽ ഭദ്രാസനത്തിലുള്ള ഓരോ കുടുംബത്തിന്റെയും പ്രാർത്ഥനയും സഹകരണവും വളരെ അത്യന്താപേക്ഷിതമാണ്. വലിയ നോമ്പിന്റെ ആദ്യത്തെ ആഴ്ചയിൽ നടക്കുന്ന ഈ കൺവൻഷൻ നമ്മുടെ എല്ലാ ഇടവകകൾക്കും ആത്മീയ ഉണർവ്വ് ലഭ്യമാകുവാൻ പര്യാപ്തമാകണം. 2008 ഫെബ്രുവരി 6, 7, 8 തീയതികളിൽ കൗൺസിലിംഗിനും, കുമ്പസാരത്തിനും ഉച്ചയ്ക്കുശേഷം 2 മണി മുതൽ 5 മണി വരെ സൗകര്യമുണ്ടായിരിക്കും. ഓരോ ഇടവകയിൽ നിന്നും വികാരിമാരുടെ നേതൃത്വത്തിൽ വിശ്വാസികൾ കൺവൻഷൻ യോഗങ്ങളിൽ വന്നു സംബന്ധിക്കണം. ഇടവകകൾക്കോ പള്ളിവക സ്ഥാപനങ്ങൾക്കോ വാഹനങ്ങൾ ഉണ്ടെങ്കിൽ ഈ ആവശ്യത്തിലേക്ക് ഉപയോഗപ്പെടുത്തണം. വാഹനസൗകര്യം ആവശ്യമുള്ളവർ മുൻകൂട്ടി അറിയിച്ചാൽ, അതിനുള്ള ക്രമീ

കരണം ചെയ്യുന്നതിന് ശ്രദ്ധിക്കുന്നതായിരിക്കും. ടി. ദിവസങ്ങളിൽ വൈദികസമ്മേളനം, യുവവേദി, സുവിശേഷറാലി, കുടുംബധ്യാനം എന്നിവയും ക്രമീകരിച്ചിട്ടുണ്ട്. വിശദമായ നോട്ടീസ് പുറകാലെ ലഭിക്കുന്നതാണ്. ടി. ദിവസങ്ങളിൽ വൈദികർ അവരവരുടെ ഇടവക പള്ളികളിൽ യാതൊരുവിധമായ പ്രത്യേക പരിപാടികളും ക്രമീകരിക്കരുതെന്നും, വൈദികരുടെയും, ആത്മീയസംഘടനാ ഭാരവാഹികളുടെയും പൂർണ്ണസാന്നിദ്ധ്യം കൺവൻഷൻ പന്തലിൽ ഉണ്ടാകണമെന്നും നാം പ്രത്യേകം ആഗ്രഹിക്കുന്നു. ഭദ്രാസന കൺവൻഷനിൽ നമ്മുടെ എല്ലാ ഭവനങ്ങളുടെയും പങ്കാളിത്തം ഉണ്ടായിക്കാണണമെന്ന് നാം ആഗ്രഹിക്കുന്നതിനാൽ ആ ഇടവകയിലെ ഓരോ ഗൃഹനായകനും 10 രൂപാ കൺവൻഷൻ ചെലവുകൾക്കായി നൽകണമെന്നും, അപ്രകാരം ആ ഇടവകയിൽ നിന്ന് ............................................... രൂപാ 2008 ജനുവരി 31–നു മുമ്പായി അരമന ആഫീസിൽ നൽകണമെന്നും സ്നേഹപൂർവ്വം നാം നിങ്ങളെ അറിയിക്കുന്നു.

വീണ്ടും പ്രിയരെ,

നമ്മുടെ എല്ലാ പള്ളികളിലും ഫെബ്രുവരി മാസം 1–ാം തീയതി വെള്ളിയാഴ്ച ക്രമീകരിക്കുന്ന ധ്യാനയോഗത്തിൽ ഭദ്രാസന കൺവൻഷന്റെ അനുഗ്രഹകരമായ നടത്തിപ്പിനുവേണ്ടി പ്രത്യേകം പ്രാർത്ഥന ക്രമീകരിക്കണമെന്ന് അറിയിക്കുന്നു. ഫെബ്രുവരി 3–ാം തീയതി ഞായറാഴ്ച **"കൺവൻഷൻ സൺഡേയായി"** നാം പ്രഖ്യാപിക്കുന്നതോടൊപ്പം അന്നേ ദിവസം വി. കുർബ്ബാന മദ്ധ്യേ സുവിശേഷസംഘത്തിലെ അംഗങ്ങൾ എല്ലാ പള്ളികളിലും വി. കുർബ്ബാന മദ്ധ്യേ പ്രസംഗിക്കുന്നതും, ഉച്ചയ്ക്കു ശേഷം ഡിസ്ട്രിക്ട് തലത്തിൽ ഇടവകകൾ സന്ദർശിച്ച് സുവിശേഷപ്രവർത്തകർ, ഭദ്രാസന കൺവൻഷനെ സംബന്ധിച്ച് പ്രബോധനങ്ങൾ നടത്തുന്നതുമാണ്.

കൺവൻഷൻ സംബന്ധമായ എല്ലാ കാര്യങ്ങളിലും നമ്മുടെ എല്ലാ വൈദികരുടെയും വിശ്വാസികളുടെയും പ്രാർത്ഥനയും സാന്നിദ്ധ്യവും സഹകരണവും ഉണ്ടാകണമെന്ന് നാം ആഗ്രഹിക്കുന്നു.

ശേഷം പിന്നാലെ, ദൈവം അനുഗ്രഹിക്കട്ടെ.

+ Mar Athanasius

2008 ജനുവരി മാസം 1–ാം തീയതി
ചെങ്ങന്നൂർ ബഥേൽ അരമനയിൽനിന്ന്.

No : C-05/2008

**ത്രിയേക ദൈവത്തിന്റെ തിരുനാമത്തിൽ തനിക്കു സ്തുതി**

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

**ദൈവകൃപയാൽ**

**ചെങ്ങന്നൂർ മെത്രാസന ഇടവകയുടെ**

**തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായിൽ നിന്ന്**

നമ്മുടെ എല്ലാ പള്ളികളിലെയും വികാരിമാർക്കും, ദേശത്തുപട്ടക്കാർക്കും, മാനേജിംഗ് കമ്മറ്റി അംഗങ്ങൾക്കും ശേഷം ജനങ്ങൾക്കും വാഴ്വ്.

പ്രിയരെ,

ഭദ്രാസനത്തിന്റെ ചുമതലയിൽ നടത്തപ്പെട്ട നമ്മുടെ പ്രഥമ കൺവൻഷൻ അനുഗ്രഹപ്രദവും, ഏവരാലും പ്രശംസിക്കപ്പെട്ടും എന്നുള്ളതിൽ നാമും നിങ്ങളോടൊപ്പം ദൈവത്തെ സ്തുതിക്കുന്നു. ആയതിനു സഹായിക്കുകയും സഹകരിക്കുകയും ചെയ്ത ഏവരോടും, വിശിഷ്യാ ഭദ്രാസനത്തിലെ ഓരോ കുടുംബത്തിന്റെയും പങ്കാളിത്തം ഉറപ്പു വരുത്തുന്നതിലേക്കായി ഭവനമൊന്നിന് 10 രൂപാ വീതം സംഭാവന നൽകി സഹകരിച്ച ആ ഇടവകയോടും നമുക്കുള്ള ഹൃദയംഗമമായ നന്ദി അറിയിക്കുന്നു. ഈ വർഷം നാം ആരംഭം കുറിച്ച ഈ കൺവൻഷൻ, വരും വർഷങ്ങളിലും പുതിയ ദർശനത്തോടുകൂടി നടത്തുന്നതിന് പരമകാരുണ്യവാനായ സർവ്വശക്തൻ സഹായിക്കട്ടെ എന്നു പ്രാർത്ഥിക്കുന്നു. കൺവൻഷൻ യോഗങ്ങളിൽ നിന്നും ലഭിച്ച ആത്മീയ ആവേശം ഉയിർപ്പു പെരുന്നാളിലേക്കുള്ള നമ്മുടെ യാത്രയിൽ കൂടുതൽ ശക്തി പകർന്നു തരുന്നതിന് ഇടയാകട്ടെ എന്നു നാം ആശംസിക്കുന്നു. നോമ്പിലെ യാമപ്രാർത്ഥനകളും, ഉപവാസവും മറ്റും കൃത്യമായി നിർവ്വഹിക്കണമെന്ന് നാം നിങ്ങളെ ഓർമ്മിപ്പിക്കുന്നു.

2007–ാം വർഷം വിശ്വാസ പഠനവർഷമായി ആചരിക്കുവാനും, വിശ്വാസപഠനം കൂടുതൽ ശ്രദ്ധയോടെ നടത്തുന്നതിനും സാധിച്ചതിൽ നമുക്ക് ദൈവത്തെ സ്തുതിക്കാം. വിശ്വാസവർഷത്തിന്റെ തുടർച്ചയായി 2008–ാം വർഷത്തെ **"കൗദാശിക ജീവിതാനുഭവ വർഷമായി"** നാം പ്രഖ്യാപിക്കുന്നു. വിശ്വാസികളെ കൗദാശിക ജീവിതത്തിന് ഒരുക്കുന്ന

കർമ്മപരിപാടികൾ ഇടവകകളിൽ ആവിഷ്ക്കരിച്ച് നടപ്പിലാക്കാൻ വികാരിമാരും ഇടവകഭരണസമിതിയും പ്രത്യേകമായി ഉത്സാഹിക്കണമെന്ന് നാം ഓർമ്മിപ്പിക്കുന്നു.

വീണ്ടും പ്രിയരെ,

നമ്മുടെ ഭദ്രാസനത്തിലെ സണ്ടേസ്ക്കൂൾ പ്രവർത്തനങ്ങൾ കാര്യക്ഷമമായി പ്രവർത്തിക്കുന്നുവെന്നതിൽ നാം സന്തുഷ്ടനാണ്. മദ്ധ്യവേനൽ അവധിക്കാലത്തു നടത്തിവരുന്ന OVBS ക്ലാസ്സുകളിൽ ഗാനങ്ങൾ പഠിപ്പിക്കുന്നതിനായി ഭദ്രാസന തലത്തിൽ നടത്തിവരുന്ന ഗാന പരിശീലന ക്ലാസ്സുകൾ മാർച്ച് 28, 29 (വെള്ളി, ശനി) തീയതികളിൽ രാവിലെ 10 മണി മുതൽ വൈകിട്ട് 4 മണി വരെ ബഥേൽ അരമനയിൽ വെച്ച് നടത്തുന്നതിന് നിശ്ചയിച്ചിരിക്കുകയാണ്. ഓരോ OVBS യൂണിറ്റിൽ നിന്നും രണ്ടിൽ കുറയാതെ ഗാനാഭിരുചിയുള്ള വ്യക്തികളെ പള്ളി ച്ചെലവിൽ അയയ്ക്കുന്നതിന് വികാരിമാരും പ്രഥമാദ്ധ്യാപകരും പ്രത്യേകം ശ്രദ്ധിക്കണം. രജിസ്ട്രേഷൻ ഫീസ് ഒരാൾക്ക് 50 രൂപ ആയിരിക്കുന്നതാണ്.

സണ്ടേസ്കൂളിൽ പഠിക്കുന്ന വിദ്യാർത്ഥികളിൽ ചികിത്സാസഹായം ആവശ്യമായി വരുന്ന ഒരു വിദ്യാർത്ഥിക്ക് / വിദ്യാർത്ഥിനിക്ക് മുൻവർഷത്തെപ്പോലെ ഈ വർഷവും ഭദ്രാസന സണ്ടേസ്ക്കൂളിന്റെ ജീവകാരുണ്യനിധിയിൽ നിന്നും സാമ്പത്തിക സഹായം ചെയ്യുന്നതിന് തീരുമാനിച്ചിട്ടുണ്ട്. ആയതിന് ചികിത്സാരേഖകളുടെ പകർപ്പുസഹിതം വികാരിയച്ചന്റെ ശുപാർശയോടുകൂടിയുള്ള അപേക്ഷകൾ 2008 മാർച്ച് 25–നകം അതാത് ഡിസട്രിക്ട് ഇൻസ്പെക്ടർമാർ മുഖാന്തിരം ഭദ്രാസന ഡയറക്ടറെ ഏൽപ്പിക്കേണ്ടതാണ്.

നമ്മുടെ ഭദ്രാസനത്തിലെ വിവിധ ഇടവകകളിൽ നിന്നും കേരളത്തിന് അകത്തും പുറത്തുമുള്ള സർക്കാർ – അർദ്ധസർക്കാർ സ്ഥാപനങ്ങളിൽ വിവിധ തലങ്ങളിൽ ജോലി ചെയ്യുന്നവരുടെ വിവരങ്ങൾ ശേഖരിക്കുവാൻ നാം ആഗ്രഹിക്കുന്നു. ഇടവക വികാരിമാരുടെ നേതൃത്വത്തിലും യുവജനപ്രസ്ഥാനങ്ങളുടെ സഹകരണത്തിലും അവരുടെ പേരുവിവരങ്ങൾ ശേഖരിക്കുവാൻ ശ്രദ്ധിക്കണം. പേര്, പൂർണ്ണവിലാസം, ജോലി ചെയ്യുന്ന സ്ഥാപനത്തിന്റെ വിവരങ്ങൾ, പദവി, ഫോൺ നമ്പരുകൾ ഇവ ശേഖരിച്ച് 2008 ഏപ്രിൽ 20നു മുമ്പായി ബഥേൽ അരമന ആഫീസിലേക്ക് അയച്ചുതരണം.

ശേഷം പിന്നാലെ, ദൈവം അനുഗ്രഹിക്കട്ടെ.

2008 ഫെബ്രുവരി മാസം 18 – ാം തീയതി
ചെങ്ങന്നൂർ ബഥേൽ അരമനയിൽനിന്ന്.

# പ്രതികരണങ്ങൾ

**അതിശീഘ്രം മാറ്റങ്ങൾക്ക് വിധേയമാക്കപ്പെടുന്ന ആത്മീയ – സാമൂഹ്യ സാമ്പത്തിക വിദ്യാഭ്യാസ മേഖലകളിലെ മാറ്റങ്ങളോടുള്ള തോമസ് മാർ അത്താനാസിയോസ് തിരുമേനിയുടെ പ്രതികരണങ്ങളും പത്രക്കുറിപ്പുകളും**

# പൗരസ്ത്യ സഭകൾ തദ്ദേശീയം

പരിശുദ്ധ അന്ത്യോഖ്യാ പാത്രിയർക്കീസ് ഒരു സങ്കല്പമാണെന്ന് താൻ പറഞ്ഞിട്ടില്ലെന്നും ആകമാന സുറിയാനി സഭ ഒരു സങ്കല്പമാണെന്നാണ് താൻ പറഞ്ഞതെന്നും മലങ്കര ഓർത്തഡോക്സ് എപ്പിസ്കോപ്പൽ സുന്നഹദോസ് സെക്രട്ടറി തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ വ്യക്തമാക്കി.

ഇടവകപ്പള്ളികളുടെ സ്വാതന്ത്ര്യത്തിനുവേണ്ടി കോടതി വിധികൾ പോലും മറന്ന് വീറോടെ വാദിക്കുന്നവർ മലങ്കര സഭയുടെ ജന്മസിദ്ധമായ സ്വാതന്ത്ര്യത്തിനെതിരായി വാദിക്കുന്നത് വിരോധാഭാസമാണ്.

പൗരസ്ത്യ ക്രിസ്തീയ സഭകളെല്ലാം തദ്ദേശീയ സ്വതന്ത്ര സഭകളാണ്. അധികാരവും ഭരണവുമല്ല ക്രിസ്തുവിലുള്ള ഏക വിശ്വാസവും വിശുദ്ധ കുർബ്ബാനയിലുള്ള സംസർഗ്ഗവുമാണ് അവയെ യോജിപ്പിക്കുന്നത്. ഗ്രീക്ക്, അർമേനിയൻ, മലങ്കര, സിറിയൻ മുതലായി സ്ഥലനാമങ്ങൾ വിശേഷണങ്ങളായി ഉപയോഗിക്കുന്ന പൗരസ്ത്യ സഭകളൊന്നും "ആകമാനം" എന്ന വിശേഷണം തദ്ദേശീയ സഭകൾക്ക് ചേർക്കാറില്ല. മലങ്കരസഭയുടെ സ്വാതന്ത്ര്യവും തനിമയും തകർക്കാനാണ് ചിലർ ഈ വിശേഷണം ഇപ്പോൾ ഉപയോഗിക്കുന്നത്.

മലങ്കര സഭയിലെ ഇന്നത്തെ പ്രശ്നം വിശ്വാസ സംരക്ഷണത്തിനുവേണ്ടിയുള്ള പോരാട്ടമല്ല. സ്വത്തിനു വേണ്ടിയുമല്ല, ചില വ്യക്തികളുടെ സ്ഥാനലാഭത്തിനുവേണ്ടിയുള്ളതാണ്. ഇന്നത്തെ പ്രശ്നം വിശ്വാസത്തിനു വേണ്ടിയുള്ളതായിരുന്നുവെങ്കിൽ അത് കേസുകളുടെ തുടക്കത്തിൽ കീഴ്ക്കോടതികളിൽ ഉന്നയിക്കാമായിരുന്നു.

വ്യാജ പ്രസ്താവനകൾകൊണ്ട് എത്രകാലം ജനങ്ങളെ വഞ്ചിക്കാനാവുമെന്ന് അദ്ദേഹം ചോദിച്ചു. ചരിത്രവും സത്യവും മനസ്സിലാക്കി യാഥാർത്ഥ്യബോധത്തോടെ മാതൃസഭയിലേക്കു മടങ്ങിവരാൻ വിഘടിത വിഭാഗത്തെ അദ്ദേഹം ആഹ്വാനം ചെയ്തു.

കോഴിക്കോട് ഒളവണ്ണ കോളനിയിലെ കന്യാസ്ത്രീ ആക്രമണവുമായി

ബന്ധപ്പെട്ട് ബി. ജെ. പി. സംസ്ഥാന ജനറൽ സെക്രട്ടറി കെ. രാമൻപിള്ള നടത്തിയ പത്ര പ്രസ്താവനയിൽ വിസിറ്റിംഗ് വിസായിൽ കേരളത്തിൽ എത്തിയ കെനിയാക്കാരനായ പുരോഹിതന്റെ പ്രവർത്തനങ്ങളിൽ അതിശക്തമായ പ്രതിഷേധം രേഖപ്പെടുത്തി കണ്ടു. ഒളവണ്ണയിൽ കന്യാസ്ത്രീകളോടൊപ്പം ഉണ്ടായിരുന്നു എന്നു പറയപ്പെടുന്ന കെനിയാക്കാരനായ പുരോഹിതന്റെ സാന്നിദ്ധ്യത്തെപ്പറ്റി ഇത്രയധികം വേവലാതിപ്പെടുന്ന ബി. ജെ. പി. ഇതേ കാലഘട്ടത്തിൽ വിസിറ്റിംഗ് വിസായുമായി കേരളത്തിൽ എത്തി മൂറോൻ കൂദാശയും, സുന്നഹദോസും, അസോസിയേഷൻ യോഗവും മറ്റും നടത്തിയ അന്ത്യോക്യാ പാത്രിയർക്കീസിന്റെ പ്രവർത്തനങ്ങളെപ്പറ്റി എന്തുകൊണ്ടാണ് മൗനം പാലിക്കുന്നത്? R.S.S. ന്റെ സമുന്നത നേതാവായ സുദർശനൻ യഥാർത്ഥ ഭാരതീയ സഭയായി വിലയിരുത്തിയ മലങ്കര ഓർത്തഡോക്സ് സഭയുടെ തദ്ദേശീയ അധികാരങ്ങളെ വെല്ലുവിളിച്ച് വിസാ ചട്ടങ്ങളുടെ നഗ്നമായ ലംഘനം നടത്തിയ ഈ വിദേശി മഹാപുരോഹിതന്റെ സന്ദർശനവുമായി ബന്ധപ്പെട്ട് പ്രതിഷേധ കുറിപ്പുകൾ ഒന്നും ഇറക്കി കണ്ടില്ല. എന്താണ് ഇത്തരമൊരു ഇരട്ടത്താപ്പു നയത്തിന് ബി. ജെ. പിയെ പ്രേരിപ്പിച്ചതെന്ന് വ്യക്തമാക്കണമെന്ന് ചെങ്ങന്നൂർ മെത്രാസനാധിപനും, ഓർത്തഡോക്സ് സഭാ സുന്നഹദോസ് സെക്രട്ടറിയുമായ തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ ആവശ്യപ്പെട്ടു. □

# സഭാ സമാധാനത്തിനു തടസ്സം ബദൽ കാതോലിക്കായെ വാഴിച്ചത് - മാർ അത്താനാസിയോസ്

ഒരു ബദൽ കാതോലിക്കായുടെ വാഴ്ചയാണ് സഭാ സമാധാനത്തിന് മുഖ്യ തടസ്സമായി തീർന്നതെന്ന് മലങ്കര സഭയുടെ സുന്നഹദോസ് സെക്രട്ടറി തോമസ് മാർ അത്താനാസിയോസ് ഒരു പത്ര പ്രസ്താവനയിൽ ചൂണ്ടിക്കാണിച്ചു. ഒരു വ്യക്തിയുടെ പിടിവാശിക്കും സ്ഥാനമോഹത്തിനും വേണ്ടി ഒരു സമൂഹത്തെ മുഴുവൻ വഴിതെറ്റിക്കുകയാണിവിടെ സംഭവിച്ചതെന്ന് അദ്ദേഹം കൂട്ടിച്ചേർത്തു.

ജൂലൈ 12-ാം തീയതിയിലെ സുപ്രീംകോടതി വിധിക്കുശേഷം പ. പാത്രിയർക്കീസ് ബാവായുമായി കൂടിയാലോചിച്ച് മലങ്കര സഭയിൽ സമാധാനവും യോജിപ്പും ഉണ്ടാക്കുന്നതിന് ശ്രമിച്ചുകൊണ്ടിരുന്നതിനിടയിൽ ഒരു വിമത കാതോലിക്കായെ വാഴിച്ചത് സമാധാന ശ്രമങ്ങൾക്ക് തിരിച്ചടിയായി. എക്യുമെനിസത്തിനുവേണ്ടി പ്രവർത്തിച്ചു വരുന്ന അഖില ലോകസഭാ കൗൺസിലിന്റെ എട്ട് അദ്ധ്യക്ഷന്മാരിൽ ഒരാളായ സക്കാ പ്രഥമൻ പാത്രി

യർക്കീസ് ബാവാ മലങ്കരസഭയുടെ സമാധാനത്തിനും യോജിപ്പിനും വേണ്ടി പ്രവർത്തിക്കേണ്ടതിനുപകരം മലങ്കര സഭയിൽ പിളർപ്പ് വർദ്ധിപ്പിക്കുന്നതിന് ശ്രമിച്ചത് ക്രൈസ്തവ ലോകത്തിനും പ്രത്യേകിച്ച് എക്യുമെനിക്കൽ പ്രസ്ഥാനത്തിനും അപമാനം വരുത്തി വച്ചതായി അദ്ദേഹം ആരോപിച്ചു.

1975-ൽ ശ്രേഷ്ഠ കാതോലിക്കായെയും മെത്രാന്മാരെയും വാഴിച്ചതു തന്റെ മുൻഗാമി ചെയ്ത വലിയൊരു തെറ്റായിരുന്നു എന്ന് അഖില ലോക സഭാ കൗൺസിലിന്റെ മുൻ അദ്ധ്യക്ഷന്മാരിൽ ഒരാളായിരുന്ന ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായോട് സമ്മതിച്ചിട്ടുള്ള പ. സക്കാ പ്രഥമൻ ബാവാ തത്വദീക്ഷയില്ലാതെ മുൻഗാമി ചെയ്ത തെറ്റു തന്നെ ചെയ്യാൻ പാടില്ലായിരുന്നു എന്ന് അദ്ദേഹം പറഞ്ഞു.

പെരുമ്പള്ളിൽ മാർ ഗ്രീഗോറിയോസിനെ ശ്രേഷ്ഠ കാതോലിക്കായാക്കാൻ ചിന്തിച്ചപ്പോൾ “സമാധാന”ത്തിന്റെ പേരു പറഞ്ഞ് അതിനെ തടഞ്ഞ തോമസ് മാർ ദീവന്നാസിയോസ് ഇപ്പോൾ ആ സ്ഥാനം പിടിച്ചുപറ്റിയത് ലജ്ജാകരമാണ്. □

# രക്തരൂക്ഷിത രാഷ്ട്രീയ പോരാട്ടങ്ങൾ അവസാനിപ്പിക്കുക - മാർ അത്താനാസിയോസ്

ചെങ്ങന്നൂർ:- മനുഷ്യരുടെ രക്തം ചീന്തിയുള്ള രാഷ്ട്രീയ പോരാട്ടങ്ങൾക്ക് അടിയന്തിര വിരാമമുണ്ടാകണമെന്ന് മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ - ചെങ്ങന്നൂർ ഭദ്രാസനാധിപൻ തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ പ്രസ്താവിച്ചു. ചോര ചീന്തിയുള്ള പോരാട്ടങ്ങൾ ആശയസമരങ്ങളല്ല. മറ്റുള്ളവരുടെ ചോരചീന്തി നേടിയെടുക്കുവാൻ ആഗ്രഹിക്കുന്ന രാഷ്ട്രീയ ബലം കണ്ണുനീരിന്റേതാണ്. അകാലത്തിൽ ജീവൻ നഷ്ടപ്പെട്ട ഹതഭാഗ്യന്മാരുടെ വിധവമാരുടെയും കുഞ്ഞുങ്ങളുടെയും കണ്ണുനീരിന് ഒരു പ്രത്യയശാസ്ത്രത്തിനും മറുപടി നൽകാൻ കഴിയുകയില്ല. രക്തരൂക്ഷിതമായ രാഷ്ട്രീയ പോരാട്ടങ്ങളിൽ നിന്ന് എല്ലാവരും പിന്മാറി ശാന്തിയുടെ നാളുകൾ പുലരുവാൻ അണിചേരണമെന്ന് മെത്രാപ്പോലീത്താ അഭ്യർത്ഥിച്ചു. രാഷ്ട്രീയ നിറഭേദങ്ങൾ നോക്കാതെ കണ്ണൂരിൽ പൊട്ടിപ്പുറപ്പെട്ട കൊലപാതക പരമ്പരകൾ അടിച്ചമർത്താൻ രാഷ്ട്രീയ വിമുക്ത സർക്കാർ സംവിധാനങ്ങൾ ശക്തമാക്കുവാനുള്ള പൗരുഷം സർക്കാർ കാണിക്കണമെന്നും മെത്രാപ്പോലീത്താ കൂട്ടിച്ചേർത്തു. □

# സഭ വിഭജിക്കണമെന്നു പറയുന്നതു പൈതൃകമില്ലാത്തതുകൊണ്ടാണെന്ന് തോമസ് മാർ അത്താനാസിയോസ്

കോട്ടയം : മലങ്കര സഭയെ രണ്ടായി വിഭജിക്കണമെന്ന വിഘടിതരുടെ നേതാവായ തോമസ് മാർ ദീവന്നാസ്യോസിന്റെ നിലപാട് അദ്ദേഹത്തിനു സഭയുടെ യഥാർത്ഥ പൈതൃകവും വിശ്വാസവും ഇല്ലാത്തതുകൊണ്ടാണെന്ന് മലങ്കര ഓർത്തഡോക്സ് സഭയുടെ പരിശുദ്ധ എപ്പിസ്ക്കോപ്പൽ സിനഡ് സെക്രട്ടറി തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ പ്രസ്താവിച്ചു. ഭാഗം വെച്ചു പിരിയണമെന്ന ദീവന്നാസ്യോസിന്റെ ആവശ്യം സത്യത്തോടും നീതിയോടും സ്നേഹത്തോടും ഉള്ള വെല്ലുവിളിയാണ്. വിശ്വാസികളോട് ആക്രമണം നടത്തി പള്ളികൾ പിടിച്ചെടുക്കാനാണ് ദീവന്നാസ്യോസ് ഇതിലൂടെ ആവശ്യപ്പെടുന്നത്. ഭാരതം പ്രശ്നകലുഷിതമായിരിക്കുന്ന സാഹചര്യത്തിൽ ദീവന്നാസ്യോസും അക്രമം കാട്ടുമെന്നു ഭീഷണി മുഴക്കുകയാണ്.

കോടതി വിധിയെ ലംഘിച്ചുകൊണ്ട് വിഘടിതർ ബുധനാഴ്ച പുത്തൻകുരിശിൽ സമാന്തര അസോസിയേഷൻ വിളിച്ചുകൂട്ടുന്നത് സഭയെ പിളർത്താനുള്ള വിശ്വാസികളോടുള്ള അന്തിമ ആഹ്വാനത്തിനാണ്. അതിനു മുന്നോടിയായിട്ടാണ്. പള്ളികളും സ്വത്തും വിഭജിച്ചു നൽകണമെന്നു ഞായറാഴ്ച മണർകാട് പള്ളിയിൽ വെച്ച് ദീവന്നാസ്യോസ് ആവശ്യപ്പെട്ടിരിക്കുന്നത്. ജ്ഞാനിയായ ശലോമോന്റെ മുമ്പിൽ കുഞ്ഞിന്റെ ഉടമസ്ഥാവകാശം ഉന്നയിച്ചെത്തിയ 'വ്യാജ അമ്മ' കുഞ്ഞിന്റെ പകുതി വേണമെന്ന് ആവശ്യപ്പെട്ടപോലെയാണ് ദീവന്നാസ്യോസിന്റെ മനോഭാവമെന്നും മാർ അത്താനാസിയോസ് ചൂണ്ടിക്കാട്ടി.

ദീവന്നാസ്യോസിന്റെ കണ്ണ് അധികാരത്തിലും സ്വത്തിലും മാത്രമായതിൽ സഭാംഗങ്ങൾക്ക് ദുഃഖമുണ്ട്. പള്ളികളും ആസ്തികളും വിഭജിക്കണമെന്നു പറയുന്നതു ക്രിസ്തീയമല്ല. ദൈവം സൃഷ്ടിച്ച സഭയെ വെട്ടിക്കീറാൻ ദീവന്നാസ്യോസിന് അധികാരമില്ല. ജനഹിതപ്രകാരം സഭയെ വിഭജിക്കണമെന്ന് അദ്ദേഹം പറയുന്നത്. വിശ്വാസപരമായ അജ്ഞതകൊണ്ടും പൈതൃക ശൂന്യതകൊണ്ടുമാണ്. ഹിതപരിശോധന വേണമെന്നവാദം ദീവന്നസ്യോസിന്റെ വെറും തമാശ മാത്രമാണ്.

ജനങ്ങളെ ഇളക്കാനുള്ള തന്ത്രമാണിത്.

നാളെ അരങ്ങേറാൻ പോകുന്ന പുത്തൻകുരിശ് പ്രഖ്യാപനം വിഘടിതരുടെ ശവപ്പെട്ടിയിൽ അവസാനത്തെ ആണി അടിക്കുന്ന ശബ്ദം മാത്രമായിരിക്കും. സത്യവിശ്വാസികൾ ഇതിൽ നിന്ന് വിട്ടുനിൽക്കണം.

പുത്തൻകുരിശ് സമ്മേളനത്തെ രണ്ടാം കൂനൻ കുരിശായി പ്രഖ്യാപിക്കുന്നതു സുറിയാനി ക്രിസ്ത്യാനികളുടെ ചരിത്രത്തെപ്പറ്റിയുള്ള ദീവന്നാസ്യോസിന്റെ അജ്ഞതകൊണ്ടാണ്. വിദേശികളുടെ മേൽക്കോയ്മയ്ക്ക് എതിരേയായിരുന്നു 1653–ൽ മട്ടാഞ്ചേരിയിൽ നടന്ന കൂനൻ കുരിശ് പ്രഖ്യാപനം. അതിലൂടെ റോമാബന്ധം സ്വദേശികൾ വിച്ഛേദിച്ചു. പാശ്ചാത്യർക്കു എതിരേ ഇന്ത്യയിൽ തന്നെ നടക്കുന്ന ആദ്യത്തെ സ്വാതന്ത്ര്യ പ്രഖ്യാപനമായിരുന്നു അത്.

എന്നാൽ അതിന്റെ ചുവടുപിടിച്ചു ദീവന്നാസ്യോസ് പുത്തൻകുരിശ് പ്രഖ്യാപനം നടത്തുന്നതു അന്ത്യോഖ്യൻ ബന്ധം ഉപേക്ഷിച്ച് അദ്ദേഹത്തിനു സ്വയം കാതോലിക്കാ സ്ഥാനം നേടാനാണ്. നിയുക്ത കാതോലിക്കയായി പാത്രിയർക്കീസ് ബാവാ പോലും അദ്ദേഹത്തെ അംഗീകരിച്ചിട്ടില്ല.

ആഗോള സുറിയാനി സഭാവാദം ദീവന്നാസ്യോസിന്റെ പുതിയ ഇറക്കുമതിയാണെന്നു തോമസ് മാർ അത്താനാസിയോസ് പറഞ്ഞു. ചരിത്രമറിയാതെയാണ് അദ്ദേഹം സംസാരിക്കുന്നത്. മലങ്കര ഓർത്തഡോക്സ് സഭയുടെ ചരിത്രം പരിശോധിച്ചാൽ അതൊരു സ്വദേശി സഭയായി വളർന്നു വന്ന ഒന്നാണ്. ഒന്നാം നൂറ്റാണ്ടുമുതൽ കേരളത്തിൽ മാർത്തോമ്മാ ക്രിസ്ത്യാനികൾ ഉണ്ട്. പോർട്ടുഗീസുകാർ പതിനാറാം നൂറ്റാണ്ടിൽ വന്നപ്പോഴാണ് ഇവിടുത്തെ സ്വദേശികളെ ആഗോളസഭയുടെ ഭാഗമാക്കാൻ ശ്രമിച്ചത്. അന്ന് റോമാ സാമ്രാജ്യത്തിന്റെ പരിധിയിലായിരുന്ന അന്ത്യോഖ്യൻ സഭ ഒരു ആഗോളസഭയായിരുന്നില്ല. ഇന്നും അല്ല. അന്ത്യോഖ്യൻ ബന്ധം 1665മുതൽ മാത്രമാണ് തുടങ്ങിയത്. അതിനുമുമ്പ് അന്ത്യോഖ്യൻ സഭയെപ്പറ്റി സ്വദേശികൾ കേട്ടിട്ടില്ല.

ക്രമസമാധാന പ്രശ്നം ഉണ്ടെന്നു പറഞ്ഞു പള്ളിപൂട്ടാനും ആരാധന തടയാനും വിഘടിതർ ശ്രമിക്കുകയാണ്. അക്രമം നടത്താനുള്ള മുൻകൂർ ജാമ്യമാണ് പരിശുദ്ധ കാതോലിക്കാ ബാവാ പള്ളിപൂട്ടാൻ ശ്രമിക്കുന്നു എന്ന ദീവന്നാസ്യോസിന്റെ ആരോപണം. സർക്കാരിനെ ഭീഷണിപ്പെടുത്തി പള്ളി പിടിച്ചെടുക്കാനാണ് വിഘടിതർ ശ്രമിക്കുന്നത്.

കേരളത്തിലെ ഇരുപതുലക്ഷം ഓർത്തഡോക്സ് സഭാംഗങ്ങളുടെ ആത്മീയ ആചാര്യനും ക്രൈസ്തവ സഭയുടെ ആരാധ്യനുമായ പരിശുദ്ധ കാതോലിക്കാ ബാവായെ അപമാനിക്കുന്ന രീതിയിൽ ദേവ

ലോകം കാതോലിക്ക, കോട്ടയം കാതോലിക്കാ എന്നിങ്ങനെ തോമസ് മാർ ദീവന്നാസ്യോസ് അപമാനിക്കുന്നത് അദ്ദേഹത്തിന്റെ സംസ്ക്കാരം വിളിച്ചറിയിക്കുകയാണ് ചെയ്യുന്നത്.

പരുമല അസോസിയേഷൻ കോടതി വിരുദ്ധമെന്നും ലംഘന മെന്നും പറയുന്നത് ജനങ്ങളുടെയും വിശ്വാസികളുടേയും കണ്ണിൽ പൊടിയിടാനാണ്. സുപ്രീംകോടതി നീരീക്ഷൻ വി. എസ്. മളീമഠുമായി ആലോചിച്ചാണ് പരുമല അസോസിയേഷൻ നടത്തുന്നത്. സഭയിൽ ഐക്യവും സമാധാനവും ആഗ്രഹിക്കുന്നവർക്കു യോജിച്ച സഭയിൽ ഇനിയും പങ്കുചേരാം.

നാളെ നടക്കുന്ന പരുമല അസോസിയേഷൻ കഴിഞ്ഞും വിമതവിഭാ ഗത്തിൽ നിന്ന് കൂടുതൽ വൈദികരും പള്ളികളും ഭരണഘടനയ്ക്ക് വിധേ യത്വം പ്രഖ്യാപിച്ചു മുമ്പോട്ടു വന്നാൽ അവരെ സന്തോഷപൂർവ്വം സ്വീക രിക്കുന്നതാണെന്നും സുന്നഹദോസ് സെക്രട്ടറി വെളിപ്പെടുത്തി. □

# രണ്ടുവർഷം പഴക്കമുള്ളസൊസൈറ്റിക്ക് (സഭ) മാതൃസഭയെ പുറത്താക്കാനാവുമോ?

സുപ്രീം കോടതി വിധിപ്രകാരം മലങ്കര അസോസിയേഷൻ യോഗം വിളിച്ചുകൂട്ടിയപ്പോൾ അസ്സോസിയേഷൻ ബഹിഷ്ക്കരിച്ച് സ്വയം പുറത്താക്കപ്പെട്ട് 2002-ൽ പുതിയ ഭരണഘടന അംഗീകരിച്ച സഭയ്ക്ക് എങ്ങനെ മാതൃസഭയെ പുറത്താക്കുവാൻ കഴിയും?

1912-ലെ പൗരസ്ത്യ കാതോലിക്കേറ്റ് സ്ഥാപനവും 1934-ലെ ഭരണഘടനയും 1958-ൽ സുപ്രീം കോടതി അംഗീകരിച്ചതോടെ 1876 മുതൽ അന്ത്യോഖ്യാ പാത്രിയർക്കീസിനുണ്ടായിരുന്നു എന്നു പറയപ്പെടുന്ന അധികാരാവകാശങ്ങൾ ഇല്ലാതായി. 2004 സെപ്തംബർ 27-ാം തീയതി മുളന്തുരുത്തിയിൽ യോഗം വിളിച്ചു കൂട്ടുന്നതിനോ അദ്ധ്യക്ഷത വഹിക്കുന്നതിനോ പ. പാത്രിയർക്കീസ് ബാവായ്ക്ക് യാതൊരു അധികാരവും ഇല്ല. മലങ്കര മെത്രാപ്പോലീത്തായ്ക്ക് മാത്രമാണ് അസോസിയേഷൻ വിളിച്ചു കൂട്ടുന്നതിനുള്ള അധികാരം.

സഭാ പാരമ്പര്യങ്ങൾക്കും ചരിത്രത്തിനും വിരുദ്ധമായി എഴുപതുകളിൽ പ. യാക്കോബ് തൃതീയൻ പാത്രിയർക്കീസ് ബാവാ ഉണ്ടാക്കിയ സങ്കൽപ്പ സൃഷ്ടിയാണ് ആകമാന സുറിയാനി സഭയെന്നും അതിനു മുമ്പ് ഇങ്ങനെയൊരു പ്രയോഗം സഭാ ചരിത്രത്തിൽ കണ്ടിട്ടില്ലെന്നും അദ്ദേഹം ചൂണ്ടിക്കാട്ടി. ക്രൈസ്തവ ലോകത്ത് ആകെ പത്ത് സുറിയാനി സഭകളാണ് ഉള്ളത്. അതിൽ അഞ്ച് കത്തോലിക്കാ റീത്തുകളും മാർത്തോമ്മാ സുറിയാനി സഭയും തൊഴിയൂർ സഭയും ഉൾപ്പെടുന്നു. ആകമാന സുറിയാനി സഭയിൽ ഈ സഭകളും ഉൾപ്പെടുന്നുണ്ടോ എന്ന് അറിഞ്ഞാൽ കൊള്ളാം. വിഘടിത വിഭാഗത്തിന്റെ സങ്കല്പത്തിലുള്ള ആകമാന സുറിയാനി സഭയിൽ ആകെയുള്ള സുറിയാനിക്കാരിൽ പത്ത് ശതമാനം പോലും കാണുകയില്ല എന്നുള്ളത് ഒരു സത്യം മാത്രം.

മുളന്തുരുത്തിയിൽ ചേർന്ന യോഗത്തിൽ ഹൂദായ കാനോൻ (18 അക്കം) ആണ് സഭയുടെ കാനോൻ എന്ന് പ്രഖ്യാപിച്ചിട്ടുണ്ടെങ്കിലും 2002-ലെ ഭരണഘടനയിൽ ശ്രേഷ്ഠ കാതോലിക്കാ കാനോൻ കൂദാശ നടത്തുവാൻ ആ കാനോൻ അനുസരിച്ചുള്ള അധികാരം നൽകിയിട്ടില്ല.

സുപ്രീംകോടതി വിധി അനുസരിച്ചും ഹൂദായ കാനോൻ അനുസരിച്ചും പൗരസ്ത്യ കാതോലിക്കാ ക്ഷണിക്കാതെ പാത്രിയർക്കീസിന്

കാതോലിക്കേറ്റിന്റെ അധികാര സീമയിൽ സന്ദർശനം നടത്തുവാൻ അധികാരം ഇല്ല. കോടതി വിധി അനുസരിച്ച് പ. മാത്യൂസ് ദ്വിതീയൻ ബാവായാണ് യഥാർത്ഥ പൗരസ്ത്യ കാതോലിക്കാ. ശ്രേഷ്ഠ കാതോലിക്കായ്ക്ക് ഈ അധികാരം ഇല്ല. ഒരു സൊസൈറ്റിയുടെ കാതോലിക്കായായി മാത്രമാണ് അദ്ദേഹത്തെ വാഴിച്ചിരിക്കുന്നത്. അദ്ദേഹത്തിന്റെ യഥാർത്ഥ സ്ഥാന നാമം എന്താണെന്ന് അറിയുവാൻ ആഗ്രഹിക്കുന്നു.

എല്ലാ അപ്പോസ്തോലന്മാർക്കും സിംഹാസനം ഉണ്ടെന്ന് വേദപുസ്തകം പഠിപ്പിക്കവെ (വി. മത്തായി 19:28) പ. മാർത്തോമ്മാ ശ്ലീഹായ്ക്ക് സിംഹാസനം ഇല്ലെന്ന വാദം നിരർത്ഥകമാണ്. ഓറിയന്റൽ ഓർത്തഡോക്സ് സഭാ കുടുംബത്തിൽപ്പെട്ട കോപ്റ്റിക് സഭാ തലവന്റെ സ്ഥാനപ്പേര് അലക്സന്ത്ര്യായുടെ പോപ്പും, വി. മർക്കോസ് ഏവൻഗേലിസ്ഥയുടെ സിംഹാസനത്തിന്റെ പാത്രിയർക്കീസും എന്നാണ്. ഭാരതത്തിലെ ക്രൈസ്തവ സഭയുടെ സ്ഥാപകൻ മാർത്തോമ്മാ ശ്ലീഹായാണെന്ന് വിഘടിതരും സമ്മതിക്കുന്നുണ്ടല്ലോ.

അന്ത്യോക്യാ സിംഹാസനത്തോടു കൂറുള്ള വൈദികരെ ഇടവക വികാരിമാരായി സർക്കാർ നിയമിക്കണമെന്നുള്ള ആവശ്യം വികാരി എന്ന സങ്കല്പത്തിന് ചേരാത്തതാണ്. എപ്പിസ്ക്കോപ്പായ്ക്കുള്ള അധികാരം സർക്കാരിന് കൊടുക്കേണ്ട ഗതികേടിലാണോ വിഘടിതർ?

സുപ്രീം കോടതി വിധി പ്രകാരം സഭാ സമാധാനം പ്രായോഗികമാക്കാതെ ഒരു ബദൽ കാതോലിക്കായെ സൃഷ്ടിച്ചത് പാത്രിയർക്കീസിന്റെ കഴിവില്ലായ്മയും തോമസ് മാർ ദീവന്നാസിയോസിന്റെ അധികാര മോഹവുമാണെന്ന് പകൽപോലെ വ്യക്തമാണ്.

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ ഭാരതത്തിലെ പുരാതന സഭയാകയാൽ അത് ഇന്ത്യൻ ഓർത്തഡോക്സ് സഭ തന്നെയാണ്. അതിന് ആരുടെയും ഔദാര്യം ആവശ്യമില്ല.

മുളന്തുരുത്തി സുന്നഹദോസിന് ശേഷം വെളിയനാട് (1877) കോട്ടയം പഴയ സെമിനാരി (1909) ആലുവ തൃക്കുന്നത്തു സെമിനാരി (1911) കുറുപ്പുംപടി (1931) തുടങ്ങിയ സ്ഥലങ്ങളിൽ പാത്രിയർക്കീസിന്റെ അദ്ധ്യക്ഷതയിൽ നിയമപ്രകാരവും അല്ലാത്തതുമായ അസോസിയേഷൻ യോഗങ്ങൾ ചേർന്നിട്ടുണ്ട്. യോജിച്ച സഭയിൽ പ. ഔഗേൻ ബാവാ 1967–ൽ മൂറോൻ കൂദാശ നടത്തിയിട്ടുണ്ട്. ഇവ കണ്ടില്ലെന്ന് നടിക്കുന്നത് ബോധപൂർവ്വമോ ചരിത്രത്തിലുള്ള അജ്ഞതകൊണ്ടോ എന്നുകൂടി അറിയുവാൻ ആഗ്രഹിക്കുന്നു.

ചികിത്സാർത്ഥം വിസാ സംഘടിപ്പിച്ച് കേരളത്തിലെത്തിയ പാത്രിയർക്കീസ് കോതമംഗലത്തുവച്ച് മൂറോൻ കൂദാശ നടത്തിയതും, മണർകാട് വി. കുർബ്ബാന അർപ്പിച്ചതും, കരിങ്ങാച്ചിറയിലെ സുന്നഹദോസിലും, മുളന്തുരുത്തിയിലെ യോഗത്തിലും അദ്ധ്യക്ഷത വഹിച്ചതും മലങ്കരയിലെ ചില പള്ളികൾക്ക് സ്ഥാനമാനങ്ങൾ നൽകിയതും ചികിത്സയുടെ ഭാഗമോ? ഇതൊക്കെ സർക്കാർ കണ്ടില്ലെന്ന് നടിക്കുകയാണോ? □

# മലങ്കര അസോസിയേഷൻ നൽകിയ പാഠങ്ങൾ

ജൂൺ മാസം 10–ാം തീയതി പരുമല സെമിനാരിയിൽ വച്ച് വളരെ ഭംഗിയായി മലങ്കര അസോസിയേഷൻ യോഗം നടത്തുവാൻ സഭയ്ക്ക് കഴിഞ്ഞു. ഉത്തമരായ വ്യക്തികളെ മേൽപ്പട്ടസ്ഥാനത്തേക്ക് തെരഞ്ഞെടുക്കുന്നതിന് കൂടിയ അസോസിയേഷൻ യോഗത്തിൽ ദൈവത്തിന്റെ അളവറ്റ കൃപകൾ നിറഞ്ഞു വ്യാപരിച്ചു. ഈ അസോസിയേഷൻ യോഗത്തിന് മുൻപായി പ. എപ്പിസ്ക്കോപ്പൽ സിനഡിന്റെ ത്രിദിനധ്യാനം പാമ്പാക്കുട "സമന്വയ" ഡയലോഗ് സെന്ററിൽ വച്ച് നടത്തപ്പെട്ടു. അസോസിയേഷൻ യോഗത്തിന് മുന്നോടിയായി ഇദംപ്രദമായിട്ട് ക്രമീകരിച്ച ധ്യാനത്തിലൂടെ സഭയുടെ ഭാവിക്കായി പ്രാർത്ഥനാനിരതമായി ഒരുങ്ങുവാൻ നമുക്ക് കഴിഞ്ഞു.

മലങ്കര സഭയുടെ വളർച്ചയെപ്പറ്റിയും ഭാവിയെപ്പറ്റിയും ഗൗരവമായി വിലയിരുത്തലുകൾ നടത്തുന്ന വൈദികരുടെയും അൽമായ പ്രതിനിധികളുടെയും സാന്നിദ്ധ്യം ഈ അസോസിയേഷൻ യോഗത്തിലുണ്ടായിരുന്നു. ബാഹ്യമായ സമ്മർദ്ദങ്ങൾക്ക് കീഴ്പ്പെടാതെ മലങ്കര സഭയുടെ ഭാവിക്കായി വോട്ടവകാശം വിനിയോഗിച്ച ഏവരേയും നാം അനുമോദിക്കുന്നു. അസോസിയേഷൻ യോഗത്തിന് അദ്ധ്യക്ഷം വഹിച്ചുകൊണ്ട് പരിശുദ്ധ ബാവാ തിരുമേനി നടത്തിയ പ്രസംഗം ഏറെ ശ്രദ്ധേയമായി. പരിശുദ്ധ ബാവാ തിരുമേനിയുടെ ആമുഖപ്രസംഗം, യോഗത്തിൽ എഴുതി വായിച്ച അദ്ധ്യക്ഷ പ്രസംഗത്തെക്കാൾ ഉജ്ജ്വലമായിരുന്നു.

പരിശുദ്ധ ബാവാ തിരുമേനി അദ്ധ്യക്ഷപ്രസംഗത്തിൽ വ്യക്തമാക്കിയതു പോലെ അമിതമായ പ്രചാരണപരിപാടികൾ എല്ലാവരെയും

ദുഃഖിപ്പിച്ചു. രാഷ്ട്രീയ പാർട്ടികളെ വെല്ലുന്ന പ്രചരണ പരിപാടികൾ ആസൂത്രണം ചെയ്ത് മേൽപ്പട്ടസ്ഥാനാർത്ഥികൾ ഓടിനടക്കുന്ന കാഴ്ച ഏറ്റവും വേദനാജനകമായിരുന്നു. എന്നാൽ ഇത്തരം പ്രചാരണ പരിപാടികളെ തള്ളിക്കളയുവാൻ പ്രബുദ്ധരായ വൈദികരും, അസോസിയേഷൻ പ്രതിനിധികളും തയ്യാറായി എന്നത് മലങ്കര സഭയുടെ ഭാവിയെപ്പറ്റിയുള്ള രജതരേഖകൾ വിരിയിക്കുന്നു.

മലങ്കര അസോസിയേഷൻ നടപടിചട്ടങ്ങളിൽ മാറ്റങ്ങൾ വരുത്താനുള്ള കാലം അതിക്രമിച്ചിരിക്കുന്നു എന്ന പാഠമാണ് ഈ അസോസിയേഷൻ യോഗം നമുക്ക് നൽകുന്നത്. മേൽപ്പട്ടസ്ഥാനത്തേക്ക് വ്യക്തികളെ നാമനിർദ്ദേശം ചെയ്യുന്നതിനുള്ള നടപടി ചട്ടങ്ങളിൽ അടിയന്തിരമായി മാറ്റങ്ങൾ ഉണ്ടാകേണ്ടിയിരിക്കുന്നു. അതിനു സഹായകമായ ചില ചിന്തകൾ താഴെ കുറിക്കുന്നു.

1. മേൽപ്പട്ടസ്ഥാനത്തേക്ക് വ്യക്തികളെ കണ്ടെത്താനുള്ള ക്രമീകരണങ്ങൾ അസോസിയേഷൻ യോഗത്തിന് ഒരു വർഷം മുൻപേ തന്നെ ആരംഭിക്കണം.
2. ഉത്തമരായ വ്യക്തികളുടെ പേരുകൾ സമർപ്പിക്കുവാൻ ബാവാ തിരുമേനി കൽപ്പനയിലൂടെ എല്ലാ പള്ളികളെയും അറിയിക്കണം. (മുപ്പത് അസോസിയേഷൻ യോഗാംഗങ്ങൾ ഒപ്പിട്ടു നൽകുന്ന നാമനിർദ്ദേശത്തെക്കാൾ ജനകീയമായിരിക്കും മേൽ സൂചിപ്പിച്ച ക്രമീകരണം)
3. ഇങ്ങനെ ലഭ്യമായ നാമനിർദ്ദേശങ്ങളെപ്പറ്റി പഠിക്കുവാൻ സഭാ മാനേജിംഗ് കമ്മറ്റിയുമായി ആലോചിച്ച് ഒരു Episcopal Screening Committee ഉണ്ടാകണം. ഈ കമ്മറ്റി സ്ഥാനാർത്ഥികളെപ്പറ്റി വിശദമായും, സൂക്ഷ്മമായും വിലയിരുത്തി സ്ഥാനാർത്ഥികളുടെ പോസിറ്റീവും നെഗറ്റീവും ആയ കാര്യങ്ങളെ ചൂണ്ടിക്കാണിച്ച് ഒരു റിപ്പോർട്ട് ഉണ്ടാക്കണം. ഏതാനും പേരിൽ നിന്നുമാത്രം Confidental report ശേഖരിക്കുന്ന രീതി മാറ്റി Screening Committee പരിഗണിക്കുന്ന വ്യക്തികളെപ്പറ്റി ലഭ്യമായ എല്ലാ വിവരങ്ങളും ശേഖരിക്കുവാൻ തക്കവണ്ണം പരിശുദ്ധ ബാവാ തിരുമേനി കല്പന മുഖാന്തിരം ആവശ്യപ്പെട്ട് എല്ലാവർക്കും അഭിപ്രായം പറയുവാനുള്ള അവസരം ഉണ്ടാക്കണം.
4. എത്രപേരെ മേൽപ്പട്ട സ്ഥാനത്തേക്ക് തിരഞ്ഞെടുക്കുവാൻ ആഗ്രഹിക്കുന്നുവോ അതിന്റെ ഇരട്ടി പേരുകൾ Screening Committe മാനേജിഗ് കമ്മറ്റിയിൽ സമർപ്പിക്കണം.

5. ഇങ്ങനെ സമർപ്പിക്കപ്പെട്ട പാനലിൽ നിന്ന് മേൽപ്പട്ടസ്ഥാനത്തേക്ക് ആവശ്യമുള്ളവരെ മാനേജിംഗ് കമ്മറ്റി തെരഞ്ഞെടുത്ത് ഒരു ഔദ്യോഗിക പാനൽ ഉണ്ടാക്കണം.
6. മാനേജിംഗ് കമ്മറ്റി ഒരു ഔദ്യോഗിക പാനൽ തയ്യാറാക്കി കഴിഞ്ഞാൽ മറ്റു സ്ഥാനാർത്ഥികൾ പിന്മാറണം.
7. മാനേജിംഗ് കമ്മറ്റി തെരഞ്ഞെടുത്ത പാനൽ അസോസിയേഷൻ യോഗാംഗങ്ങളുടെ പരിഗണനക്ക് വിടണം. ഇവരെ കൈയ്യടിച്ച് അംഗീകരിക്കണമെന്നല്ല അർത്ഥമാക്കുന്നത്. മറിച്ച് ഈ ലിസ്റ്റിൽ നിന്ന് വോട്ടിംഗിലൂടെ അൻപത് ശതമാനത്തിലേറെ വോട്ടുകൾ ലഭിക്കുന്നവർ മാത്രം തെരഞ്ഞെടുക്കപ്പെടണം.

പരുമലയിൽ നടന്ന മലങ്കര അസോസിയേഷൻ യോഗം നൽകുന്ന പാഠങ്ങൾ ഉൾക്കൊണ്ട് മേൽപ്പട്ട സ്ഥാനത്തേക്ക് ഉന്നതരായ വ്യക്തികളെ തെരഞ്ഞെടുക്കുവാനുള്ള നടപടി ചട്ടങ്ങൾ ക്രോഡീകരിക്കുവാൻ സഭയ്ക്ക് കഴിയട്ടെ. □

# അനശ്വര മുഹൂർത്തങ്ങൾ

**ജീവിതം അത് ഒന്നു മാത്രം.**
**ജീവിതം സജീവമാകുമ്പോൾ പ്രവർത്തന ചക്രവാളങ്ങൾ അനസ്യൂതം വികസിക്കും. സപ്തതിയുടെ ശോഭയിൽ പ്രശോഭിക്കുന്ന തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായുടെ ജീവിതത്തിലെ അനശ്വര മുഹൂർത്തങ്ങൾ**

# ഇനി ഞാൻ പറയാം...

**മനസ്സിലുള്ളത് തുറന്നുപറയാത്തത് കാപട്യമാണ്.
താൻ പിന്നിട്ട 70 വത്സരങ്ങളെപ്പറ്റിയുള്ള തിരുമേനിയുടെ
ആത്മബോധ്യങ്ങൾ കലർപ്പില്ലാതെ പങ്കുവയ്ക്കുന്നു.**

***?പുത്തൻകാവിൽ കൊച്ചുതിരുമേനിയുടെ സഹോദരപുത്രനായ അങ്ങയുടെ പുരോഹിത ശുശ്രൂഷയിൽ കൊച്ചുതിരുമേനിയുടെ സ്വാധീനം എത്രമാത്രം ഉണ്ട്?***

കൊച്ചുതിരുമേനി ആ കാര്യത്തിൽ എന്നെ അധികം Influence ചെയ്തിട്ടില്ല. ചെറുപ്പം മുതൽ എന്റെ വല്യപ്പച്ചന്റെ കൂടെയാണ് ഞാൻ താമസിച്ചത്. 1½ വയസ്സു മുതൽ 7 വയസ്സുവരെ താമസിച്ചു. അദ്ദേഹം മരിക്കുന്നതുവരെ ഞാൻ കൂടെയുണ്ടായിരുന്നു. അദ്ദേഹമാണ് എന്നെ കൂടുതൽ Influence ചെയ്തത്. പുത്തൻകാവിൽ തിരുമേനി കൺവൻഷന് പ്രസംഗിക്കുന്നതും അദ്ദേഹത്തിന്റെ ആരാധനയും ഇമ്പമായി തോന്നിയിട്ടുണ്ട്. പക്ഷെ എന്നെ സ്വാധീനിച്ചത് വല്ല്യപ്പച്ചന്റെ ഇടയശുശ്രൂഷയും ജീവിത രീതിയുമാണ്.

തിരുമേനിയുടെ വ്യക്തിത്വം എനിക്ക് കൂടുതൽ വ്യക്തമായത് ബേസിൽ ദയറായിൽ താമസിച്ചപ്പോഴാണ്. അതിനാലാണ് ഞാൻ ബറോഡയിൽ ചെന്നപ്പോൾ സൊസൈറ്റി ഓഫ് സെന്റ് ബേസിൽ രൂപീകരിക്കുവാൻ ഇടയായത്.

**?തിരുമേനിയുടെ സംസാരത്തിൽ മാതാവിനെപ്പറ്റി വളരെ വാചാലമാകാറുണ്ട്. അമ്മച്ചി എപ്രകാരം ആണ് തിരുമേനിയെ സ്വാധീനിച്ചത് ?**

ജനനം മുതൽ എന്റെ കാര്യത്തിൽ ഒരു മേജർറോൾ അമ്മയ്ക്കുണ്ടായിരുന്നു. അമ്മയുടെ കല്യാണം കഴിഞ്ഞ് 5 വർഷം കഴിഞ്ഞാണ് ഞാൻ ഉണ്ടായത്. അപ്പോൾ അയൽക്കാർ പറഞ്ഞു അമ്മച്ചിയ്ക്ക് മക്കൾ ഉണ്ടാകില്ലെന്ന്. പരുമല തിരുമേനിയോടുള്ള പ്രാർത്ഥനയിലാണ് ഞാൻ ജനിക്കുന്നത്. അന്ന് പരുമല തിരുമേനിയെ പരിശുദ്ധനായി പ്രഖ്യാപിച്ചിട്ടില്ല. എനിക്ക് 12 വയസ്സാകുമ്പോൾ പരുമലയിൽ പോയി പിടിപ്പണം ഇടാം എന്ന് നേർച്ച നേർന്നു. ഞങ്ങൾ ആലപ്പുഴയിൽ നിന്നും പരുമലയിൽ പോയത് ഇന്നും ഓർക്കുന്നു. ഞാൻ അമ്മച്ചിയുടെ ഗർഭത്തിലായിരിക്കുമ്പോൾ അമ്മ പറഞ്ഞ സംഭാഷണം ഒരു ബന്ധു പറഞ്ഞ് ഞാൻ കേട്ടിട്ടുണ്ട്. ഇത് ആൺ കൊച്ചാണെങ്കിൽ കുടുംബത്തിന്റെ പാ

രമ്പര്യം നിലനിർത്താൻ 'ഇവനെ നമുക്ക് ദൈവ വേലയ്ക്ക് കൊടുക്കണം' എന്ന്. അപ്പോൾ പുത്തൻകാവ് തിരുമേനിയുടെ കഷ്ടപ്പാടുകൾ കണ്ടിട്ട് അപ്പച്ചൻ പറഞ്ഞു "ഇനി ഈ കുടുംബ ത്തിൽ വൈദികനും വേണ്ടാ മെത്രാച്ചനും വേണ്ടാ". മറുപടിയായി അമ്മ ഞാൻ പ്രാർത്ഥിച്ച് ഇവനെ ഒരു അച്ചനാക്കും എന്നു പറ ഞ്ഞു. ഈ സംഭാഷണം ഒരു ബന്ധുവിൽ നിന്ന് കേൾക്കാൻ ഇടയായത് ഞാൻ പട്ടമേൽക്കുന്ന സമയത്താണ്. എന്റെ ആത്മീയ വളർച്ചയിൽ അമ്മച്ചിക്ക് വലിയ ഒരു പങ്കുണ്ട്. ഞങ്ങൾ ആലപ്പുഴയിൽ ഒക്കെ ആയിരിക്കുന്ന സമയത്തും നന്നേ ചെറു പ്പത്തിൽ തന്നെ ഭക്ഷണം കഴിക്കാതെ പള്ളിയിൽ പോകണം എന്നത് നിർബന്ധം ആയിരുന്നു. പള്ളിയിൽ നിൽക്കുമ്പോഴും അമ്മച്ചിക്ക് ഞങ്ങളുടെ മേൽ ഒരു നോട്ടമുണ്ടായിരുന്നു. അല ക്ഷ്യമായി നിൽക്കുന്നുണ്ടോ എന്നായിരുന്നു അത്. മെത്രാപ്പോ ലീത്താ ആയപ്പോഴും എന്തെങ്കിലും ന്യൂസുകൾ കേൾക്കുമ്പോൾ എന്നെ വിളിച്ച് വിശദീകരണം ചോദിക്കുന്നത് പതിവായിരുന്നു. ഞാൻ മെത്രാപ്പോലീത്താ ആയി വന്നപ്പോൾ ബഥേലിൽ അന്ന് അപര്യാപ്തതകൾ കൊണ്ട് ഒരു വീട് എടുത്ത് താമസി ക്കുന്നകാര്യം ആലോചിച്ചപ്പോൾ ഈ വിവരം അറിഞ്ഞ അമ്മ എന്നെ വിളിച്ച് ഒരു കാരണവശാലും ബഥേലിൽ അല്ലാതെ ഒരി ടത്തും താമസിക്കരുതെന്നു പറഞ്ഞു. അങ്ങനെ എന്റെ എല്ലാ കാര്യത്തിലും വളരെ ശ്രദ്ധാലുവായിരുന്നു എന്റെ അമ്മ.

**?ഊർജ്ജതന്ത്രത്തിൽ ബിരുദം എടുത്ത യുവാവായി ബറോഡയി ലേക്ക് പോയ തിരുമേനി ഒരു വൈദികന്റെ ഊർജ്ജവുമായി തിരികെ വന്നതിന്റെ പിന്നിൽ....?**

ഞാൻ B.Sc പാസായി കഴിഞ്ഞ ഉടൻ തന്നെയാണ് സെറാമ്പൂ രിൽ പോയി പഠിക്കുന്നത്. കൊച്ചുതിരുമേനി കാലം ചെയ്തത് 1953 – ലായിരുന്നു. ഞാൻ സെറാമ്പൂരിൽ ചേരുന്നത് 60 ലാണ് ഇതിനിടയ്ക്കുള്ള സമയത്ത് കുടുംബത്തിൽ വൈദികരില്ലായി രുന്നു. അന്ന് തിരുമേനിയുടെ പെരുന്നാളിന് കുടുംബത്തിലെ അപ്പൻമാരെല്ലാം ഒന്നിച്ച് കൂടി. വൈദിക പാരമ്പര്യം നില

നിർത്താൻ കുടുംബത്തിൽ ഒരാൾ വേണമെന്നും എന്റെ പേര് നിർദ്ദേശിക്കുകയും അവർ എന്നോട് ആ കാര്യത്തെപ്പറ്റി പറയുകയും ചെയ്തു. മൂന്നു ദിവസത്തെ സാവകാശം ഞാൻ ചോദിച്ചു. അതിനുശേഷം അന്ന് മുളക്കുഴ പള്ളിയിൽപോയി മൂന്നു ദിവസം ഉപവസിച്ച് പ്രാർത്ഥിച്ചു. അന്ന് അത് മുളക്കുഴ ചാപ്പലായിരുന്നു. പിന്നീട് ഞാൻ സമ്മതിച്ചു. അതിനുശേഷം ഉടൻതന്നെ അതിനുള്ള ഒരുക്കങ്ങൾ നടന്നു. പുത്തൻകാവിൽ തിരുമേനി പഠിച്ചതുകൊണ്ടും ഗ്രാജുവേഷൻ ലഭിക്കുന്നു എന്നതുകൊണ്ടാണ് സെറാമ്പൂരിൽ പോയി പഠിച്ചത്. നമ്മുടെ മിക്ക തിരുമേനിമാരും അവിടെയാണ് പഠിച്ചത്. സെറാമ്പൂരിൽ പഠനം കഴിഞ്ഞു വന്നയുടനെ തന്നെ പുത്തൻകാവ് സ്കൂളിൽ ഒരു വർഷത്തേക്കു നിയമിച്ചു. സ്കൂളിൽ പഠിപ്പിച്ചതിന്റെ അടിസ്ഥാനത്തിലാണ് എനിക്ക് B. Ed കോളേജിൽ അഡ്മിഷൻ ലഭിച്ചത്. അത് ഗവൺമെന്റിൽ നിന്നുള്ള സെലക്ഷനായിരുന്നു. B. Edന്റെ റിസൾട്ട് വന്നപ്പോൾ രണ്ടുമൂന്ന് ട്രെയിനിംഗ് കോളേജ് എടുത്തു കഴിഞ്ഞാൽ തിയറിക്ക് II$^{nd}$ Class ഉം പ്രാക്ടിക്കലിന് I$^{st}$ Class എനിക്കു മാത്രമേ ഉള്ളായിരുന്നു. എനിക്കപ്പോൾ കൂടുതൽ പഠിക്കണം പഠിക്കണം എന്ന് തോന്നി. B. Edപാസ്സായിക്കഴിഞ്ഞ് ഞാൻ ബോംബെക്കു പോയി. അവിടെ ആദ്യം ഒരു പാഴ്സി സ്കൂളിലും പിന്നീട് കൊളംബോയിലുള്ള സെൻട്രൽ സ്കൂളിലും ജോലി ചെയ്തു. ആ വർഷം UGC യുടെ പരസ്യം കണ്ട് അപേക്ഷിച്ചു. ഞാൻ ബറോഡയിൽ ഇന്റർവ്യൂവിന് പോയി എനിക്ക് M. Edന് പഠിക്കുവാൻ ഒരു സ്കോളർഷിപ്പ് കിട്ടി. B. D എടുത്തത് വൈദീകനാകുവാൻ വേണ്ടിയാണ്. എന്നാൽ അത് എന്ന് വേണമെന്നുള്ള തീരുമാനം എടുക്കാഞ്ഞതു കൊണ്ടാണ് താമസിച്ചത്.

**?വിമോചന സമരത്തിൽ സജീവമായി പങ്കെടുത്ത ആളെന്ന നിലയിൽ ഒന്ന് ചോദിച്ചോട്ടെ! സമരം ചരിത്രപരമായി ശരിയല്ലെന്നും ഇനി ഒരു വിമോചന സമരം സാദ്ധ്യമല്ലെന്നും ഒരു ചിന്ത ഇന്നുണ്ട്. തിരുമേനിയുടെ അഭിപ്രായം എന്താണ്?**

വിമോചന സമരത്തിൽ അന്ന് പങ്കെടുത്തിരുന്നു എങ്കിലും ജനാ

ധിപത്യ പ്രക്രിയയിലൂടെ തിരഞ്ഞെടുത്ത ഒരു ഗവൺമെന്റിനെ സമരത്തിലൂടെയല്ല പുറത്താക്കേണ്ടത്. അടുത്ത ഇലക്ഷനിൽ ജനമാണ് അവരെ പിരിച്ചുവിടേണ്ടത്, എന്നാണ് എന്റെ അഭിപ്രായം. അന്നത്തെ മുതിർന്നവരുടെ കൈയ്യിലെ Tools ആയി ഞങ്ങൾ മാറി എന്ന് പറയുന്നതാണ് സത്യം. ഇന്ന് ഞാൻ അതിനെ എതിർക്കും. അന്നത്തെ സമരത്തിൽ പങ്കെടുത്ത സ്ഥലം കാണുമ്പോഴും ഓർക്കുമ്പോഴും ലജ്ജ തോന്നാറുണ്ട്.

**?എന്തുകൊണ്ടാണ് തിരുമേനി ഇപ്പോൾ ക്രൈസ്തവ മേലദ്ധ്യക്ഷന്മാരുടെ വിമോചനസമര ആഹ്വാനങ്ങളെ എതിർക്കാത്തത് ?**

ആവശ്യം വന്നാൽ ഞാൻ എതിർക്കും, ഇത് എന്റെ ശ്രദ്ധയിൽ പെട്ടിട്ടില്ല. ഞാൻ അപ്പോൾ സ്ഥലത്തില്ലായിരുന്നിരിക്കാം. ആവശ്യം വന്നാൽ ജനാധിപത്യരീതിയിൽ തന്നെ എതിർക്കും. വിഡ്ഢിത്വം കാണിക്കരുതെന്ന് തന്നെ പറയും.

**?'പള്ളി വേറെ പള്ളിക്കൂടം വെറെ' എന്ന ചൊല്ല് ഇപ്പോൾ ആവർത്തിച്ചു കേൾക്കുന്നു. പ്രത്യേകിച്ച് സ്വാശ്രയ പ്രവേശനവുമായി ബന്ധപ്പെട്ട് പള്ളി ശുശ്രൂഷകളിൽ ശ്രദ്ധിക്കേണ്ടുന്നവർ പള്ളിക്കൂടം നടത്തുന്നതിൽ ഉള്ള വൈരുദ്ധ്യമാണ് ഇത് വരച്ചുകാട്ടുന്നത്. പള്ളിയും പള്ളിക്കൂടവും ഒരുമിച്ചു കൊണ്ടുപോയ തിരുമേനിക്ക് ആത്മീയ മേഖലയിൽ എന്തെങ്കിലും കുറവ് വിദ്യാഭ്യാസ മേഖലയിൽ കൂടുതൽ ശ്രദ്ധ പതിപ്പിച്ചപ്പോൾ അനുഭവപ്പെട്ടോ?**

ഇല്ല. ഗവൺമെന്റ് വിദ്യാഭ്യാസ മേഖലയിലേക്ക് കടന്നുചെല്ലാൻ മടിച്ചുനിന്ന സമയത്താണ് സഭ അവിടേക്കു കടന്നു ചെല്ലുന്നത്. എന്റെ വ്യക്തിപരമായ അഭിപ്രായം ഗവൺമെന്റ് ഈ രംഗം എറ്റെടുക്കാൻ തയ്യാറായാൽ ആ മേഖല ഒഴിഞ്ഞു കൊടുക്കുന്നതിൽ തെറ്റില്ല എന്നു തന്നെയാണ്. മാത്രമല്ല ഗവൺമെന്റ് ഇറങ്ങിച്ചെല്ലാൻ മടിച്ചു നിൽക്കുന്ന ഏതെങ്കിലും മേഖല ഉണ്ടോ എന്ന് നോക്കി അവിടേക്ക് ചെല്ലണമെന്നാണ് എന്റെ അഭിപ്രായം.

**?അങ്ങനെയെങ്കിൽ പുതിയ നിയമനങ്ങൾ P S C വഴി നടത്തുവാൻ ഉദ്ദേശിക്കുന്നു എന്നറിഞ്ഞപ്പോൾ മലങ്കര ഓർത്തഡോക്സ് സഭ**

**ഉൾപ്പടെ രംഗത്തു വന്നപ്പോൾ തിരുമേനി എന്തുകൊണ്ട് അഭിപ്രായം ഒന്നും പറഞ്ഞില്ല?**

അത് എന്റെ ശ്രദ്ധയിൽപ്പെട്ടില്ല. എന്റെ വ്യക്തിപരമായ അഭിപ്രായം പറയുകയാണെങ്കിൽ ഹയർ സെക്കന്ററി നിയമനങ്ങൾക്ക് ഗവൺമെന്റ് നോമിനി ഉള്ളതുപോലെ നിയമനങ്ങൾക്ക് എല്ലാം ഗവൺമെന്റ് നോമിനി ഉണ്ടായിരിക്കുന്നത് നല്ലതാണ്. കാരണം മാനേജർ ഒപ്പിട്ട് കഴിഞ്ഞാലുടൻ തന്നെ ശമ്പളം നൽകുന്നത് സർക്കാരാണ്. അതിനാൽ ഗവൺമെന്റ് പ്രതിനിധി നിയമനം നടത്തുന്ന ബോർഡിൽ വരുന്നത് നല്ലതാണെന്നാണ് എന്റെ അഭിപ്രായം.

**?ഒരു സ്വകാര്യ പ്രസിദ്ധീകരണത്തിന് അനുവദിച്ച അഭിമുഖത്തിൽ അങ്ങ് അവിടുത്തെ സ്ഥാപനങ്ങളും സ്വത്തുക്കളും പത്തനംതിട്ടയിലെ ബേസിൽ ട്രസ്റ്റിന് എഴുതി വയ്ക്കാൻ ഉദ്ദേശിക്കുന്നതായി വായിച്ചു. എന്താണ് വാസ്തവം?**

ഞാൻ ബേസിൽ ദയറായിൽ അഭി. ദാനിയേൽ മാർ പീലക്സിനോസ് തിരുമേനിയുടെ സെക്രട്ടറിയായി താമസിക്കുന്ന അവസരത്തിൽ പുത്തൻകാവിൽ തിരുമേനി ബേസിൽ സൊസൈറ്റി രൂപീകരിച്ചതിന്റെ മുഖ്യലക്ഷ്യം എന്തായിരുന്നു എന്നെനിക്കറിയാമായിരുന്നു. അന്നു ഞാൻ അവൈദികനായിരുന്നു. വൈദികനായപ്പോൾ ബറോഡയിൽ വച്ച് എനിക്ക് തോന്നി ഈ പ്രസ്ഥാനത്തിനുവേണ്ടി എനിക്ക് പ്രവർത്തിക്കുവാൻ സമയമായി എന്ന്. അങ്ങനെ ഞാനൊരു ബ്രദർഹുഡ് തുടങ്ങി. പിന്നീട് ബറോഡയിലെ Refinary school ഏറ്റെടുക്കുകയും ബേസിൽ സൊസൈറ്റിയുടെ പേരിൽ The trust of society of St. Basil എന്ന registered society രൂപീകരിക്കുകയും ചെയ്തു. എന്നാൽ ബേസിൽ ദയറായുടെ ചുമതല വഹിക്കുന്നവർ ആവശ്യപ്പെട്ടാൽ ഈ സൊസൈറ്റി എപ്പോൾ വേണമെങ്കിലും അവർക്ക് നൽകുവാൻ എനിക്ക് സന്തോഷമാണ്. എന്റെ ഓപ്പറേഷനോട് സംബന്ധിച്ച് വിൽപ്പത്രം എഴുതിയപ്പോഴും വ്യക്തമായി ഇത് രേഖപ്പെടുത്തിയിട്ടുണ്ട്. തുടക്കം മുതലെ എന്റെ സ്റ്റാൻഡ് ഇതായിരുന്നു.

**?മെത്രാപ്പോലീത്താ സഭയുടെ പൊതു സ്വത്താണെന്നും കൂടാതെ അന്തോനിയോസിന്റെ കാലടികളെ പിൻതുടരുന്ന സന്യാസിയാണെന്നും അതിനാൽ സ്വകാര്യമായി സ്വത്ത് സമ്പാദിക്കുന്നതും വിനിയോഗിക്കുന്നതും തെറ്റാണെന്നും പറഞ്ഞാൽ അങ്ങേയ്ക്ക് ഇതിനെപ്പറ്റി എന്താണ് പറയാനുള്ളത്?**

അത് തെറ്റുതന്നെയാണ്. പൊതുധനം സ്വന്തമാക്കി കൈവശം വയ്ക്കുന്നതും ചിലവാക്കുന്നതും വലിയ തെറ്റുതന്നെയാണ്. എന്നാൽ ഞാൻ ചെയ്യുന്ന കർമ്മത്തിന് പണം തന്നാൽ അത് ഞാൻ ചിലവാക്കും. എന്റെ കാറിന്റെ പെട്രോൾ അടിക്കുവാനും മറ്റും അത് ചിലവാക്കുന്നു. അല്ലാതെ ആര് എന്തു തന്നാലും അതിന് വ്യക്തമായ രസീത് നൽകുന്നുണ്ട്. ഓതറ ദയറായുടെയൊ ബഥേൽ അരമനയുടെയോ ഇപ്പോൾ ആർദ്രാ ചാരിറ്റബിൾ സൊസൈറ്റിയുടെയോ പേരിലോ ആണ് ഇപ്പോൾ ഇത് നൽകുന്നത്. അദ്ധ്വാനിച്ചു ജീവിക്കുന്നതിൽ തെറ്റില്ല. അല്ലാത്തത് പൊതുധനമായി വിചാരിച്ചുവേണം വാങ്ങുന്നതും ചിലവാക്കുന്നതും.

**?മത തീവ്രവാദം ശക്തമായ ഗുജറാത്തിൽ 'ഫാദർ തോമസ്' ഇന്നും ജനഹൃദയങ്ങളിൽ ജീവിക്കുന്നു. എങ്ങനെയാണ് ഇത് സാധിച്ചത്?**

ഗുജറാത്തിലെ എന്റെ പ്രവർത്തനങ്ങളാണ് ഈ വിജയത്തിനു കാരണം. എനിക്ക് വേറെ തെറ്റായ Motives ഇല്ലായിരുന്നു. അതാണ് ഇത്രത്തോളം അംഗീകാരം നേടിയെടുക്കുവാൻ കഴിഞ്ഞത്. സ്കൂളുകളുടെ നടത്തിപ്പിൽ പൂർണ്ണ ആത്മാർത്ഥത പുലർത്തിയിട്ടുണ്ട്. ഒരിക്കൽ അപ്പൻ മലയാളിയും അമ്മ മറാഠിയുമായ ഒരു ആൺകുട്ടി എന്റെ അടുക്കൽ വന്ന് എനിക്ക് നിങ്ങളുടെ സഭയിൽ ചേരണമെന്ന് പറഞ്ഞു. അവന് വളരെ താല്പര്യമായിരുന്നു നമ്മുടെ സ്കൂളിലെ പഠനവും മറ്റും. പക്ഷെ ഞാൻ പറഞ്ഞു 21 വയസ്സ് കഴിഞ്ഞ് വരിക അപ്പോൾ കൂടുതൽ ചിന്തിക്കാം എന്ന്. എന്റെ സ്ഥാനത്ത് മറ്റാരെങ്കിലുമായിരുന്നെങ്കിൽ അവനെ അന്നുതന്നെ മാമ്മോദീസാ മുക്കിയേനെ. എന്റെ Motive പിള്ളാർ നന്നാവണമെന്നേയുള്ളൂ. അതിനാൽ അവർക്ക്

എന്നെ ജീവനാണ്. ആ സ്വീകാര്യത ഇന്നും ആ സമൂഹത്തിൽ എനിക്കുണ്ട്.

**?ഇന്ത്യയ്ക്ക് വെളിയിൽ ഒരു കാലയളവ് വൈദികനായി സേവനം അനുഷ്ഠിച്ച അങ്ങേയ്ക്ക് ഗൾഫ് ഇടവകകളുടെ സാദ്ധ്യതകളും വെല്ലുവിളികളും വിശദീകരിക്കാമോ?**

ഞാൻ അവിടെ  വികാരിയായി ചെല്ലുമ്പോൾ ദുബായിലും അബുദാബിയിലും നമുക്ക് പള്ളികൾ ഉണ്ടായിരുന്നു. അതിനു പുറമെ ബഹ്റിനിലും നമുക്ക് സ്വന്തമായി പള്ളിയുണ്ടായിരുന്നു. എമിറേറ്റ്സിൽ മറ്റ് സ്ഥലത്തും, ദോഹ, മസ്ക്കറ്റ്, കുവൈറ്റ് തുടങ്ങിയ സ്ഥലത്ത് ഇപ്പോൾ ആരാധനാ സ്വാതന്ത്ര്യം ഉണ്ട്. നമ്മുടെ ആളുകൾ ധാരാളവും അത്രയും തന്നെ കഷ്ടപ്പാടുകളും. പെന്തക്കോസ്തു സഭകളുടെ വെല്ലുവിളികളും ധാരാളം ഉണ്ട്. അതിനാൽ നമ്മുടെ സഭ ധാരാളം ഊന്നൽ നൽകി പ്രവർത്തിക്കേണ്ട ഒരു മേഖലയാണ് ഗൾഫ്. വി. കുർബ്ബാനയുടെ കാസറ്റുപോലും നിധിയായി കരുതി ശ്രവിക്കുന്ന ധാരാളം ആളുകൾ labour ക്യാമ്പിലുമൊക്കെയുണ്ട്. അതിനാൽ ദിവ്യസന്ദേശം ആ മേഖലയിൽ കൂടുതൽ പ്രവർത്തനമാക്കണം എന്ന ഉദ്ദേശത്തോടുകൂടിയാണ് അതിന്റെ ചുമതല ഞാൻ എറ്റെടുത്തത്.

**?ബറോഡായിലും മറ്റും ശക്തമായി പ്രവർത്തിക്കുമ്പോൾ മേൽപ്പട്ട സ്ഥാനത്തേക്ക് വിളിയുണ്ടാവുമെന്ന് പ്രതീക്ഷിച്ചിരുന്നുവോ ?**

മേൽപ്പട്ട സ്ഥാനത്തേക്കുള്ള ചർച്ചകൾ നാട്ടിൽ സജീവമായപ്പോൾ എന്റെ കുടുംബക്കാർ പലരും എന്റെ അഭിപ്രായത്തിന് വിളിച്ചിരുന്നു. അന്ന് ഞാൻ അവരോട് പറഞ്ഞ മറുപടി "നമ്മുടെ പാരമ്പര്യം സഭയുടെ ചുമതല ആരും അങ്ങോട്ടുചെന്ന് ഏറ്റെടുക്കയല്ല മറിച്ച് നമ്മെ വിളിച്ച് ഭരമേല്പ്പിക്കുകയാണ് വേണ്ടത്. അതിനാൽ നിങ്ങൾ സമാധാനമായി ഇരിക്കുക എന്ന്'. എന്റെ യഥാർത്ഥ ആഗ്രഹം ഗുജറാത്തിൽ ഒരു സന്യാസിയായി ജീവിച്ച് മരിക്കുക എന്നതായിരുന്നു.  പക്ഷെ മാത്യൂസ് പ്രഥമൻ ബാവാ തിരുമേനി Passion Week-ൽ അബുദാബിയിൽ ചെന്നപ്പോഴാണ്

എന്നെ മനസ്സിലാക്കിയത്. അങ്ങനെയാണ് മേൽപ്പട്ട സ്ഥാനത്തേക്കുള്ള എന്റെ കടന്നുവരവ്.

**?മിഷൻ എന്നാൽ ദരിദ്രരുടെ ഇടയിലുള്ള സുവിശേഷമായിട്ടാണ് പൊതുവേ ഗണിക്കുന്നത്. തിരുമേനി മിഷൻ പ്രവർത്തനത്തെ എങ്ങനെ കാണുന്നു?**

എന്റെ മിഷൻ എന്നത് വിദ്യാഭ്യാസരംഗമാണ്. അതിൽകൂടി സഭയ്ക്കുവേണ്ടി പ്രവർത്തിക്കാൻ ശ്രമിക്കുന്നു. സമൂഹത്തിന് വിജ്ഞാനം നൽകുക എന്നത് ഏറ്റവും വലിയ മിഷൻ ആണ്. അതിന് വേണ്ടി ശ്രമിക്കുന്നു. ഇനിയും ശ്രമിക്കും.

**?പുത്തൻകാവിൽ തിരുമേനിയുടെ വിയർപ്പുതുള്ളിവീണ ബഥേലിന്റെയും ബഥേൽ ഉൾപ്പെടുന്ന ചെങ്ങന്നൂർ ഭദ്രാസനത്തിന്റെയും ഭരണ സാരഥ്യം ഏറ്റെടുത്തപ്പോൾ തോന്നിയ വികാരം ?**

ദൈവ നിയോഗമാണെന്നുള്ള തോന്നൽ. സഭയുടെ തീരുമാനം ശിരസ്സാ വഹിച്ചതിലുള്ള ചാരിതാർഥ്യം. പുത്തൻകാവിൽ തിരുമേനി താമസിച്ച സ്ഥലത്ത് പ്രവർത്തിക്കുവാൻ അവസരം ലഭിച്ചതിലുള്ള സന്തോഷം.

**? ചെങ്ങന്നൂരിന്റെ പ്രഥമ മെത്രാപ്പോലീത്താ എന്ന നിലയിൽ ഭദ്രാസനത്തിലെ പ്രവർത്തനങ്ങളെ വിലയിരുത്താമോ?**

ഭദ്രാസനാധിപൻ എന്ന നിലയിൽ 100% തൃപ്തനാണ്. ഞാൻ ചുമതലയേൽക്കുമ്പോൾ എന്നെ മനസ്സിലാക്കുവാനോ എന്നോടൊപ്പം വേഗത്തിൽ നീങ്ങുവാനോ പൂർണ്ണമായി ആർക്കും കഴിഞ്ഞില്ല. ഇപ്പോൾ എനിക്ക് സന്തോഷമുണ്ട്. പ്രത്യേകിച്ച് നമ്മുടെ കൊച്ചച്ചന്മാർ!! അവരുടെ പ്രവർത്തനത്തിൽ ഞാൻ തൃപ്തനാണ്. അവരെല്ലാവരും ഒന്നിനൊന്ന് മിടുക്കന്മാർ ആണെന്ന് തന്നെയാണ് എന്റെ അഭിപ്രായം. അതെന്താണെന്ന് ചോദിച്ചാൽ ഞാൻ അവരെ സെമിനാരിയിൽ അയക്കുന്നതിനുമുമ്പ് ഒന്നോ രണ്ടോ വർഷം കൂടെനിർത്തും. എന്നെ മനസ്സിലാക്കുവാനും, എന്റെ കൂടെ വേഗത്തിൽ എത്തുവാനും ഇതുമൂലം കഴിയുന്നു. സഭയിൽ ഇങ്ങനെ പ്രീ-സെമിനാരിയൻസിനെ കൂടെ നിർത്തി പരി

ശീലിപ്പിച്ചത് ആദ്യമായി ഞാൻ തന്നെയാണ്.

**?ഭദ്രാസനത്തിന്റെ സ്ഥിരവരുമാനം പ്രതീക്ഷിക്കാവുന്നതെങ്കിലും അതുപോലെയുള്ള സ്ഥാപനങ്ങൾ തിരുമേനിയുടെ ആശയത്തിൽ ഇപ്പോൾ ഉണ്ടോ?**

ഭദ്രാസനാസ്ഥാനം പണിയുന്നതിന് മുമ്പുതന്നെ ബസേലിയോസ് ബുക്ക് ഹൗസിനെപ്പറ്റി ചിന്തിച്ച് അങ്ങനെ സ്ഥിര വരുമാന മാർഗ്ഗം ലഭിക്കുന്ന ഒരു സ്ഥാപനം തന്നെയായിരുന്നു അത് ലക്ഷ്യമിട്ടിരുന്നത്. എന്നാൽ അതുപോലും വിശ്വസ്തമായി നടത്തിക്കൊണ്ടു പോകുവാൻ ആളിനെ കിട്ടാഞ്ഞതിനാൽ ഫലപ്രാപ്തിയിലെത്തിയില്ല. മിഷൻ പ്രവർത്തനത്തിനുവേണ്ടി വേർതിരിക്കപ്പെട്ട വൈദികരുടെ അഭാവം ഒരു പോരായ്മയാണ്. ഏവരും ഇടവക ഭരണം ആഗ്രഹിക്കുന്നു. മിഷൻ പ്രവർത്തനങ്ങളിൽ താല്പര്യമുള്ള അവിവാഹിതരായ പട്ടക്കാർ ഉണ്ടായെങ്കിലെ ഈ ദൃശ്യ പ്രവർത്തനങ്ങൾ മുമ്പോട്ടു കൊണ്ടുപോകുവാൻ സാധിക്കൂ.

**? സഭയുടെ ഉന്നത സ്ഥാനങ്ങളിൽ അലങ്കരിച്ച തിരുമേനിയുടെ പ്രധാന പ്രവർത്തനങ്ങൾ വിശദീകരിക്കാമോ ?**

പ്ലസ് ടൂ സർക്കാർ അനുവദിച്ചത് ഞാൻ കോർപ്പറേറ്റ് മാനേജരായി ഇരുന്ന കാലയളവിലാണ്. നമ്മുടെ 8 സ്കൂളുകളിൽ പ്ലസ് ടൂ അനുവദിച്ചു കിട്ടുന്നതിന് കഴിഞ്ഞു. ജ്യോതിർഗമയ പ്രസിദ്ധീകരണം ആരംഭിച്ചു. ടീച്ചേഴ്സ് ട്രെയിനിംഗ് പദ്ധതി ആവിഷ്കരിച്ചതും കോർപ്പറേറ്റ് സ്കൂൾ മാനേജ്മെന്റിന്റെ ബാലൻസ് ഷീറ്റ് തയ്യാറാക്കിയതും, ഇന്റർവ്യൂവിന് പുതിയ മാനദണ്ഡങ്ങൾ നൽകിയതും എല്ലാം കോർപ്പറേറ്റ് മാനേജരായിരിക്കുമ്പോൾ ചെയ്ത പരിഷ്കാരങ്ങളാണ്. നിയമനത്തിൽ റിസേർവ്ഡ് ആയവർക്ക് വളരെ ഇളവ് നൽകിയിട്ടുണ്ട്. ചിങ്ങവനം മിഷൻ പള്ളി പോലുള്ള സ്ഥലങ്ങളിൽ നിന്നും ഇന്റർവ്യൂവിന് വരുന്നവരുടെ പക്കൽ നിന്നും യാതൊരു തുകയും വാങ്ങാതെ നിയമനം നടത്തി. സെലക്ഷൻ ആയവരുടെ സാമ്പത്തിക സാഹചര്യം മോശമാണെങ്കിൽ ഇടവക വികാരിയോട് അന്വേഷിച്ച് മാനേജ്മെന്റിന് അടക്കേണ്ട പണത്തിന് ഇളവ് നൽകിയിട്ടുണ്ട്.

**?'അതിവേഗം ബഹുദൂരം' സഞ്ചരിക്കുന്ന തിരുമേനിക്ക് പ്രത്യേകിച്ച് മലങ്കര സഭയിൽ തെക്കും വടക്കും എന്നതില്ലാതെ രാജ്യാതിർത്തി കൾക്കപ്പുറവും സഞ്ചരിക്കുന്ന തിരുമേനിക്ക് മലങ്കര സഭയെപ്പറ്റി യുള്ള ദർശനം വിശദീകരിക്കാമോ?**

എല്ലാ ഭദ്രാസനത്തിലും ഒരു ഏകീകൃത ഭരണസംവിധാനം ഉണ്ടാ കണമെന്ന് ആഗ്രഹിക്കുന്നു. വൈദികരുടെ ശമ്പളം തന്നെ എടുക്കുക. ഓരോ ഭദ്രാസനത്തിനും വ്യത്യസ്ഥമായ രീതികളാണ് തുടരുന്നത്. എല്ലാ മാസവും ഒന്നാം തീയതിക്കു മുമ്പായി അവരുടെ ശമ്പളം അവ രവരുടെ അക്കൗണ്ടിൽ നിക്ഷേപിക്കുന്ന രീതിയാണ് ഇവിടെ അവലം ബിച്ചിരിക്കുന്നത്. സഭയാകെ ഇങ്ങനെ ഒരു സംവിധാനം ആകണം. സഭയൊട്ടാകെ ഒരു ഏകീകൃത സ്വഭാവം എല്ലാകാര്യത്തിലും ഉണ്ടാക ണം.

**?ഊർജ്ജതന്ത്ര അദ്ധ്യാപകനായ അങ്ങ് നല്ലൊരു കർഷകനാണെന്ന് അറിയുന്നു. കാർഷിക മേഖലയോടുള്ള അങ്ങയുടെ പ്രതിബദ്ധത വിശദീകരിക്കാമോ?**

ഗ്രാമങ്ങളുടെ വളർച്ചയാണ് ഇന്ത്യയുടെ വളർച്ചയെന്ന ഗാന്ധി ജിയുടെ ചിന്തകൾ എന്നെ ഈ രംഗത്ത് വളരെ സ്വാധീനിച്ചിട്ടു ണ്ട്. ഇന്ത്യ വളരണമെങ്കിൽ കാർഷിക മേഖലയിൽ കൂടി മാത്രമെ സാദ്ധ്യമാകുകയുള്ളൂ. വ്യവസായ സ്ഥാപനങ്ങൾ വരുന്നതിലല്ല പൂർണ്ണമായ വളർച്ചയിരിക്കുന്നത്. അത് കാർഷിക വൃത്തിയില ാണ്. ഞാനിതു ചെയ്യുമ്പോൾ മറ്റുള്ളവർക്ക് അതിൽ താല്പര്യം തോന്നണം. കൂടാതെ വിളവെടുക്കുമ്പോൾ ഉണ്ടാകുന്ന മാനസിക സന്തോഷം, മറ്റുള്ളവർക്ക് share ചെയ്യുമ്പോഴുണ്ടാകുന്ന സന്തോഷം ഇവ ഞാൻ അനുഭവിക്കുന്നു. Share ചെയ്യുക എന്നത് എന്റെ വല്ല്യമ്മച്ചിയിൽ നിന്ന് ലഭിച്ച ഗുണമാണ്. വീട്ടിൽ ചക്കയോ മറ്റോ ഇടുമ്പോൾ തുണ്ടം തുണ്ടമായി ഭാഗിച്ച് അയൽപ ക്കത്തേക്ക് കൊടുക്കും. ഇതുംകൊണ്ട് അയൽപക്കത്തേക്ക് ഓടു ന്നത് ഞാനാണ്. അത് എന്റെ മനസ്സിന്റെ അടിയിൽ പതിഞ്ഞു കിടപ്പുണ്ട്. പിന്നീട് ഒരു ദയറാക്കാരൻ എല്ലായ്പ്പോഴും ഒരു പ്രകൃതി സ്നേഹിയായിരിക്കണം. അതിനാൽ ഞാൻ പക്ഷി

–മൃഗാദികളെയും, കൃഷിയെയും സ്നേഹിക്കുന്നു.

**?രാഷ്ട്രീയ മേഖലയിൽ അവിടുന്ന് സജീവമായി ഇടപെടുന്നുണ്ട് എന്ന് കേൾക്കുന്നു. സഭയും രാഷ്ട്രീയവും ഒന്നിച്ചു പോകുവാൻ സാദ്ധ്യമാകാത്ത വൈദികർ രാഷ്ട്രീയത്തിൽ ഇടപെടരുത്! എന്ന് പറയുന്ന ഈ കാലയളവിൽ അങ്ങേയ്ക്ക് ഇതിനെപ്പറ്റി എന്താണ് പറയാനുള്ളത് ?**

സഭ രാഷ്ട്രീയത്തിൽ ഇടപെടരുത് എന്നു തന്നെയാണ് അഭിപ്രായം. മാറിനിന്ന് തെറ്റുകളെ തിരുത്തണം. സഭ ഒരു Corrective force ആണ്. ഒരു രാഷട്രീയ പാർട്ടിയോടും പ്രത്യേകിച്ച് ചായ്‌വില്ല. നന്മയെ പ്രോത്സാഹിപ്പിക്കും. തെറ്റുകൾക്ക് നേരെ ശക്തമായി പ്രതികരിക്കും. സത്യത്തിനും നീതിക്കും വേണ്ടി നില കൊള്ളണം. തെറ്റുകണ്ടാൽ ശക്തമായി പ്രതികരിക്കണം.

**?രാഷ്ട്രീയ പാർട്ടികളുടെ ഏതിന്റെയെങ്കിലും സമ്മേളനങ്ങൾക്ക് അങ്ങയെ വിശിഷ്ടാതിഥിയായി ക്ഷണിച്ചാൽ?**

ഒന്നിനും പോയി സംബന്ധിക്കില്ല.

**?കാർക്കശ്യ നിലപാടുകൾക്ക് വിട്ടുവീഴ്ചയില്ലാത്ത അങ്ങയ്ക്ക്, നിലപാടുകൾ സ്വീകരിക്കുമ്പോൾ മറ്റുള്ളവർ വേദനിക്കുമ്പോൾ, അങ്ങേയുടെ മാനസികാവസ്ഥ വിശദീകരിക്കാമോ?**

പറയേണ്ട കാര്യങ്ങൾ മുഖത്തുനോക്കി പറയും. മനസ്സറിഞ്ഞ് പ്രവർത്തിക്കും. പിന്നീട് അത് മനസ്സിൽ വച്ച് പെരുമാറുകയുമില്ല. ആത്യന്തികമായി നന്മ ചെയ്തു എന്ന ചിന്ത മനസ്സിൽ ഉള്ളതിനാൽ ഭാരമായി അനുഭവപ്പെടാറില്ല. മറ്റുള്ളവരെ തിരുത്തുന്നതിന് ഇതാവശ്യമാണ്.

**?തിരുമേനിയുടെ Role Models ആരാണ് ?**

പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ, പരുമല തിരുമേനി, ഗീവറുഗീസ് II ബാവാ, വട്ടശ്ശേരിൽ തിരുമേനി, ഔഗേൻ ബാവാ, മാത്യൂസ് I ബാവാ, പുത്തൻകാവിൽ ദാനിയേൽ മാർ പീലക്സിനോസ് തിരുമേനി, എന്റെ വല്ല്യപ്പച്ചൻ ഏറ്റവും ആദ്യം.

**?തിരുമേനി സഹായിച്ചവർ പിന്നീട് പുറംതള്ളി എന്ന് തോന്നിയപ്പോൾ തോന്നിയ വികാരം?**

നന്മ ചെയ്ത യേശുവിന് കിട്ടിയത് ക്രൂരമായ രീതികളാണ്. ഇത് മനസ്സിൽ കണ്ടു മാത്രമേ എന്തും ചെയ്തിട്ടുള്ളു. മറിച്ച് പ്രവർത്തിച്ചവരെ ഞാൻ സഹായിച്ചിട്ടേ ഉള്ളൂ. ക്രിസ്തുവാണ് ഈ കാര്യത്തിൽ എന്റെ Role Model.

**?മെത്രാപ്പോലീത്താ– ആത്മീയത – എന്നൊക്കെ ചിന്തിക്കുമ്പോൾ യാമപ്രാർത്ഥന, പൂർണ്ണമായ യോഗി, എന്നൊക്കെയാണ് പൊതുവേ ഉള്ള ചിന്ത. തിരുമേനി ഇതിനെ എങ്ങനെ കാണുന്നു?**

24 മണിക്കൂറും പ്രാർത്ഥിക്കുന്ന ഒരാളല്ല മെത്രാപ്പോലീത്തായും വൈദികനും. പ്രാർത്ഥനയോടൊപ്പം സമൂഹത്തിന് വേണ്ടി പ്രവർത്തിക്കുന്നവരാണ് വൈദികസ്ഥാനികൾ. കടപ്പെട്ട പ്രാർത്ഥനകൾ വൈദികസ്ഥാനികൾ നിർവ്വഹിച്ചേ മതിയാവൂ. പ്രാർത്ഥന മനുഷ്യരെ ബോധിപ്പിക്കുന്നതിനുള്ളതല്ല. ദൈവമുമ്പാകെ കണക്ക് ബോധിപ്പിക്കേണ്ടതാണ്. അതിനു ദൈവം പ്രതിഫലം നൽകും.

**?തിരുമേനിക്ക് ആരോടാണ് കൂടുതൽ കടപ്പാട് ?**

വട്ടക്കുന്നേൽ മാത്യൂസ് പ്രഥമൻ ബാവായോട്. ☐

# APPENDIX - I

Orthodox Syrian Church

BETHEL, CHENGANNUR

KERALA

Phone: 731

Thomas Mar Athanasios.

1st August, 1985

No : CD/TMA/001/85

H.H.Moran Mar Baselios Marthoma Mathews I
Catholicos & Malankara Metropolitan
Catholicate Palace
Kottayam, Kerala.

May it please Your Holiness,

I acknowledge receipt of Your Holiness' Kalpana No:220/85 dated 11th July 1985.

As per the said kalpana I took over the charge of the Diocese of Chengannur today after the Holy Qurbana.

May I expect Your Holiness' Blessings and guidances at all times in the administration of the Diocese put under my care ?

Yours in the service of the Lord

(Thomas Mar Athanasios)

***തിരുമേനിയുടെ ആദ്യകല്പന***

# APPENDIX - I I


ഓർത്തഡോക്സ് സുറിയാനി സഭ
ചെങ്ങന്നൂർ മെത്രാസനം

No. C/DTMA/125/86
31-5-96

പരിശുദ്ധ കാതോലിക്കാ തിരുമേനി അറിയുന്നതിന്,

ബലഹീനനായ എന്നെ മേൽപ്പട്ട സ്ഥാനത്തേക്ക് ഇരുത്തിയിട്ട് മെയ് 15 – ാം തീയതി ഒരു വർഷം തികയുകയാണല്ലോ. ഈ കഴിഞ്ഞ ഒരു വർഷത്തിൽ മേൽപ്പട്ടക്കാരൻ എന്നുള്ള നിലയിൽ എന്റെ കൈയ്യിൽ വന്നുചേർന്നിട്ടുള്ള സ്വത്തിന്റെ വിവരം തിരുമേനിയെ അറിയിക്കേണ്ടത് ആവശ്യമാണെന്ന് തോന്നുന്നതിനാൽ അതേപ്പറ്റിയുള്ള വിവരണം താഴെ ചേർക്കുന്നു.

| ഇനം | എണ്ണം | വിവരണം |
|---|---|---|
| 1. സ്വർണ്ണ സ്ലീബാ | 1 | 131 ഗ്രാം സ്വർണ്ണം ചുമന്ന 5 കല്ല് പതിച്ചത് (പുത്തൻകാവ് പള്ളിയിൽനിന്നും തന്നത്) |
| 2. കുരിശുമാലയുടെ സ്വർണ്ണ ചെയിൻ (ബറോഡ പള്ളി തന്നത്) | 1 | 66 ഗ്രാം സ്വർണ്ണം |
| 3. സ്വർണ്ണ മോതിരം (മുളക്കുഴ പള്ളി തന്നത്) | 1 | ഇളം ചുമപ്പുനിറത്തിൽ ഒരു കല്ലുൾപ്പെടെ 17.5 ഗ്രാം |
| 4. ബാങ്കിലുള്ള തുക (കാർ ഫണ്ട്) | | 20,000 രൂപാ |

വിനയാദരപുരസ്സരം
മാർ അത്താനാസിയോസ്

***മെത്രാപ്പോലീത്തായായി ഒരുവർഷത്തിന് ശേഷം മെത്രാപ്പോലീത്തയെന്ന നിലയിൽ ലഭിച്ചിട്ടുള്ള സ്വത്ത് വിവരം വിശദമാക്കി പ. മാത്യൂസ് പ്രഥമൻ ബാവാ തിരുമേനിക്കെഴുതിയ എഴുത്ത്.***

# APPENDIX - III


co-ordinating the curricular
and co-curricular activities
of the Primary Section.
She was subsequently
promoted to the High School
Section where she taught
Accountancy and Business
Mathematics.



***തിരുമേനിയുടെ മലയാളത്തിലും ഇംഗ്ലീഷിലുമുള്ള കൈപ്പട***

# APPENDIX - IV


2006

Thursday

9

Week 6

Went to Ankleswar with
Fr. M. S. John & Fr. Edayadi

While returning visited
Halol too.

Fr. Edayadi and family
returned to Kerala.

House blessing of Mr. S. Chacko
It was well attended.

Met Mr. C. S. Ballal - the
official liquidator and
enquired about the progress
of the liquidation process
of Petrofils.

March

***തിരുമേനിയുടെ ഡയറിക്കുറിപ്പുകൾ***

# APPENDIX - V



| | | | |
|---|---|---|---|
| 29.6.98 | Opening Balance | 1022.00 | |
| | [illegible] | 3600.00 | |
| | Car repair | | 20.00 |
| | Closing Balance. | | 4602.00 |
| | | 4622.00 | 4622.00 |
| 30.6.98 | Opening Balance | 4602.00 | |
| | Mass | | [illegible] |
| | Closing Balance | | 3702.00 |
| | | 4602.00 | |
| 1.7.98 | Opening Balance | 3702.00 | |
| | Breakfast | | 32.00 |
| | Vag | | [illegible] |
| | Diesel | | 613.00 |
| | Mass | | 270.00 |
| | Closing Bal. | | 2767.00 |
| | | 3702.00 | 3702.00 |
| 2.7.98 | Opening Bal. | 2767.00 | |
| | Meals | | 12.00 |
| | Toll | | 7.00 |
| | Car repair, | | 570.00 |
| | Basket | | [illegible] |
| | Closing Bal | | 2101.00 |
| | | 2767.00 | 2767.00 |
| 3.7.98 | Opening Bal | 2101.00 | |
| | [illegible] | 1000.00 | |
| | Loan to Synod office | | 2,000.00 |
| | Mass | | [illegible] |
| | Closing Balance | | 1.00 |
| | | 3101.00 | 3101.00 |

***തിരുമേനി ദിവസേന സ്വന്തം കൈപ്പടയിൽ***
***എഴുതി സൂക്ഷിക്കുന്ന വരവ് ചെലവ് കണക്കുകൾ***